മലങ്കര

മാർത്തോമ്മാ സുറിയാനി സഭയുടെ

# കുർബ്ബാന തക്സാ.



രണ്ടാംപതിപ്പ്— കാപ്പി 1000

മാർത്തോമ്മാ പ്രസിദ്ധീകരണ സമിതിയിൽനിന്നും
പ്രസിദ്ധപ്പെടുത്തുന്നതു്.

നി. വ. ദി. മ. ശ്രീ. തീത്തൂസ് ദ്വിതീയൻ
മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ
കല്പനപ്രകാരം എം. ജി. സഖറിയാ കശീശായാണ്
ഒന്നാംപതിപ്പ് പ്രസിദ്ധീകരിച്ചതു്.

വില രൂ. 2

**Printed at the T. A. M. Press,**
**Tiruvalla.**
**1959**

# അവതാരിക.

ആരാധന യഥാൎത്ഥമായി ആത്മാവിലും സത്യത്തിലും ആയിരിക്കുന്നതിലേക്കു, വി. പൌലൂസ് പറയുന്നപ്രകാരം ആത്മാവുകൊണ്ടും ബുദ്ധികൊണ്ടും (1കോരി: 14:15) പ്രാൎത്ഥിക്കയും പാടുകയും ചെയ്യേണ്ടിയിരിക്കുന്നു. അതായതു പ്രാൎത്ഥിക്കയും പാടുകയും ചെയ്യുന്നതു എന്താണെന്നു മനസ്സിലാക്കിക്കൊണ്ടു, അനുഭവരസത്തോടും ആത്മീയ തീക്ഷ്ണതയോടുംകൂടി വേണ്ടതാണ്. അതിലേക്കു ആരാധനക്രമങ്ങൾ ആരാധികൾക്കു മനസ്സിലാകുന്ന ഭാഷയിൽ, സ്വഭാഷയിൽതന്നെ ഉണ്ടായിരിക്കേണ്ടതാണെന്നു സിദ്ധം. ഭാഷകളുടെ കൂട്ടത്തിൽ ദൈവത്തിനു പ്രത്യേകം താല്പൎയ്യമുള്ളതും മറേറതെങ്കിലും ഭാഷയിൽ പ്രാൎത്ഥിക്കയൊ പാടുകയൊ ചെയ്താൽ അവിടുന്നു ചെവിക്കൊള്ളാത്തതും ആയ ഏതെങ്കിലും ഭാഷയുണ്ടെന്നു നാം വിശ്വസിക്കുന്നില്ലല്ലൊ. മലങ്കര മാൎത്തോമ്മാ സുറിയാനിസഭയിൽ പുരാതന കാലംമുതൽ നടപ്പിലിരുന്ന ഒരു തക്സാ, മലങ്കര തക്സാ എന്ന നാമധേയത്തിൽ ഉണ്ടായിരുന്നതായും അതു മലയാള ഭാഷയിൽ തന്നെ ആയിരുന്നതായും വിശ്വസിക്കപ്പെട്ടുപോരുന്നു. പതിനാറാം നൂററാണ്ടിൽ പോൎത്തുഗീസുകാരുടെ പ്രവേശനത്തോടുകൂടി മലങ്കരസഭയെ റോമ്മാ പാപ്പായിക്കു ആധീനപ്പെടുത്തുന്നതിലേക്കു ഉദ്യമിച്ച മെനേസ്സിസിൻെറ മുഷ്ക്കരപ്രയോഗത്താൽ മലങ്കര തക്സായുടെ പ്രതികൾ മററനേകം ഗ്രന്ഥങ്ങളോടുകൂടി തിരഞ്ഞുപിടിച്ചു നശിപ്പിച്ചുകളഞ്ഞു. അതിൻെറശേഷം സഭയ്ക്കു നേരിട്ട വിഷമാവസ്ഥയിൽ നമ്മെ സഹായിക്കുന്നതിലേക്കു വന്നു ചേൎന്ന അന്ത്യോക്യരിൽനിന്നു മങ്കലര സഭയ്ക്കു ലഭിച്ചതു മാർ യാക്കോബിൻെറ തക്സായാണ്. മലങ്കര സഭയിൽ നവീകരണം ആരംഭിച്ച മാരാമൺ പാലക്കുന്നത്തു അബ്രഹാംമല്പാൻ, പുതുപ്പള്ളി കൈതയിൽ ഗീവറഗീസ് മല്പാൻ മുതലായി പന്ത്രണ്ടു പട്ടക്കാർകൂടി ആലോചിച്ചു വേദാനുരൂപമായി നടപ്പിലാക്കണമെന്നു കരുതിയ പല പരിഷ്ക്കാരങ്ങളുടെ കൂട്ടത്തിൽ, യാക്കോബിൻെറ തക്സായും നവീകരിച്ചു ആരാധനകൾ നടത്തിത്തുടങ്ങി. എങ്കിലും ആ തക്സാ

സുറിയാനി ഭാഷയിലായിരുന്നതിനാൽ, അതു ഉപയോഗിച്ച വൈദികന്മാർ പരിഷ്ക്കരിച്ച രീതിയിൽ പൊരുൾ തിരിച്ചു ചൊല്ലിയതല്ലാതെ തക്സാ മുഴുവൻ മലയാളത്തിൽ തർജ്ജമ ചെയ്ത പുസ്തകമായി ചമച്ചിരുന്നില്ല. മലങ്കര സഭയെ സഹായിക്കുന്നതിനായി വന്ന സി. എം. എസ്. മിഷ്യനറിമാരുടെ ഉത്സാഹത്താൽ, 1038–ാമാണ്ടിടയ്ക്കു് (1863 A. D.) ഒരു തക്സാ പരിഷ്ക്കരണ കമ്മററി ഏർപ്പെടുത്തപ്പെട്ടു എങ്കിലും, ആ ഉദ്യമത്തെക്കുറിച്ചു സഭയിലെ യാഥാസ്ഥിതിക പക്ഷത്തുനിന്നു ശക്തിമത്തായ എതിർപ്പ് ഉണ്ടാകയാൽ അതു വിഫലമാകയാണു് ചെയ്തതു്. വി: കുർബാനയുടെ ക്രമം നമ്മുടെ സഭയിൽ ആദ്യമായി മലയാളത്തിൽ രചിച്ചു അച്ചടിപ്പിച്ചതു പരേതനായ വികാരി ജനറാൾ അപ്പുതോമ്മാ കത്തനാരാണു്. എന്നാൽ മിക്ക പട്ടക്കാരും സുറിയാനിമൂലം തന്നെ പിന്നെയും ഉപയോഗിച്ചുവന്നതിനാൽ, പരിഷ്ക്കാരങ്ങൾ ചില അംശങ്ങളിൽ വിവിധങ്ങളായി ഭവിക്കയും കഴിയുന്നത്ര ഏകീകരണം ആവശ്യമാണെന്നു കാണുകയും ചെയ്യുകയാൽ, പൊതുവെ സ്വീകാര്യമായി വരാവുന്ന ഒരു ക്രമം രൂപീകരിക്കുന്നതിനായി 1075–ാമാണ്ടു് (1900 A. D.) ഒരു ശ്രമം നടന്നു. അന്നു നിയമിക്കപ്പെട്ട കമ്മട്ടിക്കാർ വി: കുർബാന ശുശ്രൂഷയുടെ ഒരു ക്രമം പരീക്ഷണാർത്ഥമായി മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി. അതിനെക്കുറിച്ചു പൊതുവെ അഭിപ്രായ യോജിപ്പുണ്ടാകാഞ്ഞതിനാൽ, ആ ശ്രമം തല്ക്കാലത്തേക്കു നിറുത്തിവയ്ക്കേണ്ടതായി വന്നു. പിന്നീടു് 1099–ാമാണ്ടു് (1924 A. D.) സമുദായാലോചനസഭ പന്ത്രണ്ടു അംഗങ്ങളുള്ള ഒരു തക്സാ പരിഷ്ക്കരണ കമ്മററിയെ നിയമിക്കയും ആ കമ്മട്ടി ദീർഘമായ ആലോചനകളും പരിശോധനകളും കഴിച്ചു ഏകാഭിപ്രായമായി ഒരു തക്സാ രൂപീകരിക്കയും അതു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ഉണ്ടായി. എങ്കിലും ഏതെങ്കിലും ക്ലിപ്തരൂപത്തിൽ തല്ക്കാലം ഒരു കുർബാനക്രമം അധികൃതമായി അംഗീകരിച്ചു നടപ്പിൽ വരുത്തുന്നതു ആശാസ്യമല്ലെന്നു ബോദ്ധ്യപ്പെടുകയാൽ 1102–ാമാണ്ടു (1927 A. D.) നടന്ന ആലോചനസഭ, നവീകരണത്തിന്റെ അടിസ്ഥാന തത്വങ്ങളായി അബ്രഹാം മല്പാൻ മുതൽപേർ പ്രഖ്യാപനം ചെയ്തിട്ടുള്ള പൊതു പ്രമാണങ്ങൾ സ്ഥിരപ്പെടുത്തുകയും, അവയ്ക്കു അനുരൂപമായി സഭാശുശ്രൂഷകൾ ക്രമീകരിക്കുന്നതു് മതിയാകുമെന്നു തീരുമാനിക്കയും ചെയ്തു. ആ പ്രമാണങ്ങൾക്കു അനുസരണമായി രചിക്കപ്പെട്ടിരുന്ന "കമ്മട്ടിക്കാരുടെ തക്സാ" അപ്പോൾമുതൽ മിക്ക പട്ടക്കാരും ഉപയോഗിച്ചു തുടങ്ങി

കയാൽ ഇപ്പോഠ അതു പൊതുവെ നടപ്പിലിരിക്കുന്നതായി പറയാവുന്നതാണു്. ഈ തക്സായുടെ പ്രതികഠ സുലഭമല്ലാതിരിക്കയും, മലയാളത്തിൽ മററ ചില ക്രമങ്ങഠ പ്രത്യക്ഷപ്പെട്ടകയും ചെയ്യുകയാൽ പലർ പല ക്രമങ്ങഠ ഉപയോഗിക്കുന്നതായാൽ വന്നുകൂടാവുന്ന കുഴപ്പങ്ങളെ പരിഗണിച്ചു്, ‘‘കമ്മട്ടിക്കാരുടെ’’ തക്സാ തന്നെ ശരിയായി അച്ചടിപ്പിച്ച് അതിനോടുകൂടി ഉപയോഗയോഗ്യമായ മററ പല ക്രമങ്ങളും ചേർത്തു്, സഭയിലെ പട്ടക്കാരുടെയും ജനങ്ങളുടെയും ഉപയോഗത്തിലേക്കു സൌകര്യപ്പെടുത്തണമെന്നു നമുക്കുണ്ടായ ആഗ്രഹം, നമ്മുടെ സഹോദരന്മാരായ മേല്പട്ടക്കാരെയും മററ വൈദികന്മാരെയും അറിയിക്കയും, ഇപ്പോഴത്തെ സഭാമണ്ഡല നിയമമനുസരിച്ചു് എപ്പിസ്കോപ്പൽ സംഘത്തിൽ ഈ വിഷയം അവതരിപ്പിക്കയും ചെയ്തു. എപ്പിസ്കോപ്പൽ സംഘമാകട്ടെ, തക്സാ ക്രമങ്ങളെ സംഘം കൂടിയിരുന്നു വാചകം പ്രതി പരിശോധിക്കുന്നതിനുവേണ്ടി വരാവുന്ന കാലതാമസവും പ്രയാസവും പരിഗണിച്ചു സഭയിൽ ഓരോ സന്ദർഭങ്ങളിലും ശുശ്രൂഷകഠക്കു് ഉപയോഗിക്കുന്നതിനായി തയ്യാറാക്കി പ്രസിദ്ധീകരിച്ചിട്ടുള്ള മററ ശുശ്രൂഷക്രമങ്ങളെപ്പോലെ, 1102-ാമാണ്ടത്തെ (1927A.D.) സമുദായാലോചന സഭ സ്ഥിരപ്പെടുത്തിയിട്ടുള്ള നവീകരണ പ്രമാണങ്ങഠക്കും തത്വങ്ങഠക്കും അനുരൂപമായ വിധത്തിൽ കുർബ്ബാന തക്സാകളും മെത്രാപ്പോലീത്തായുടെ മേലന്വേഷണത്തിൽ ക്രമപ്പെടുത്തി പൊതു ഉപയോഗത്തിലേക്കായി പ്രസിദ്ധപ്പെടുത്താവുന്നതാണെന്നു തീരുമാനിക്കയാണുണ്ടായതു്. ഈ തീരുമാനമനുസരിച്ചു് നമ്മുടെ എപ്പിസ്കോപ്പാമാരുടെയും, വികാരിജനറാഠ വി. പി. മാമ്മൻ കശീശാ, സി.പി. പീലിപ്പോസ് കശീശാ, മല്ലാൻ എം. ജി. സഖറിയാ കശീശാ എന്നിവരുടെയും ആലോചനയോടും സഹായത്തോടുംകൂടി ആശയങ്ങളും രചനയും ഭാഷയും വേണ്ടവിധം പരിശോധിച്ചു ശരിപ്പെടുത്തിയിട്ടുള്ള ക്രമങ്ങളാണു് ഇപ്പോഠ പ്രസിദ്ധീകരിക്കുന്നതു്.

ഒരേ ക്രമംതന്നെ എപ്പോഴും ഉപയോഗിക്കാതെ ക്രമങ്ങഠ ആവശ്യംപോലെ മാറി മാറി ഉപയോഗിക്കുന്നതു്, ആരാധനയിൽ സംബന്ധിക്കുന്നവക്കു കൂടുതൽ ആസ്വാദ്യതരവും പ്രയോജനകരവും ആയിരിക്കാവുന്നതിനാൽ, ഘടനയിൽ ഭേദമില്ലാത്ത വലതും ചെറുതും ആയ ഏഴു ക്രമങ്ങളും, വി: കുർബ്ബാന ശുശ്രൂഷയിൽ സന്ദർഭോചിതമായി ഉപയോഗിക്കാവുന്ന ഏതാനും പ്രോമ്യോനുകളും, രോ

ഗികറംക്കവേണ്ടി, വീട്ടിൽവച്ച് നടത്തുന്നതിനുള്ള ഒരു ചുരുങ്ങിയ ക്രമവും ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

ഈ പുസ്തകം എല്ലാവർക്കും ഉപയോഗിക്കാവുന്നതാകയാൽ, ശുശ്രൂഷയ്ക്കു കഴിയുന്നത്ര ഏകീകരണം സാധിക്കാവുന്നതിനും പുറമെ, തക്സാ സാധാരണയായി പട്ടക്കാരുടെ കൈവശം മാത്രം ഉണ്ടായിരിക്കുന്നതുനിമിത്തം ജനങ്ങറംക്കു വേണ്ടവിധം ശുശ്രൂഷയിൽ പങ്കുകൊള്ളുന്നതിനു നേരിടുന്ന ബുദ്ധിമുട്ടു പരിഹരിക്കപ്പെടുകയും ചെയ്യുന്നതാണ്.

സഭാജനങ്ങളുടെ ആത്മീയ വളർച്ചയും ആശയാനുഭവങ്ങളുടെ അഭിവൃദ്ധിയും അനുസരിച്ച് തക്സാകളിൽ കാലോചിതമായ ഭേദഗതികറം പുരാതനകാലം മുതലെ ഉണ്ടായിട്ടുണ്ടെന്നു എല്ലാ സഭകളിലെയും തക്സാകറം സാക്ഷ്യം വഹിക്കുന്നതാകയാൽ, മലങ്കര മാർത്തോമ്മാ സുറിയാനിസഭയിലെ തക്സാ പരിഷ്ക്കരണ ശ്രമം അഭൂതപൂർവ്വമൊ, അനാശാസ്യമൊ, അനധികൃതമൊ ആയ ഒരു വ്യതിയാനമല്ലതന്നെ. അതുകൊണ്ട് ഈ തക്സാ അനുസരിച്ചു നമ്മുടെ എല്ലാ വൈദികന്മാരും ആരാധനകറം നടത്തുന്നതിനു നാം അവരെ ഇതിനാൽ അധികാരപ്പെടുത്തിയിരിക്കുന്നതാണ്.

നമ്മുടെ കർത്താവും രക്ഷിതാവും ആയ മ്ശിഹായുടെ വരവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നതിനും അവനോടും തമ്മിൽ തമ്മിലുമുള്ള വിശുദ്ധ കൂട്ടായ്മയുടെ അനുഭവത്തിനും ആയി നിയമിക്കപ്പെട്ടിരിക്കുന്ന പരിപാവനവും സാരതരവും ആയ വിശുദ്ധ കുർബാന ഭയഭക്തിപൂർവ്വം ആചരിക്കുന്നതിനും, അവൻമൂലം വെളിപ്പെട്ട നമ്മുടെ ദൈവവും പിതാവുമായവനെ ആത്മാവിലും സത്യത്തിലും ആരാധിക്കുന്നതിനും, വിശു റൂഹായുടെ വ്യാപാരവും പ്രകാശനവുംമൂലം ഈ പുസ്തകം വിശേഷവിധിയായി പ്രയോജനപ്പെടുമെന്നു നാം വിശ്വസിക്കുന്നു. പിതാവും പുത്രനും വിശുദ്ധ റൂഹായും ആയ വാഴ്ത്തപ്പെട്ട ത്രിയേക ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സത്യനമസ്കാരികളായ ഏവരോടുംകൂടി ഉണ്ടായിരിക്കട്ടെ.

എന്നു്,

മലങ്കര സിംഹാസനത്തിന്റെ തീത്തുസ് ദ്വിതീയൻ

മാർത്തോമ്മാ മെത്രാപ്പോലീത്താ.

പൂലാത്തീൻ, തിരുവല്ലാ,
15—7—1117 (1942 AD)

# രണ്ടാം പതിപ്പിൻെറ അവതാരിക.

എപ്പിസ്ക്കോപ്പൽ സംഘത്തിൻെറ തീരുമാനം അനുസരിച്ച് 1942-ൽ തീത്തൂസ് ദ്വിതീയൻ തിരുമേനി പ്രസിദ്ധപ്പെടുത്തിയ തക്സായുടെ പ്രതികൾ ലഭ്യമല്ലാതെ ആയിട്ട് കുറെ വർഷങ്ങൾ ആയി. 1954-ൽ, തക്സായുടെ ഒരു പരിഷ്ക്കരിച്ച പതിപ്പ് എപ്പിസ്ക്കോപ്പൽ സിനിഡ് പ്രസിദ്ധപ്പെടുത്തിയിരുന്നതിനാൽ, 1942-ലെ തക്സാ യുടെ ഒരു പുതിയ പതിപ്പിന്നു് അത്യാവശ്യം ബോദ്ധ്യപ്പെട്ടില്ല. എന്നാൽ ചില അച്ചന്മാരും ചില അയ്മേനികളും പഴയ തക്സാതന്നെ അച്ചടിപ്പിച്ച് കിട്ടുന്നതിന്നു് താല്പര്യപ്പെട്ടു അപേക്ഷിച്ചതിനാൽ, സിനഡിൻെറ തീരുമാനപ്രകാരം, തീത്തൂസ് ദ്വിതീയൻ തിരുമേനി 1942-ൽ പ്രസിദ്ധപ്പെടുത്തിയ തക്സായുടെ രണ്ടാംപതിപ്പ് ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നു.

കമ്മററിക്കാരുടേതു് എന്നു് അറിയപ്പെട്ടിരുന്ന തക്സായി ലെ ആശയങ്ങളിലും, രചനയിലും ചില വ്യത്യാസങ്ങൾ തീത്തൂസ് ദ്വിതീയൻ തിരുമേനി പ്രസിദ്ധപ്പെടുത്തിയ തക്സായിൽ ഉണ്ട്. എന്നാൽഈ പതിപ്പിൽ വാചകങ്ങളിലാകട്ടെ ആശയങ്ങളിലാകട്ടെ മുൻ പതിപ്പിൽനിന്നു യാതൊരു വ്യത്യസവും വരുത്തിയിട്ടില്ല. പ്രസംഗം, സ്തോത്രകാഴ്ച, ഇവകൾ സംബന്ധിച്ച് കുറിപ്പ് ചേർത്തി ട്ടുണ്ട്. സമയലാഭത്തിന്നുവേണ്ടി വിടാവുന്ന നാലു് അപേക്ഷകൾ ക്കു കുരുത്ത വര ഇട്ടിട്ടുണ്ട്. ചില വാക്കുകൾക്കു് വ്യത്യാസം വരു ത്തിയിട്ടുണ്ട്. ദൃഷ്ടാന്തമായി, „നിൻെറ തിരുനാമം'' എന്നതു് "തിരുനാമം'' എന്നു മാത്രം ആക്കി. „ശരീരം ആകുന്നു'' "രക്തം ആകുന്നു'' എന്നതിൽ "ആകുന്നു'' എന്ന വാക്കു വിട്ടുകളഞ്ഞു.

തീത്തൂസ് ദ്വിതീയൻ തിരുമനസ്സിൽനിന്നു് ഒന്നാം പതിപ്പി ൻെറ അവതാരികയിലെ അവസാന ഖണ്ഡികയിൽ വെളിപ്പെടു ത്തിയിരിക്കുന്ന ആ പരമഉദ്ദേശസാദ്ധ്യത്തിനായി ഈ തക്സായുടെ ഉപയോഗം ആയിത്തീരട്ടെ.

4-8-1959.

യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ.

സർവ്വശക്തിയുള്ള ബാവാതമ്പുരാനേ...നിനക്കു വിരോധമായും...ലോകത്തെ രക്ഷിപ്പാനായി...നിൻെറ കൃപയാൽ ...വിശുദ്ധ കന്യകമറിയാമ്മിൽനിന്നു ജനിച്ച്...ഞങ്ങൾക്കു വേണ്ടി...കഷ്ടത അനുഭവിച്ചു മരിച്ചു...ഞങ്ങൾക്കു രക്ഷ നല്കിയ മ്ശിഹാതമ്പുരാനേ...നിനക്കു വിരോധമായും...സകലത്തെയും ജീവിപ്പിക്കുന്നവനും...ആശ്വസിപ്പിച്ച് ശുദ്ധീകരിക്കുന്നവനുമായ...റൂഹാക്കുദ്ശാ തമ്പുരാനേ...നിനക്കു വിരോധമായും...ഞാൻ ചെയ്തുപോയ...സകല പാപങ്ങളെയും ...ഏററുപറഞ്ഞു സങ്കടപ്പെടുന്നു. സത്യമായി അനുതപിക്കുന്നവരെ കൈക്കൊള്ളുമെന്നു...നീ ചെയ്തിരിക്കുന്ന വാഗ്ദത്തം ഞാൻ വിശ്വസിച്ച്...സകലത്തിലും പിഴെച്ചു എന്നു ഞാൻ ഏററുപറയുന്നു. വിചാരത്തിലും ... വചനത്തിലും ... പ്രവൃത്തിയിലും...ഞാൻ പിഴെച്ചു ..നിൻെറ കല്പനകൾ എല്ലാം ഞാൻ ലംഘിച്ചു...നിൻെറ ശിക്ഷയ്ക്കു പാത്രമാകയും ചെയ്തിരിക്കുന്നു. കാരുണ്യവാനും.. കൃപനിറഞ്ഞവനുമായ കർത്താവേ,...ചുങ്കക്കാരനെയും...ആ പാപിയായ സ്ത്രീയെയും... കുരിശിൽ വച്ച് കള്ളനെയും...കൈക്കൊണ്ടപ്രകാരം...എന്നെയും കൈക്കൊണ്ട്...നിൻെറ തിരുവചനത്തിൻെറ തണുപ്പാൽ .... എന്നെ ആശ്വസിപ്പിക്കേണമേ. കർത്താവേ,... ഞാൻ അനുഭവിക്കുന്ന തിരുശരീരവും തിരുരക്തവും...എനിക്കു ശിക്ഷാവിധിക്കും...കുററത്തിന്നും ആയിത്തീരാതെ... ജീവന്നും രക്ഷയ്ക്കും...ആക്കിത്തീർക്കേണമേ. ആമ്മീൻ.

---

## പത്തു കല്പനച്ചുരുക്കം

1. ഞാൻ അല്ലാതെ അന്യ ദൈവങ്ങൾ നിനക്കുണ്ടാകരുത്.
2. നിനക്കു ഒരു വിഗ്രഹത്തെയും ഉണ്ടാക്കരുത്.
3. നീ നിൻെറ ദൈവമായ കർത്താവിൻെറ നാമം വൃഥാ എടുക്കരുത്.
4. സ്വസ്ഥനാളിനെ ശുദ്ധീകരിപ്പാൻ ഓക്ക.
5. നിൻെറ പിതാവിനെയും നിൻെറ മാതാവിനെയും ബഹുമാനിക്ക.
6. നീ കൊല ചെയ്യരുത്.
7. നീ വ്യഭിചാരം ചെയ്യരുത്.
8. നീ മോഷ്ടിക്കരുത്.
9. നീ കള്ളസ്സാക്ഷി പറയരുത്.
10. നീ നിൻെറ അയല്ക്കാരന്നുള്ള യാതൊന്നിനെയും മോഹിക്കരുത്.

---

# പൊരുളടക്കം.







# വിശുദ്ധ കുർബ്ബാനയ്ക്കു മുൻപുള്ള
# ത്തുയാബാ ശുശ്രൂഷക്രമം.



പട്ടക്കാരൻ ത്രോണോസിൻെറ മുൻപിൽ നിന്നുകൊണ്ടു്
ശുശ്രൂഷ ആരംഭിക്കുന്നു.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ജനം. ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും എന്നെന്നേക്കും രണ്ടു ലോകങ്ങളിലും ചിന്തപ്പെട്ടുമാറാകണമേ. ആമ്മീൻ.

പ്രാരംഭപ്രാർത്ഥന.

പട്ടക്കാരൻ. കാരുണ്യവാനും മനുഷ്യരെ സ്നേഹിക്കുന്നവനുമായ ദൈവമായ കർത്താവേ, അറിവോടും ഭയത്തോടും ഭംഗിയുള്ള ആത്മിക ക്രമത്തോടും കൂടെ, തിരുസന്നിധിയിൽ വെടിപ്പും വിശുദ്ധിയും ഉള്ളവരായി നിന്നു, സകലത്തിൽനിന്നും വന്ദനയ്ക്കു് അർഹതയുള്ള കർത്താവും സ്രഷ്ടാവുമായി, പിതാവും പുത്രനും പരിശുദ്ധറൂഹായുമായുള്ളോവേ, എല്ലായ്പ്പോഴും നിനക്കു ശുശ്രൂഷ ചെയ്വാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ഹോശോവബ്'ക്കുൽസ്'ബാൻ ല് അൽമീൻ.

ജനം. ആമ്മീൻ.

അനുതാപത്തിൻെറ മസ്മൂർ 51.

പട്ടക്കാരൻ. ദൈവമേ, നിൻെറ കൃപയിൻപ്രകാരം എന്നോടു കരുണ ചെയ്യേണമേ—നിൻെറ കരുണകളുടെ ബഹുത്വപ്രകാരം എൻെറ പാപങ്ങൾ മായിച്ചുകളയേണമേ.

ജനം. എൻെറ അന്യായത്തിൽനിന്നു എന്നെ നന്നായി കഴുകി എൻെറ പാപങ്ങളിൽനിന്നു എന്നെ വെടിപ്പാക്കേണമേ.

പട്ടക്കാരൻ. എന്തെന്നാൽ എൻെറ അതിക്രമങ്ങളെ ഞാൻ അറിയുന്നു—എൻെറ പാപങ്ങളും എപ്പോഴും എൻെറ നേരെ ഇരിക്കുന്നു.

ജനം. നിന്നോടു നിന്നോടു തന്നേ ഞാൻ പാപം ചെയ്തു—നിൻെറ തിരുമുൻപാകെ തിന്മകൾ ഞാൻ ചെയ്തു.

× പട്ടക്കാരൻ. നീ സംസാരിക്കുമ്പോൾ നീ നീതിമാനായും—നീ ന്യായം വിധിക്കുമ്പോൾ നീ കുററമില്ലാത്തവനായും ഇരിക്കേണ്ടുന്നതിനു തന്നെ.

× ജനം. എന്തെന്നാൽ അകൃത്യത്തിൽ ഞാൻ ഉത്ഭവിച്ചു—പാപത്തിൽ എൻെറ മാതാവു എന്നെ ഗർഭം ധരിച്ചു.

× പട്ടക്കാരൻ. എന്നാൽ സത്യത്തിൽ നീ പ്രസാദിച്ചു—നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങൾ നീ എന്നെ അറിയിച്ചു.

ജനം. നിന്റെ സോപ്പാകൊണ്ടു് എന്റെമേൽ തളിക്കേണമേ—ഞാൻ നിർമ്മലനാകും—അതിനാൽ എന്നെ നീ വെളുപ്പിക്കേണമേ—ഉറച്ച മഞ്ഞിനേക്കാൾ ഞാൻ വെണ്മയുള്ളവനാകും.

× പട്ടക്കാരൻ. നിന്റെ സന്തോഷവും ആനന്ദവുംകൊണ്ടു എന്നെ തൃപ്തനാക്കേണമേ—ക്ഷീണിച്ചിരിക്കുന്ന എന്റെ അസ്ഥികൾ ഉല്ലസിക്കും.

ജനം. എന്റെ പാപങ്ങളിൽനിന്നു നിന്റെ മുഖം തിരിച്ചു്—എന്റെ അതിക്രമങ്ങൾ ഒക്കെയും മായിച്ചുകളയേണമേ.

പട്ടക്കാരൻ. ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിക്കേണമേ—സ്ഥിരമായുള്ളൊരു ആത്മാവിനെ എന്റെ ഉള്ളിൽ പുതുക്കേണമേ.

ജനം. നിന്റെ സന്നിധിയിൽ നിന്നു എന്നെ തള്ളിക്കളയരുതേ—നിന്റെ വിശുദ്ധറൂഹായെ എന്നിൽനിന്നു എടുക്കയും അരുതേ.

പട്ടക്കാരൻ. നിന്റെ രക്ഷയും ആനന്ദവും എനിക്കു തിരിച്ചു തരേണമേ—മഹത്വമുള്ള നിന്റെ റൂഹാ എന്നെ താങ്ങുമാറാകേണമേ.

× ജനം. എന്നാൽ ഞാൻ അതിക്രമക്കാരെ നിന്റെ വഴി പഠിപ്പിക്കും—പാപികൾ നിങ്കലേക്കു തിരികയും ചെയ്യും.

× പട്ടക്കാരൻ. എന്റെ രക്ഷയുടെ ദൈവമായ എന്റെ ദൈവമേ—രക്തപാതകത്തിൽനിന്നു എന്നെ രക്ഷിക്കേണമേ—എന്റെ നാവു നിന്റെ നീതിയെ സ്തുതിക്കും.

ജനം. കർത്താവേ, എന്റെ അധരങ്ങളെ തുറക്കേണമേ—എന്റെ വായ് നിന്റെ സ്തുതികൾ പാടും.

× പട്ടക്കാരൻ. എന്തെന്നാൽ യാഗങ്ങളിൽ നീ ഇഷ്ടപ്പെട്ടില്ല—ഹോമയാഗങ്ങളിൽ നീ നിരപ്പായതുമില്ല.

× ജനം. ദൈവത്തിന്റെ യാഗങ്ങൾ താഴ്മയുള്ള ആത്മാവാകുന്നു—ദൈവം നുറുങ്ങിയ ഹൃദയത്തെ നിരസിക്കുന്നില്ല—ബാറെക്മാർ.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ജനം. ആദിമുതൽ എന്നെന്നേക്കും തന്നെ—ആമ്മീൻ.

പട്ടക്കാരൻ. ദൈവത്തിന്റെ പീഠത്തിങ്കലേക്കും, എന്റെ പൈതൽപ്രായത്തെ സന്തോഷിപ്പിക്കുന്ന ദൈവത്തിങ്കലേക്കും ഞാൻ വരും.

ദൈവമേ, നിന്റെ ഭവനത്തിലേക്കു ഞാൻ പ്രവേശിച്ചു്, സ്വർഗ്ഗീയ രാജാവേ, നിന്റെ സിംഹാസനത്തിൻ മുൻപാകെ ഞാൻ വന്ദിക്കുന്നു. നിനക്കു വിരോധമായി ഞാൻ ചെയ്തുപോയ സകല പാപങ്ങളും എന്നോടു ക്ഷമിക്കേണമേ.

കർത്താവേ, ഞങ്ങളുടെ പെരുന്നാളുകളെ നിന്റെ യാഗപീഠത്തിന്റെ കൊമ്പുകളോളം ചങ്ങലകൾകൊണ്ടു ബന്ധിക്കേണമേ. എന്റെ ദൈവം നീയാകുന്നു, ഞാൻ നിനക്കു സ്തോത്രം ചെയ്യും. എന്റെ ദൈവം നീയാകുന്നു, ഞാൻ നിന്നെ സ്തുതിക്കയും ചെയ്യും.

പ്രകാശം നിറഞ്ഞിരിക്കുന്ന യേശുവേ, നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു. സ്വർഗ്ഗീയ പിതാവിന്റെ രശ്മിയായുള്ളോവേ, സർവ്വ സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന സത്യപ്രകാശം നീയാകയാൽ നിന്റെ ശോഭയുള്ള പ്രകാശംകൊണ്ടു ഞങ്ങളെ പ്രകാശിപ്പിക്കേണമേ.

പ്രകാശത്തുകളിൽ വസിക്കുന്ന നീതിമാനും പരിശുദ്ധനുമായുള്ളോവേ, ദോഷകരമായ വികാരങ്ങളെയും നിന്ദ്യമായ വിചാരങ്ങളെയും ഞങ്ങളിൽ നിന്നു വിലക്കി, ഹൃദയ വെടിപ്പോടെ നീതിയിൻക്രിയകൾ ചെയ്യാൻ ഞങ്ങൾക്കു കൃപ നൽകേണമേ.

ജനം. ആമ്മീൻ.

(അല്ലെങ്കിൽ ഗീതം)

വെളിവു നിറഞ്ഞ രക്ഷകനേ നിൻ വെ—ളിച്ചംകൊണ്ടു—
ഇരുൾവാസികളാം ഞങ്ങളിന്നു വെളിച്ചം—കാണുന്നു—
സ്വർഗ്ഗസ്ഥപിതാ—വിൻ ക—തിരേ—
ശോഭിപ്പിക്ക ഞങ്ങളെ—ഇ—ന്നു.

ശോഭനിറഞ്ഞോരാലയത്തിൽ വസിക്കു—ന്ന പരിശുദ്ധാ—
തവദാസരാം ഞങ്ങളുടെ ദുശ്ചിന്താ—ദുർമ്മോഹം—
ശമനം ചെയ്യതിനി- ന്നയ്യോ—
വിളിക്കുന്നു തവനാ - മ—ത്തെ.

## അനുതാപത്തിന്റെ പ്രോമ്യോൻ.

പട്ടക്കാരൻ. നാം എല്ലാവരും പ്രാർത്ഥിച്ചു കർത്താവിനോടു അനുഗ്രഹങ്ങളും കരുണയും അപേക്ഷിക്കണം.

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, ഞങ്ങളെ അനുഗ്രഹിച്ചു, ഞങ്ങളെ സഹായിക്കേണമേ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും, തേജസ്സും പുകഴ്ചയും മാഞ്ഞുപോകാത്ത നല്ല മഹിമയും എല്ലായ്പോഴും നിരന്തരം കരേററുവാൻ ഞങ്ങൾ യോഗ്യതയുള്ളവരായി തീരേണമേ.

തന്നെ നോക്കിവിളിക്കുന്ന പാപികളോടു ഉത്തരമരുളിച്ചെയ്യുന്ന കാരുണ്യവാനാകുന്ന ഏക പിതാവിന്നും, തന്റെ വാതിലിൽ മുട്ടുന്ന അനുതാപികളെ കൈക്കൊള്ളുന്ന ദയവാനായ ഏക പുത്രന്നും, തന്നെ അന്വേഷിക്കുന്ന കുററക്കാരെ ശുദ്ധീകരിക്കുന്ന ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായ്ക്കും ഈ നേരത്തും നമ്മുടെ ആയുസ്സിന്റെ എല്ലാ ദിവസങ്ങളിലും സ്തുതിയും ബഹുമാനവും, വന്ദനവും യോഗ്യമായിരിക്കുന്നു. ഹോശോ......

ജനം. ആമ്മീൻ.

സെദറാ

പട്ടക്കാരൻ. അനുകൂലതയുള്ളവനും, ദയവാനും, സൌമ്യനും, മനുഷ്യരെ സ്നേഹിക്കുന്നവനും, യാഗങ്ങളിൽ അല്ല കരുണകളിൽ ഇഷ്ടപ്പെടുന്നവനും, സർവ്വാംഗഹോമങ്ങളേക്കാൾ അധികം നുറുങ്ങിയ ഹൃദയത്തെ പ്രിയപ്പെടുന്നവനും

തടിച്ച കാളകളുടെയും കുഞ്ഞാട്ടുകളുടെയും രക്തത്തെയും സുഗന്ധയാഗത്തെയും കാൾ അധികം വിനയമുള്ള ആത്മാവിനെ കൈക്കൊള്ളുന്നവനും ആയ ദൈവമേ, ഈ സമയത്തു നിന്റെ ആത്മീക പീഠത്തിന്മേൽ ഞങ്ങളുടെ ആത്മീകമായ യാഗം കൈക്കൊള്ളേണമേ. ഞങ്ങളെ തന്നെ ബുദ്ധിയുള്ള ആരാധനയിൽ നിന്റെ തിരുവിഷ്ടത്തിനു, പ്രസാദകരമായിരിക്കുന്ന ജീവനുള്ളതും അംഗീകാരയോഗ്യവുമായ യാഗമായി നിനക്കു സമർപ്പിപ്പാനും, നുറുങ്ങിയ ഹൃദയത്തോടും വിനയമുള്ള ആത്മാവോടുംകൂടെ മേലായുള്ള നിന്റെ യാഗപീഠത്തിന്മേൽ ന്യായമായും ആത്മീകമായും ഉള്ള യാഗങ്ങൾ നിനക്കു അർപ്പിപ്പാനും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. പുതിയ രൂപമായി ഞങ്ങൾ രൂപാന്തരപ്പെട്ടു്, വിശ്വാസമാകുന്ന ശോഭയുള്ള തീവെട്ടികളുമായി, വിവേകവും ജ്ഞാനവുമുള്ളവരോടുകൂടെ പുതിയ ലോകത്തിലേക്കു പുതിയ മനുഷ്യരായി യാത്ര ചെയ്യത്തക്കവണ്ണം ഞങ്ങൾ നിനക്കു ശ്രേഷ്ഠവും നിഷ്കളങ്കവുമായ ആട്ടിൻകൂട്ടമായി തീരുമാറാകേണമേ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമേ, നിന്റെ ആലയത്തിൽ ഞങ്ങൾ എല്ലാവരും എല്ലാപ്പോഴും നിനക്കു സ്തുതിപാടുവാൻ യോഗ്യതയുള്ളവരായിതീരുകയും ചെയ്യുമാറാകേണമേ. ഹോശോ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, നിന്റെ വാതിലിൽ ഞാൻ മുട്ടി, നിന്റെ ശ്രീഭണ്ഡാരത്തിൽ നിന്നു കരുണകൾ ഞാൻ യാചിക്കുന്നു. ഏറിയ നാളുകളായി നിന്റെ വഴിയിൽ നിന്നു തെററിപ്പോയ പാപി ഞാനാകുന്നു. എന്റെ പാപങ്ങൾ ഏററുപറഞ്ഞു്, അവ വിട്ടുമാറി നിന്റെ കൃപയിൽ ജീവിപ്പാൻ എനിക്കു നൽകേണമേ.

കാരുണ്യവാനായ കർത്താവേ! നിന്റെ വാതിലിലല്ലാതെ മററാരുടെ വാതിലിൽ ഞങ്ങൾ ചെന്നു മുട്ടേണ്ടു. തന്റെ ബഹുമാനത്തിനു രാജാക്കന്മാരും വന്ദനം ചെയ്യുന്ന രാജാവായുള്ളോവേ, നിന്റെ കരുണകൾ നിന്നോടപേക്ഷിക്കാതെയിരുന്നാൽ ഞങ്ങളുടെ അതിക്രമങ്ങളെക്കുറിച്ചു നിന്നോടു അപേക്ഷിപ്പാൻ ഞങ്ങൾക്കു മററാരുള്ളു.

(അല്ലെങ്കിൽ ഗീതം.)

കർത്താവേ നിൻ ബെസ്ഗസ്സായിൻ വാതിലിൽ മുട്ടി—
ട്ടനുഗ്രഹമിരക്കുന്നേൻ—
വഴിതെററീട്ടകലെ പോയൊരു പാപി ഞാനയ്യോ—
അനുതപിച്ചവയെ വിട്ടു ഞാൻ തവ കൃപയാൽ—ജീവിപ്പാനരുൾക.
ദയവാനേ തവ വാതിൽ വിട്ടിട്ടെവിടെപ്പോയി—മുട്ടീടുന്നെങ്ങൾ—
മന്നിലെ നൃപരാൽ വന്ദിതബഹുമാനനാം മന്നാ—
നിൻ കൃപ നിന്നെ പ്രാർത്ഥിക്കാഞ്ഞാലെങ്ങൾക്കായ്—മററാരിരന്നീടും.

പട്ടക്കാരൻ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമേ, ഞങ്ങളോടു യുദ്ധം ചെയ്യുന്ന ദുഷ്ടനിൽനിന്നും അവന്റെ സൈന്യങ്ങളിൽ നിന്നും ഉന്നതമായ കോട്ടയും സങ്കേതസ്ഥലവും ഞങ്ങൾക്കു നീ ആയിരിക്കേണമേ. നല്ലവരെ ദുഷ്ടന്മാരിൽ നിന്നു വേർതിരിക്കുമ്പോൾ നിന്റെ കരുണയുടെ ചിറകിൽ ഞങ്ങളെ മറച്ചുകൊള്ളേണമേ.

കത്താവേ, ഞങ്ങളുടെ ശുശ്രൂഷയുടെ ശബ്ദം സ്വർഗ്ഗവാതില്കൾ തുറക്കുന്ന താക്കോലായിരിക്കേണമേ. "മണ്ണയന്മാരുടെ സ്വരം എത്ര ഇമ്പകരമാകുന്നു. കത്താവു വേഗത്തിൽ അവരുടെ യാചനകൾ നൾകും" എന്നു റാബൈമാലാകമാർ തങ്ങളുടെ നിരകളിൽ പറയുമാറാകേണമേ.

(അല്ലെങ്കിൽ ഗീതം)

പിതൃപുത്ര വിശുദ്ധാത്മാവേ ഞങ്ങളോടെയുക്കം—ദുഷ്ടനിൽനിന്നുംതൻ—
സേനയിൽനിന്നും ഗോപുരമഭയസ്ഥാനവും നീയെ—
ദുഷ്ടവിശിഷ്ടവിഭാഗെ ഞങ്ങളെ തവ കൃപയിൻ— ചിറകിലൊളിക്കണമേ
നാഥാ ഞങ്ങടെ പ്രാത്ഥനയിൻസ്വരം വാനവാതിൽ— തുറക്കമാറാകട്ടെ.
ദൂതർ തങ്ങളിൻ പന്തിയിലിങ്ങനെ ചൊല്ലീടട്ടെ--
മണ്ണോർസ്വരമെത്ര മനോഹരമവരുടെ കെഞ്ചൽ—ഉടയവനരുളീടും

എത്രാ.

പട്ടക്കാരൻ. കത്താവേ, ഞങ്ങളുടെ പ്രാർത്ഥനകളുടെ വാസന എല്ലാപ്പോഴും നിനക്കു ഇമ്പകരമായിരിക്കേണമേ. ഞങ്ങളുടെ പ്രാത്ഥനകളാകുന്ന ധൂപം നിനക്കു പ്രസാദകരമായിരിക്കേണമേ. അതിനാൽ നിന്റെ കരുണകൾ നിമിത്തം നിന്റെ സൃഷ്ടിയോടെ നിരക്കുകയും ചെയ്യേണമേ.

ജനം. ആമ്മീൻ.

എക്ബാ.

പട്ടക്കാരൻ. പാപികളോടു കരുണ ചെയ്യുന്നവനേ, നിന്നോടു ഞങ്ങൾ പാപം ചെയ്തു. ഞങ്ങളുടെ അപേക്ഷ കൈക്കൊണ്ടു് ഞങ്ങളുടെ കുററം ക്ഷമിക്കേണമേ. സകലത്തിന്റെയും ഉടയവനായ കത്താവേ, ഞങ്ങളോടു കരുണ ചെയ്യേണമേ.

(അല്ലെങ്കിൽ ഗീതം)

പാപി—കളിൽകൃപചെയ്യുവനേ, പിഴചെയ്തേങ്ങൾ
യാചനകേൾക്കണമേ--പാപം—
തീർത്തീശാ കൃപചെ—യ്കെ - ങ്ങളിൽ

(വേറൊന്നു്)

പട്ടക്കാരൻ. വെടിപ്പുള്ള പുരോഹിതനായ മൽക്കീസ്ദേക്കിന്റെ കാഴ്ച കൈക്കൊണ്ട മശിഹാകത്താവേ, നിന്റെ ഭൃത്യന്റെ യാചന കൈക്കൊണ്ടു നിന്റെ ഇടവകയുടെ കുററങ്ങൾ ക്ഷമിക്കേണമേ.

ഷുത്താമ്മാ

പട്ടക്കാരൻ. കത്താവേ, ഞങ്ങളുടെ സകല വിചാരങ്ങളും വചനങ്ങളും പ്രവൃത്തികളും സൌരഭ്യം നൽകുന്ന സ്തുതിയുടെ യാഗങ്ങളായി നിനക്കു അർപ്പിപ്പാൻ ഞങ്ങൾ യോഗ്യതയുള്ളവരായി തീരേണമേ. പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവമേ, ഞങ്ങളുടെ ആയുഷ്കാലമൊക്കെയും കുററമററവയും, നിന്റെ ദൈവത്വത്തിന്നു പ്രസാദകരങ്ങളുമായ സർവ്വാംഗഹോമങ്ങളായി നിന്റെ തിരുസന്നിധിയിൽ എല്ലായ്പോഴും ഞങ്ങൾ കാണപ്പെട്ടകയും ചെയ്യുമാറാകേണമേ—ഹോശോ.

ജനം. ആമ്മീൻ.

ക്ഷ ഇവിടെ പട്ടക്കാരൻ "ദൈവമേ നീ പരിശുദ്ധനാകുന്നു" എന്നുള്ള കൗമാ ചൊല്ലുകയും ജനം പിന്നാലെ ഏററുചൊല്ലുകയും വേണം.

ക്ഷ കുർബാനായ്ക്കു മുൻപുള്ള ഒന്നാം ശുശ്രൂഷയായ തുയാബാ അവസാനിച്ചു. ഇതു യുക്തംപോലെ പരസ്യമായോ രഹസ്യമായോ നടത്താവുന്നതാകുന്നു.

## രണ്ടാം ശുശ്രൂഷ.

ക്ഷ പട്ടക്കാരൻ അംശവസ്ത്രം ധരിക്കുന്നതിനു മുൻപുള്ള പ്രാർത്ഥന.

ദൈവമായ കർത്താവേ, ദോഷകരമായ ക്രിയകളിലേക്കു ഞാൻ ചാഞ്ഞതിനാൽ സാത്താൻ എന്നെ ധരിപ്പിച്ച അശുദ്ധ വസ്ത്രം എന്നിൽനിന്നു ഉരിഞ്ഞുകളഞ്ഞു്, ഞങ്ങളുടെ കർത്താവും ദൈവവുമേ, നിൻെറ ബഹുമാനത്തിൻെറ ശുശ്രൂഷയ്ക്കും എന്നെന്നേക്കും നിൻെറ വിശുദ്ധനാമമഹത്വത്തിന്നും ചേർച്ചയുള്ള വിശിഷ്ട വസ്ത്രങ്ങൾ എന്നെ ധരിപ്പിക്കേണമേ. ആമ്മീൻ.

ക്ഷ പട്ടക്കാരൻ കൈകഴുകിക്കൊണ്ടു് ചൊല്ലുന്നു.

ദൈവമായ കർത്താവേ, സകല ദുർമ്മനസ്സാക്ഷിയിൽ നിന്നും തളിച്ചു് ശുദ്ധീകരിക്കപ്പെട്ട ഹൃദയങ്ങളോടെ നിൻെറ ശ്രേഷ്ഠവും മഹോന്നതവുമായ മഹാ പരിശുദ്ധ സ്ഥലത്തേക്കു പ്രവേശിപ്പാനും നിൻെറ വിശുദ്ധ പീഠത്തിൻ മുൻപാകെ വെടിപ്പോടും വിശുദ്ധിയോടും കൂടെ നിന്നു്, പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവമേ, സത്യവിശ്വാസത്തോടെ ആത്മിക യാഗങ്ങൾ എല്ലായ്പോഴും നിനക്കു കഴിപ്പാനും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ആമ്മീൻ.

ക്ഷ പട്ടക്കാരൻ വെള്ള അങ്കി ധരിക്കുമ്പോൾ ചൊല്ലേണ്ടതു്.

ദൈവമായ കർത്താവേ, വിശുദ്ധ റൂഹായുടെ ശക്തിയാൽ നാശമില്ലാത്ത അങ്കി എന്നെ ധരിപ്പിക്കേണമേ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമേ, ഞങ്ങളുടെ ആയുഷ്ക്കാലം മുഴവനും സത്യവിശ്വാസത്തോടെ വെടിപ്പും ചൊവ്വുമുള്ളവരായി നടപ്പാൻ ഞങ്ങൾക്കു കൃപ നൽകുകയും ചെയ്യേണമേ. ആമ്മീൻ.

ക്ഷ ഊറാറാ ധരിക്കുമ്പോൾ.

യുദ്ധത്തിൽ ശക്തികൊണ്ടു് എന്നെ നീ അരകെട്ടും. എനിക്കു വിരോധമായി എഴുന്നേല്ക്കുന്നവരെ എൻെറ കീഴിൽ നീ മുട്ടു കുത്തിക്കയും ചെയ്യും.

ക്ഷ സൂനാറാ കെട്ടുമ്പോൾ.

ശക്തിമാനായുള്ളോവേ, നിൻെറ അരയ്ക്കു് വാളിനെ കെട്ടുക. നിൻെറ പ്രബലതയും മഹത്വവും ജയിക്കുന്നു.

ക്ഷ ഇടത്തേ കൈയ്യുറ ധരിക്കുമ്പോൾ.

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമേ, ഞങ്ങളെ നിൻെറ ബഹുമാനത്തിൻെറ ശുശ്രൂഷയ്ക്കും, നിൻെറ വിശുദ്ധനാമത്തിൻെറ മഹത്വത്തിന്നും ചേർച്ചയുള്ള വിശുദ്ധ മന്ദിരങ്ങളും തിരഞ്ഞെടുക്കപ്പെട്ട പാത്രങ്ങളും ആക്കിക്കൊണ്ടു, ഞങ്ങളുടെ അവയവങ്ങളെ നീതിയുടെ ആയുധമായും, വലത്തുഭാഗത്തിനു യോഗ്യമായ സകല സൽക്രിയകൾക്കും ഒരുക്കമുള്ളവയായും ആക്കിതീർക്കേണമേ. ആമ്മീൻ,

യുദ്ധത്തിനു എൻെറ കൈകളെ അവൻ അഭ്യസിപ്പിച്ചു, എൻെറ ഭുജങ്ങ ളെ പിച്ചള വില്ലുപോലെ അവൻ ഉറപ്പിക്കയും ചെയ്തു.

☩ വലത്തേ കൈയ്യുറ ധരിക്കുമ്പോൾ.

നിൻെറ വലത്തുകൈ എന്നെ സഹായിക്കും, നിൻെറ ശിക്ഷ എന്നെ വള ർത്തുകയും ചെയ്യും.

☩ കാപ്പ ധരിക്കുമ്പോൾ

നിൻെറ ആചാര്യന്മാർ നീതയും നിൻെറ നീതിമാന്മാർ മഹത്വവും ധ രിക്കും. നിൻെറ ദാസനായ ദാവീദിൻെറ നിമിത്തം നിൻെറ അഭിഷിക്ത ൻെറ മുഖത്തെ നീ തിരിച്ചു കളയരുതേ. ആമ്മീൻ.

☩ പട്ടക്കാരൻ അപ്പം എടുത്തു പീലാസായിൽ വയ്ക്കുമ്പോൾ ചൊല്ലേണ്ടതു്.

നമ്മുടെ കർത്താവു കൊലെക്കു കുഞ്ഞാടുപോലെ കൊണ്ടുപോകപ്പെട്ടു. രോമം കത്രിക്കുന്നവൻെറ മുൻപാകെ പെണ്ണാടെന്നപോലെ അവൻ മിണ്ടാതി രുന്നു. അവൻ തൻെറ താഴ്ചയിൽ വായ് തുറന്നതുമില്ല. കർത്താവേ, നിൻെറ ഇരിപ്പടത്തെ വിശുദ്ധമായി നീ ഉറപ്പിച്ചിരിക്കുന്നു. നിൻെറ തൃക്കൈകൊണ്ടു അതിനെ സ്ഥിരപ്പെടുത്തേണമേ. കർത്താവു് എന്നേക്കും വാഴും.

☩ കാസായിൽ വീഞ്ഞും വെള്ളവും ഒഴിക്കുമ്പോൾ.

നമ്മുടെ കർത്താവായ യേശുമ്ശിഹാ ഊർശ്ലേമിൽ വച്ചു് രണ്ടു കള്ളന്മാരു ടെ മദ്ധ്യെ മരത്തിൽ തൂക്കപ്പെട്ടു. അവൻെറ വിലാവിൽ ചവളം കൊണ്ടു കു ത്തേറു സർവ്വ സൃഷ്ടിക്കും പാപപരിഹാരമായി അവനിൽനിന്നു രക്തവും വെള്ളവും ഒഴുകി. ഇതു കണ്ടവൻ സാക്ഷിച്ചു. അവൻെറ സാക്ഷ്യം സത്യമാ കുന്നു എന്നു നാം അറികയും ചെയ്യുന്നു.

എന്നോടുള്ള തൻെറ സകല ഉപകാരങ്ങൾക്കുമായി ഞാൻ കർത്താവിന്നു എന്തു പകരം കൊടുക്കും. ഞാൻ രക്ഷയുടെ കാസാ എടുത്തു കർത്താവിൻെറ നാ മം വിളിച്ചപേക്ഷിക്കും. ഞാൻ കർത്താവിന്നു എൻെറ നേർച്ചകളെ സകല ജ നവും കാൺകെ കഴിക്കും.

സ്വർഗ്ഗസ്ഥപിതാവിൻെറ ആദ്യജാതനായുള്ളോവേ, ബലഹീനനും പാ പിയുമായ നിൻെറ ദാസൻെറ കൈയിൽ നിന്നു ഈ ആദ്യഫലങ്ങളെ കൈ ക്കൊള്ളേണമേ.

☩ പട്ടക്കാരൻ കബലാനാ കൊണ്ടു കാസായും പീലാസായും മൂടിയ ശേഷം

മുട്ടുകുത്തി തനിക്കുവേണ്ടിയുള്ള പ്രാർത്ഥന ചൊല്ലുന്നു.

മനുഷ്യരുടെ അന്യായങ്ങളെ ക്ഷമിക്കുന്നവനും, പാപികളുടെ മരണത്തിൽ ഇഷ്ടമില്ലാത്തവനുമായ സർവ്വശക്തിയുള്ള ദൈവമായ കർത്താവേ, എൻെറ ഹൃദ യ കൈകളെ നിങ്കലേക്കു നീട്ടി എൻെറ സകല ലംഘനങ്ങളുടെയും മോചനം നിന്നോടു ഞാൻ യാചിച്ചുകൊള്ളുന്നു. ഞാൻ മുഴുവനും നിങ്കൽ ആയിരിപ്പാനും നിൻെറ ദിവ്യ രഹസ്യങ്ങളുടെ ദാനം നിന്നിൽനിന്നു എനിക്കു ലഭിപ്പാനും ആയിട്ടു ഞാൻ അയോഗ്യനെങ്കിലും, എതിരാളിയുടെ സകല വ്യാപാരങ്ങളിൽ

നിന്നും എന്റെ ബോധത്തെയും, ദുർമ്മോഹത്തോടെ നോക്കാതിരിപ്പാൻ എന്റെ കണ്ണുകളെയും, വ്യർത്ഥകാര്യങ്ങളെ കേൾക്കാതിരിപ്പാൻ എന്റെ ചെവികളെയും, വെറുക്കത്തക്ക പ്രവൃത്തികളിൽ നിന്നു എന്റെ കൈകളെയും, നിന്നാൽ പ്രയോഗിക്കപ്പെടത്തക്കവണ്ണം എന്റെ അന്തരംഗങ്ങളെയും കാത്തുകൊള്ളണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു. ആമ്മീൻ.

☩ പട്ടക്കാരൻ എഴുന്നേററു കല്പടമേൽ കരേറിനിന്നു് പീലാസായുടെ മൂടിക എടുത്തു വലത്തുഭാഗത്തും കാസായുടേതു ഇടത്തുഭാഗത്തും വച്ചു ചൊല്ലേണ്ടതു്,

കർത്താവു വാണു, അവൻ മഹിമ ധരിച്ചിരിക്കുന്നു. കർത്താവു ബലം ധരിച്ചു ബലപ്പെട്ടിരിക്കുന്നു. അവൻ ഭൂലോകത്തെ ഇളകാതെ ഉറപ്പിച്ചു. നിന്റെ സിംഹാസനം മുൻപിനാലെ സ്ഥിരപ്പെട്ടിരിക്കുന്നു; നീ അനാദ്യനാകുന്നു. കർത്താവേ, നദികൾ ഉയന്നിരിക്കുന്നു. നദികൾ അവയുടെ ശബ്ദത്തെ ഉയർത്തി. നദികൾ വെടിപ്പോടെ ഉയർത്തപ്പെട്ടിരിക്കുന്നു. ഏറിയ വെള്ളങ്ങളുടെ ഇരച്ചിൽ മൂലം സമുദ്രത്തിന്റെ ഓളങ്ങൾ ബലപ്പെട്ടിരിക്കുന്നു. കർത്താവു ഉന്നതങ്ങളിൽ മഹത്വമുള്ളവനാകുന്നു. നിന്റെ സാക്ഷ്യങ്ങൾ എത്രയും വിശ്വസ്തത ഉള്ളവയാകുന്നു. കർത്താവേ, വിശുദ്ധത നിന്റെ ഭവനത്തിനു എന്നേക്കും യോഗ്യമാകുന്നു.

സർവ്വലോകത്തിന്റെയും പാപ പരിഹാരത്തിന്നും വീണ്ടെടുപ്പിന്നുമായി തന്റെ പിതാവിന്നു സ്വീകാര്യമായ കാഴ്ചയായി തന്നെതന്നെ അർപ്പിച്ച വെടിപ്പുള്ളതും ഊനമററതുമായ കുഞ്ഞാടായിരിക്കുന്ന ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, നിനക്കു പ്രസാദകരമായിരിക്കുന്നതും ഞങ്ങൾക്കുവേണ്ടിയുള്ള യാഗത്തിനു സദൃശമായിരിക്കുന്നതും ആയ ജീവനുള്ള യാഗമായി ഞങ്ങളെത്തന്നെ നിനക്കു അർപ്പിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ആമ്മീൻ

☩ പട്ടക്കാരൻ തന്റെ കൈകളെ കുരിശിന്റെ ഭാഷയിൽ ഇടത്തുകൈക്കു മേലായി വലത്തുകൈ നീട്ടി വലത്തുകൈയിൽ പീലാസായും ഇടത്തുകൈയിൽ കാസായും പിടിച്ചുകൊണ്ടു ചൊല്ലേണ്ടതു്.

ഞങ്ങളുടെ കർത്താവും ദൈവവും രക്ഷിതാവുമായ യേശുമ്ശിഹായുടെയും ഞങ്ങൾക്കുവേണ്ടി ഉണ്ടായ രക്ഷാകരമായ തന്റെ സകല വ്യാപാരത്തിന്റെയും ഓർമ്മയെ ഞങ്ങളോടുള്ള തന്റെ കർത്തൃസംബന്ധമായ കല്പനപോലെ ഞങ്ങൾ ധ്യാനിക്കുന്നു. ആയതു മാലാകാ മുഖാന്തരമുള്ള ദൂതും, മഹത്വമുള്ള ഉല്പാദനവും, ജഡപ്രകാരമുള്ള ജനനവും, യൂർദനാനിൽ വച്ചുള്ള മാമോദീസായും നാല്പതു ദിവസത്തെ നോൻപും, രക്ഷാകരമായ കഷ്ടപ്പാടും, സ്ലീബായിലേക്കുള്ള കരേററവും, ജീവപ്രദമായ മരണവും, മാന്യമായ കബറടക്കവും, സ്വർഗ്ഗത്തിലേക്കുള്ള ആരോഹണവും പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തുള്ള ഉപവേശവും ആകുന്നു.

☩ അതിന്റെ ശേഷം തബലേത്താമേൽ കിഴക്കുഭാഗത്തു കാസായും പടിഞ്ഞാറുഭാഗത്തു പീലാസായും വച്ചു് ശോശപ്പാകൊണ്ടു മൂടി ചൊല്ലേണ്ടതു്

മഹത്വമുള്ളവന്റെ തേജസ്സിനാൽ ആകാശങ്ങൾ മൂടിയിരിക്കുന്നു. അവന്റെ മഹത്വം സർവ്വസൃഷ്ടിയിലും നിറഞ്ഞിരിക്കുന്നു.

പ്രോമ്യോൻ

പട്ടക്കാരൻ. നാം എല്ലാവരും പ്രാൎത്ഥിച്ച്.........

ജനം. അനുഗ്രഹിക്കുന്നവനായ..........

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും.........

കന്യകയിൽ നിന്നു ഉത്ഭവിച്ച ആഗ്രഹണീയമായ ഫലവും, തന്റെ ഇമ്പകരമായ ശബ്ദത്താൽ മരിച്ചവരെ ഉയിർപ്പിക്കയും, ആനന്ദകരമായ മഹത്വത്തിൽ തന്നോട്ടുകൂടെ അവരെ സന്തോഷിപ്പിക്കയും ചെയ്യുന്ന ജീവനുള്ളവനും ജീവിപ്പിക്കുന്നവനുമായ മ്ശിഹാതമ്പുരാന്നു ഈ നേരത്തും......

സെദറാ

മറിയാമ്മിൽ നിന്നു മുളച്ച് വളരുകയും, തന്റെ മഹത്വമുള്ള സൌരഭ്യം കൊണ്ടു സൎവ്വ ഭൂമിയും നിറെയ്ക്കുകയും, തന്റെ മഹിമയുള്ള ഉപദേശം കൊണ്ടു അജ്ഞാനമാകുന്ന ദുൎഗ്ഗന്ധം എല്ലാ ഭാഗങ്ങളിൽ നിന്നും നീക്കിക്കളകയും ചെയ്തിരിക്കുന്ന വാഴ്ത്തപ്പെട്ട ചെടിയായി, ലോകങ്ങളുടെ സ്രഷ്ടാവും സൃഷ്ടികളെ സ്ഥിരപ്പെടുത്തുന്നവനുമായ കൎത്താവേ, ഞങ്ങൾ നിന്നെ വന്ദിക്കുകയും സ്തോത്രം ചെയ്യുകയും സ്തുതിക്കയും ചെയ്യുന്നു. ആചാര്യനായ അഹറോൻ മസ്കൻസബനായിൽ വെടിപ്പുള്ള ധൂപം നിനക്കു അർപ്പിക്കുകയും, അതിനാൽ ഇസ്രയേൽ ജനത്തിൽ നിന്നു ബാധ വിലക്കുകയും ചെയ്തതുപോലെ, പ്രാർത്ഥനകളാകുന്ന ഈ ധൂപം നിന്റെ തിരുസന്നിധിയിൽ ഞങ്ങൾ അർപ്പിക്കുന്നു. ദൈവമായ കൎത്താവേ, എളിയവരായ ഞങ്ങൾ ഞങ്ങളുടെ കടങ്ങളും പാപങ്ങളും നിമിത്തം നിനക്കു അർപ്പിക്കുന്ന ഈ പ്രാർത്ഥന കൈക്കൊള്ളേണമേ, നിനക്കും നിന്റെ പിതാവിന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും എല്ലായ്പോഴും ഞങ്ങൾ കരേററും. ഹോശോ........ആമ്മീൻ.

✠ പട്ടക്കാരൻ. ധൂപക്കുററിയിൽ കുന്തിരിക്കം ഇട്ട്
വീശിക്കൊണ്ടു് വണങ്ങി ചൊല്ലേണ്ടതു്.

കരുണയുള്ള പിതാവിന്നു വന്ദനം—കരുണയുള്ള പുത്രന്നു വന്ദനം—ജീവനും വിശുദ്ധിയുമുള്ള റൂഹായ്ക്കു വന്ദനം.

നീതിമാന്മാരേ, കൎത്താവിനെ സ്തുതിപ്പിൻ—സകല ജാതികളുമേ, അവനെ സ്തുതിപ്പിൻ—പിതാവിന്നും പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതി—ആദിമുതൽ എന്നെന്നേക്കും തന്നെ ആമ്മീൻ.

എത്രാ.

പട്ടക്കാരൻ. കൎത്താവേ, നിന്റെ കരുണയാൽ നിന്റെ അടിയാരുടെ ആരാധനയെ കൈക്കൊള്ളേണമേ. നിന്റെ പട്ടക്കാരുടെ പ്രാർത്ഥനയെ ശ്രദ്ധിക്കേണമേ. തന്റെ പിതാവിനോടും ജീവനും വിശുദ്ധിയുമുള്ള തന്റെ റൂഹായോടും കൂടെ വന്ദിക്കപ്പെടുകയും സ്തുതിക്കപ്പെടുകയും ചെയ്യുന്ന പുത്രനായ മ്ശിഹായേ, നിന്നെ വന്ദിക്കുന്നവരുടെ ശുശ്രൂഷയിൽ എല്ലായ്പോഴും നീ അനുകൂല്യം ഉള്ളവനായിരിക്കയും ചെയ്യേണമേ. ആമ്മീൻ.

ഞങ്ങളുടെ കൎത്താവും ദൈവവുമേ, നിന്റെ ജനത്തിൽനിന്നു കോപത്തെ മായിക്കേണമേ. നിന്റെ മേച്ചിൽ സ്ഥലത്തെ ആട്ടുകളോടു കരുണചെയ്യേണമേ. നിന്റെ നിരപ്പും സമാധാനവും ലോകത്തിന്റെ നാനാ ഭാഗങ്ങളിലും എന്നേക്കും വസിപ്പിക്കയും ചെയ്യേണമേ. ആമ്മീൻ.

✠ ഇവിടെ പട്ടക്കാരൻ തനിച്ചു കൌമ്മായും നിഖ്യാ വിശ്വാസപ്രമാണവും ചൊല്ലണം.

(ഇവിടെ ഖുയാബായുടെ രണ്ടാം ശുശ്രൂഷ അവസാനിച്ചു.)



✠ വിശുദ്ധ കുർബാനയുടെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതിനു മുൻപ് താഴെ വരുന്നതോ സമയോചിതമായ വേറെ ഗീതങ്ങളോ പാടാം.

1 അഹറോൻ അണച്ച ധൂപം പോൽ പ്രാൎത്ഥ—നസ്വീകരിക്ക—
നിന്നുവർ യാചനയതുപോലെ ശുശ്രൂ—ഷ കൈക്കൊൾക—
കടലിൽ യോനായ്ക്ക—രുളി—യ പോൽ—
അടിയാൎക്കുത്തരമ—രുളീ—ടുക.

2 ശുദ്ധതയാൽ തിരുനാമത്തിന്നണെക്കു—ന്ന പ്രാൎത്ഥനകൾ
കരുണകളിന്നനുകൂലത്തിന്നായി—ഭവിക്കണമേ—
കരുണാനിധിയാം ദൈ—വമേ—നീ—
മനഗുണത്താൽ ദയ—ചെ—യ്യേണമേ.

3 ലോകമൊക്കയിൽ നൽമ്മരമെത്രയുളകി—യിരിക്കുന്നു—
ഈശോ ദേവാകൃപകരുണകൾക്കനുദി—നവും സ്തുതി—
നിന്നെ വിളിച്ചനി—നവാ—ന്വരെ—
കോപമൊഴിച്ചു നീ വീ—ണ്ട—ല്ലൊ.

4 ഉന്നതപീഠത്തിൽ സ്തുതിയാലുയരു—ന്നുന്നതനേ—
വാഴ്ത്തപ്പെട്ടവളിൻ മടിയിൽ ഹിതമായ് നീ—വസിച്ചല്ലോ—
നാനാഭാഗങ്ങ—ളിൽ നി—ന്റെ—
സ്വസ്ഥവും നിരപ്പും വ—സിപ്പി—ക്ക.

5 പരമാൎത്ഥിയാം ഹാബേലിന്നാട്ടും—നോഹിൻ കാഴ്ചയും—
അബ്രാഹം തൻബലിയും കൈക്കൊണ്ട—ദൈവമേ—
മൽപ്രാൎത്ഥന നീ കൈക്കൊ—ണ്ടു്—
മമ യാചന നൽകീ—ടേ—ണമേ—



# വിശുദ്ധ കുർബാനയുടെ പരസ്യശുശ്രൂഷ

✠ പട്ടക്കാരൻ ധൂപം വച്ചുകൊണ്ട്
ഈ എക്സ്ബാ തുടങ്ങുന്നു.

പട്ടക്കാരൻ. മറിയാമ്മിൽനിന്നു ജഡം ധരിക്കയും, യോഹന്നാനോടു മാമോദീസാ കൈക്കൊൾകയും ചെയ്ത ഞങ്ങളുടെ കർത്താവേശുമ്ശിഹായേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

✠ എല്ലാവരും ഒരുമിച്ച്

സ്വർഗ്ഗസ്ഥനായ പിതാവിൻെറ ഏകപുത്രനും വചനവും ആയി—ഞങ്ങളുടെ രാജാവായ കർത്താവേ, നിന്നെ ഞങ്ങൾ പുകഴ്ത്തും—സ്വഭാവപ്രകാരം മരണമില്ലാത്തവനും—തൻെറ കൃപയാൽ സകല മനുഷ്യരുടെയും ജീവനും രക്ഷയ്ക്കുംവേണ്ടി—വിശുദ്ധ കന്യകമറിയാമ്മിൽ നിന്ന് ജഡം ധരിച്ച്—ഭേദംകൂടാതെ മനുഷ്യപുത്രനായി—ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ട്—തൻെറ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടിക്കൊന്നവനും—വിശുദ്ധ ത്രിത്വത്തിൽ ഒരുവനും—തൻെറ പിതാവിനോടും ജീവനുള്ള തൻെറ വിശുദ്ധറൂഹായോടുംകൂടെ—തുല്യമായി വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനുമായ—ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, ഞങ്ങളുടെ എല്ലാവരുടെമേലും കരുണ ചെയ്യേണമേ—ആമ്മീൻ.

പട്ടക്കാരൻ. * ദൈവമേ, നീ പരിശുദ്ധനാകുന്നു.

ജനം. ബലവാനേ, നീ പരിശുദ്ധനാകുന്നു.

പട്ടക്കാരൻ. മരണമില്ലാത്തവനേ, നീ പരിശുദ്ധനാകുന്നു.

ജനം. ഞങ്ങൾക്കുവേണ്ടി + ക്രൂശിക്കപ്പെട്ടവനേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

● ഇപ്രകാരം മൂന്നു പ്രാവശ്യം ചൊല്ലിയ ശേഷം
പട്ടക്കാരൻെറ പിന്നാലെ ജനവും താഴെയുള്ളത് ചൊല്ലണം.

കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—
കുറിയേലായിസ്സോൻ.

ശുശ്രൂഷകൻ. നിങ്ങളോട്ട ഞങ്ങൾ അറിയിച്ചതൊഴികെ, മററൊരുത്തൻ വന്നു് വേറൊരു സുവിശേഷം നിങ്ങളോട്ട അറിയിക്കുമെങ്കിൽ, അവൻ സ്വർഗ്ഗത്തിൽ നിന്നൊരു ദൂതനായിരുന്നാലും സഭയിൽനിന്നു ശപിക്കപ്പെട്ടവനാകട്ടെ എന്നു ഭാഗ്യവാനായ പൌലോസ്ശ്ലീഹാ പറയുന്നു. കണ്ടാലും എല്ലാ ഭാഗങ്ങളിൽനിന്നും പലതരമായ ഉപദേശങ്ങൾ പുറപ്പെടുന്നു. എന്നാൽ ദൈവത്തിൻെറ ഉപദേശത്തിൽ തുടങ്ങി അവസാനിപ്പിക്കുന്നവൻ ഭാഗ്യവാനാകുന്നു.

(അല്ലെങ്കിൽ ഗീതം)

പൌ—ലോസ്ശ്ലീഹാ ഭാഗ്യവാൻ, ചൊല്ലി—ടുന്നു
നിങ്ങളെ ഞങ്ങളറിച്ചതൊഴി—ച്ചിങ്ങൊരുവൻ വന്നറിയിച്ചാൽ—
വാനവനെങ്കിലുമദ്ദൂതൻ—താനേല്ക്കും സഭയിൻ—ശാ—പം.
പലതരമുപദേശങ്ങളഹോ—പാരിൽ മുളച്ചു പരക്കുന്നു—
ദൈവത്തിന്നുപദേശം തൊ—ട്ടവസാനിപ്പിപ്പോൻ—ധ—ന്യൻ

✠ ലേഖനം വായിക്കുന്നതിനു മുൻപുള്ള പ്രാർത്ഥന.

പട്ടക്കാരൻ. **ദൈവമായ കത്താവേ, ഈ സമയത്തു് തിരുസന്നിധിയിൽ കഴിക്കുന്ന ഞങ്ങളുടെ പ്രാത്ഥനകളും അപേക്ഷകളും കൈക്കൊള്ളേണമേ. ഞങ്ങളുടെ കത്താവും ദൈവവുമേ, നിൻെറയും, ദിവ്യന്മാരായ നിൻെറ ശ്ലീഹന്മാരുടെയും, നിൻെറ വിശുദ്ധ സഭയുടെ ശില്പിയും പണിക്കാരനുമായ പൌലൊസ് ശ്ലീഹായുടെയും കല്പനകളെ വെടിപ്പോടും വിശുദ്ധിയോടും കൂടെ ആചരിപ്പാൻ എന്നേക്കും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.**

ജനം. ആമ്മീൻ.

✠ ശുശ്രൂഷകൻ മദ്ബഹായുടെ വാതുക്കൽ തെക്കുവശത്തു
പടിഞ്ഞാറോട്ട തിരിഞ്ഞുനിന്നു പറയണം.

(ഇന്ന) ശ്ലീഹാ [ഇന്നാക്കു] എഴുതിയ ലേഖനത്തിൽ നിന്നു്.

ജനം. ശ്ലീഹന്മാരുടെ ഉടയവന്നു സ്തുതി. കത്താവേ, നിൻെറ വചനങ്ങൾ തിരിച്ചറിയുന്നതിന്നു ഞങ്ങൾക്കു കൃപ നൽകേണമേ.

✠ ഇവിടെ ശുശ്രൂഷകൻ അതതു ദിവസത്തേക്കു
നിശ്ചയിക്കപ്പെട്ടപ്രകാരമുള്ള ലേഖനം വായിക്കുന്നു.

അവസാനത്തിൽ, ഹാലേലൂയ്യാ—ഉ—ഹാലേലൂയ്യാ എന്നു പറയണം.

ശുശ്രൂഷകൻ. ഹാലേലൂയ്യാ— സ്തുതിയാകുന്ന ബലികൾ കത്താവിന്നു കഴിപ്പിൻ. കാഴ്ചകൾ എടുത്തു് തൻെറ മണ്ഡപങ്ങളിൽ പ്രവേശിച്ചു് തൻെറ വിശുദ്ധ പീഠത്തിൻമുൻപാകെ കത്താവിനെ വന്ദിപ്പിൻ—ഹാലേലൂയ്യാ.

✠ എവൻഗേലിയോൻ വായിക്കുന്നതിനു മുൻപുള്ള പ്രാർത്ഥന.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ദൈവികമായ നിന്റെ വചനങ്ങളുടെ അറിവ് ഞങ്ങൾക്കു സൌജന്യം ചെയ്യേണമേ. നിന്റെ വിശുദ്ധ എവൻഗേലിയോന്റെ സാരാംശവും നിന്റെ ദിവ്യ ജ്ഞാനങ്ങളുടെ ഐശ്വര്യവും നിന്റെ വിശുദ്ധ റൂഹായുടെ നൽവരവും കൊണ്ടു് ഞങ്ങളെ നിറയ്ക്കേണമേ. ഞങ്ങൾ സന്തോഷപൂർവ്വം നിന്റെ കല്പനകൾ ആചരിക്കയും, നിന്റെ തിരുഹിതം പരിപൂർണ്ണമായി നിവർത്തിക്കയും ചെയ്വാൻ ഞങ്ങൾക്കു കൃപ നൽകേണമേ. നിന്നിൽ നിന്നുള്ള അനുഗ്രഹങ്ങൾക്കും കരുണകൾക്കും ഞങ്ങൾ എല്ലായ്പ്പോഴും യോഗ്യതയുള്ളവരായി തീരുകയും ചെയ്യേണമേ. ഹോശോ.

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാം അടക്കത്തോടും ഭയത്തോടും വണക്കത്തോടും ശ്രദ്ധിച്ചു്, നമ്മുടെ കർത്താവേശുമ്ശിഹായുടെ വിശുദ്ധ എവൻഗേലിയോനിലെ ദൈവത്തിൻ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കണം.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നു്.

നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. ദൈവമായ കർത്താവു നിന്റെ ആത്മാവോടുകൂടെ ഞങ്ങളെയും യോഗ്യതയുള്ളവരാക്കട്ടെ.

പട്ടക്കാരൻ. ലോകത്തിനു ജീവനും രക്ഷയും പ്രസംഗിക്കുന്ന (മത്തായി) (യോഹന്നാൻ) ശ്ലീഹാ എഴുതിയ ജീവൻ നല്കുന്ന പ്രസംഗമായ നമ്മുടെ കർത്താവേശുമ്ശിഹായുടെ വിശുദ്ധ എവൻഗേലിയോൻ.

ലോകത്തിനു ജീവനും രക്ഷയും അറിയിക്കുന്ന (മർക്കോസ്) (ലൂക്കോസ്) എവൻഗേലിസ്ഥൻ എഴുതിയ ജീവൻ നൽകുന്ന അറിയിപ്പായ നമ്മുടെ കർത്താവേശുമ്ശിഹായുടെ വിശുദ്ധ എവൻഗേലിയോൻ.

ജനം. വന്നവനും വരുവാനിരിക്കുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു—നമ്മുടെ രക്ഷയ്ക്കായി തന്നെ അയച്ച പിതാവിനു സ്തുതി—തന്റെ അനുഗ്രഹങ്ങൾ നാമെല്ലാവരുടെയും മേൽ എന്നേക്കും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ. വിശുദ്ധ കന്യകമറിയാമ്മിൽ നിന്നു ജഡം എടുത്ത ദൈവമായി, ജീവൻെറ വചനമായി നമ്മുടെ കത്താവും ദൈവവും രക്ഷിതാവും ആയിരിക്കുന്ന യേശുമ്ശിഹായുടെ * നടപടിയുടെ കാലത്തു ഇപ്രകാരം സംഭവിച്ചു.

* ജനനം, ഉയിർപ്പ് എന്നീ കാലങ്ങളിലും മററും സന്ദർഭോചിതമായി പറയേണ്ടതാണ്.

ജനം. അപ്രകാരം ഞങ്ങൾ വിശ്വസിച്ചുകൊണ്ടാട്ടുന്നു.

☩ ഇവിടെ പട്ടക്കാരൻ അതതു ദിവസത്തേക്കു നിശ്ചയിക്കപ്പെട്ടപ്രകാരമുള്ള എവൻഗേലിയോൻ വായിക്കുന്നു. വായനയുടെ അവസാനത്തിൽ

നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

എന്നു പറയണം.

☩ അതിൻെറ ശേഷം പിന്നീടുള്ള ഗീതങ്ങളിൽ ഒന്ന് എല്ലാവരും കൂടി ചൊല്ലണം.

1 ദൈവത്തിൻ സുവിശേഷം—വിലമതിയാത്തുള്ളതു്—
ദാനം ഇ—തതിശയം
ഗുണമേറീട്ടുള്ളതു്—തേനേക്കാൾ നല്ല രസം—
അതിനുണ്ടു്—നിശ്ചയം
ഹാലേലൂയ്യാ—ഉ ഹാലേലൂയ്യാ
പുഷ്പമണം—ഒപ്പമല്ല.

2 കൃപതന്നിൽ വളരുന്ന—ആത്മാവിതിൻ രസമറിയും
ദുഃഖം ഇ—ണ്ടാത്മാവും
സന്തോഷം പ്രാപിക്കും—ഇതുമൂലം വിശ്വാസി—
മോചനം—നേടുന്നു.
ഹാലേലൂയ്യാ—ഉ ഹാലേലൂയ്യാ—
സ്വർഗ്ഗതലം—മോദിക്കും.

3 അതിശയമാം ദാനത്തിൻ—നാഥനാമീശോയെ—
ഏത്തുങ്കൽ—ശോഭിച്ചു്
എവൻഗേലിയോൻ രസത്തെയും—അതിനുള്ള ബലത്തെയും
അടിയാരെ—ഗ്രഹിപ്പിച്ചു്,
ഹാലേലൂയ്യാ—ഉ ഹാലേലൂയ്യാ—
സുവിശേഷം—നടത്തണമേ.

4 പാപികളെ പരലോകേ—ചേർപ്പാൻ നൽവഴിയായി—
പഴയററ—സുവിശേഷം—

കല്പിച്ച രക്ഷകനേ—പാപികളാം ഞങ്ങളുടെ—
മദ്ധ്യേ നീ—എഴുന്നള്ളി,
ഹാലേലൂയ്യാ—ഉ ഹാലേലൂയ്യാ
ഈ വചനം—വിളങ്ങിക്ക.

5 രക്ഷകനേ ഈ വചനം—രക്ഷയ്ക്കായ് ഞങ്ങളുടെ
ഹൃദയേ നീ—ഫലിപ്പിച്ച്
ഇക്ഷിതിയിൽ നിന്നടിയാർ—സൂക്ഷ്മതയായ് നടപ്പാനും
മോക്ഷത്തിൽ—വരുവാനും
ഹാലേലൂയ്യാ—ഉ ഹാലേലൂയ്യാ
നീ കൃപ നൽ—കീടണമേ.

6 സത്യാത്മാവേ വന്നീ—ജീവന്റെ വചനത്തെ
പാപത്താ—ലിരുളായ
ദാസരുടെ ഹൃദയത്തിൽ—ദീപത്തെപോലാക്കി
ശോഭിപ്പി—ച്ചടിയാരെ
ഹാലേലൂയ്യാ—ഉ ഹാലേലൂയ്യാ
സുവിശേഷെ—നടത്തണമേ

ശുശ്രൂഷകൻ. ബാറെക്മാർ സ്തൌമെൻകാലോ—സ്

ജനം. കുറിയേലാ—യിസ്സോൻ.

(അല്ലെങ്കിൽ)

എല്ലാവരും. നിങ്കലേക്കു അടുത്തുവരുവാനായിട്ടു ലോകത്തിന്റെ പ്രകാശമായ എവൻഗേലിയോൻ ഞങ്ങൾക്കു തന്നവനായ കർത്താവേ, നിനക്കു സ്തുതി. ഇപ്പോൾ നിന്റെ സുവിശേഷത്തിൽ നിന്നു ഞങ്ങൾ കേട്ടിരിക്കുന്ന ജീവനുള്ള വചനങ്ങൾ നിമിത്തം നിന്നെ മഹത്വീകരിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കി തീർക്കേണമേ.

ശുശ്രൂഷകൻ. ബാറെക്മാർ സ്തൌമെൻകാലോ—സ്

ജനം. കുറിയേലാ—യിസ്സോൻ.

(അല്ലെങ്കിൽ ഗീതം)

കർത്താവേ, നിന്നോ—ടടുപ്പാൻ വിശ്വവെളിച്ചമാം—
സുവിശേഷം നീ—തന്നതിനാൽ സ്തോത്രം
നിന്നറിയിപ്പിൽ നി—ന്നുയിർവചനം കേൾക്കയാൽ നിന്നെ
മഹത്വീകരിപ്പാൻ—യോഗ്യരാക്ക ഞങ്ങളെ.
സുവിശേഷവെളിച്ചം—സകലർക്കും ശോഭിച്ചീടുവാൻ
തന്നവനായ—മഹിമയെഴും രക്ഷകാ—
പാപികളാം ഞങ്ങൾ—അന്ധത നീങ്ങി ശോഭിപ്പാൻ

ഈ സുവിശേഷം—ഫലകരമാക്കീട്ടുക.
ഉപദേശം ശാസനാ—ശിക്ഷ, നീതിയിലഭ്യാസം
ഈ വചനത്താൽ—അടിയാക്കു ലഭിപ്പാൻ
കൃപയുള്ളവനായ—പരമ പിതാവേ വേഗം നീ
റൂഹായാലെ—അരുളീടേണമെന്നും.

ശുശ്രൂഷകൻ. ബാറെക്മാർ സ്തൌമെൻകാലോ—സ്

ജനം. കുറിയേലാ—യിസ്സോൻ.

ധ്യാനം

പട്ടക്കാരൻ. നമുക്കു നൽകിയിരിക്കുന്ന തന്റെ ജീവനുള്ള വചനങ്ങൾക്കു വേണ്ടി നമ്മുടെ കൎത്താവേശുമ്ശിഹായ്ക്കും നമ്മുടെ രക്ഷയ്ക്കായി അവനെ അയച്ച പിതാവിന്നും, നമ്മെ ജീവിപ്പിക്കുന്ന ജീവനും വിശുദ്ധിയുമുള്ള റൂഹായ്ക്കും സ്തുതികളും സ്തോത്രങ്ങളും വാഴ്വുകളും ഉണ്ടായിരിക്കട്ടെ. ആമ്മീൻ.

പ്രൊമ്യോൻ.

പട്ടക്കാരൻ. നാം എല്ലാവരും പ്രാൎത്ഥിച്ചു കൎത്താവിനോടു അനുഗ്രഹങ്ങളും കരുണയും അപേക്ഷിക്കണം.

ജനം. അനുഗ്രഹിക്കുന്നവനായ കൎത്താവേ, ഞങ്ങളെ അനുഗ്രഹിച്ചു, ഞങ്ങളെ സഹായിക്കേണമേ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും, തേജസ്സും പുകഴ്ച്ചയും മാഞ്ഞുപോകാത്ത നല്ല മഹിമയും എല്ലാപ്പോഴും നിരന്തരം കരേററുവാൻ ഞങ്ങൾ യോഗ്യതയുള്ളവരായി തീരേണമേ.

കടങ്ങളെ പരിഹരിക്കുന്നവനും, പാപങ്ങളെ ക്ഷമിക്കുന്നവനും, അശുദ്ധിയുള്ളവരെ ശുദ്ധീകരിക്കുന്നവനും, അനുതാപികളെ കൈക്കൊള്ളുന്നവനും, പാപികളുടെ തിരിച്ചുവരവിൽ ഇഷ്ടമുള്ളവനും, കുററക്കാരുടെ രക്ഷയ്ക്കായി വാഞ്ഛിച്ചിരിക്കുന്നവനും, വിളിപ്പിൻ ഞാൻ ഉത്തരം പറയുമെന്നും, മുട്ടുവിൻ ഞാൻ തുറന്നു എന്റെ കൈ നിങ്ങൾക്കു നീട്ടിത്തന്നു് നിങ്ങളുടെ പാപങ്ങളും അകൃത്യങ്ങളും ക്ഷമിക്കുമെന്നും, അരുളിച്ചെയ്തവനും ആയ തനിക്കു്, ദൈവികമായ ഈ സ്തോത്രയാഗം പൂൎണ്ണമാക്കപ്പെടുന്ന ഈ നേരത്തും, നമ്മുടെ ആയുസ്സിന്റെ എല്ലാ ദിവസങ്ങളിലും സ്തുതിയും ബഹുമാനവും വന്ദനവും എന്നേക്കും യോഗ്യമായിരിക്കുന്നു. ഹോശോ...

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. അനുഗ്രഹിക്കുന്നവനായ കത്താവിന്റെ മുൻപാകെയും—പുന്യപ്പെടുത്തുന്നതായ തന്റെ മദ്ബഹായുടെ മുൻപാകെയും—ബഹുമാനമുള്ള പട്ടക്കാരന്റെ കൈകളാൽ സുഗന്ധങ്ങൾ വയ്ക്കപ്പെടുന്നു.

✠ ഇവിടെ പട്ടക്കാരൻ ധൂപക്കുററിയിൽ കുന്തുരുക്കം ഇടുന്നു.

പട്ടക്കാരൻ. നാമെല്ലാവരും പ്രാർത്ഥിച്ച്.........

ജനം. അനുഗ്രഹിക്കുന്നവനായ കത്താവേ.........

പട്ടക്കാരൻ. നീതീകരിക്കുന്നവനും ശുദ്ധീകരിക്കുന്നവനും ക്ഷമിക്കുന്നവനും, ഞങ്ങളുടെ ദോഷങ്ങൾ ഓക്കാതവണ്ണം മായിച്ച് ഇല്ലാതാക്കുന്നവനും ആയ ദൈവമായ കത്താവേ, സംഖ്യയില്ലാതവണ്ണം പെരുപ്പവും വലിപ്പവുമുള്ള എന്റെ പാപങ്ങളും, വിശ്വാസമുള്ള നിന്റെ സർവ്വ ജനത്തിന്റെയും പാപങ്ങളും, നിന്റെ സ്നേഹകാരുണ്യത്താൽ മായിച്ച് നല്ലവനേ, ദയതോന്നി ഞങ്ങളെ അനുഗ്രഹിക്കേണമേ. ദൈവമായ കത്താവേ, നിന്റെ കരുണയാൽ ഞങ്ങളെയും ഞങ്ങളുടെ മാതാപിതാക്കളെയും, സഹോദര സഹോദരികളെയും, അദ്ധ്യക്ഷന്മാരെയും മല്പാന്മാരെയും, വിശുദ്ധിയും മഹത്വവുമുള്ള നിന്റെ തിരുസഭയുടെ സന്താനങ്ങളായ സകല വിശ്വാസികളെയും ഓത്തുകൊള്ളേണമേ. ദൈവമായ കത്താവേ, ഞങ്ങളുടെ ദേഹങ്ങളെയും ദേഹികളെയും ആത്മാക്കളെയും ആശ്വസിപ്പിക്കേണമേ. കരുണകളും ദയയുമാകുന്ന മഞ്ഞു് ഞങ്ങളുടെമേൽ പൊഴിക്കേണമേ. മഹത്വത്തിന്റെ നാഥനായി, ഞങ്ങളുടെ കത്താവായ കത്താവായി, ഞങ്ങളുടെ രാജാവായ മ്ശിഹായേ, ഞങ്ങൾക്കു പാപപരിഹാരവും, പാപപരിഹാരകനും നീ ആയിരിക്കേണമേ. കത്താവേ, ഞങ്ങളോടു ഉത്തരമരുളിച്ചെയ്യേണമേ. ഞങ്ങളുടെ സഹായത്തിനും തുണയ്ക്കും നീ വന്നു്, ഞങ്ങളെ രക്ഷിച്ചുകൊള്ളേണമേ. ദൈവമേ, ഞങ്ങളുടെ പ്രാർത്ഥനകളും അപേക്ഷകളും കൈക്കൊണ്ടു്, കഠിനതരങ്ങളായ സകല ശിക്ഷകളും, കോപത്തിന്റെ വടികളും നിന്റെ കാരുണ്യത്താൽ ഞങ്ങളിൽനിന്നു നീക്കി മായിച്ചുകളയേണമേ. സമാധാനത്തി

ൻെറ പുരുഷന്മാൎക്കുണ്ടാകുന്ന നല്ല അവസാനത്തിന്ന്, ഞങ്ങളെ എല്ലാവരെയും യോഗ്യതയുള്ളവരാക്കേണമേ. നീ സ്നേഹിക്കുന്നതും നിൻെറ ദൈവത്വത്തിന്നു ചേൎച്ചയുള്ളതും പ്രസാദമുള്ളതും ആയ ക്രിസ്തീയ പൂൎണ്ണത ഞങ്ങൾക്കു സൌജന്യം ചെയ്യേണമേ. നിനക്കു സ്തുതിയും സ്തോത്രവും എല്ലായ്പോഴും ഞങ്ങൾ കരേററിക്കൊള്ളുന്നു. ഹോശോ...

ജനം. ആമ്മീൻ.

സെദറാ

പട്ടക്കാരൻ. ശക്തിമാനും യോദ്ധാവും ബലവാനും മഹത്വവാനും ആയ ദൈവമായ കൎത്താവേ, നീ എഴുന്നേററു ഞങ്ങളെ സഹായിച്ച്, ദുഷ്ടനിൽനിന്നും അവൻെറ സേനകളിൽനിന്നും, നിൻെറ ബലം കൊണ്ടും ഉന്നതമായ നിൻെറ ഭുജം കൊണ്ടും, ഞങ്ങളെ രക്ഷിക്കേണമേ. കൎത്താവേ, നീ നിൻെറ കൃപയാലും കരുണകളാലും വിശുദ്ധ കന്യകമറിയാമ്മിൽ നിന്നു ജഡമെടുത്ത്, നിൻെറ മനുഷ്യസ്നേഹത്താൽ ഞങ്ങൾക്കുവേണ്ടി ശരീരം ധരിച്ചു. ഞങ്ങളുടെ കൎത്താവായ കൎത്താവേ, നിൻെറ സന്നിധാനത്തിങ്കൽനിന്നും, നിൻെറ ശ്രേഷ്ഠതയെ ആഘോഷിക്കുന്ന സ്വൎഗ്ഗിക സിംഹാസനത്തിങ്കൽ നിന്നും, നിൻെറ രഥത്തിൻകീഴ് പൂട്ടപ്പെട്ടിരിക്കുന്ന നന്നാലു മുഖങ്ങളുള്ള ജീവികളിൽനിന്നും, നിൻെറ ദൈവത്വത്തെ സ്തുതിക്കുന്ന മാലാകമാരുടെയും പ്രധാന മാലാകമാരുടെയും കൂട്ടങ്ങളിൽനിന്നും, നിൻെറ ശക്തിയെ വാഴ്ത്തുകയും പുകഴ്ത്തുകയും മഹിമപ്പെടുത്തുകയും ചെയ്യുന്ന ക്രോബേന്മാരുടെ നിരകളിൽനിന്നും, തൻെറ ശുദ്ധതയിൽ ദൈവമായ കൎത്താവു പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്നു ആൎത്തു ഘോഷിച്ചു ചൊല്ലുന്ന ആറാറു ചിറകുള്ള സ്രാപ്പേന്മാരിൽനിന്നും, നിൻെറ ജനകൻെറ തത്വത്തോടുകൂടെ നിൻെറ ഭയങ്കരത്വത്തെ ശുശ്രൂഷിക്കുന്ന സകല സൈന്യങ്ങളിൽ നിന്നും ക്രമങ്ങളിൽനിന്നും കൂട്ടങ്ങളിൽ നിന്നും, ഞങ്ങളെ നീ തള്ളിക്കളയരുതേ. നിൻെറ രാജ്യത്തിലേക്കു ഞങ്ങൾ ഓടി

എത്തുവാനായിട്ടു, ജീവൻെറയും രക്ഷയുടെയും വഴി ഞങ്ങൾക്കു കാണിച്ചുതരേണമേ. കത്താവേ, നിൻെറ കൃപയ്ക്കു സ്തോത്രം ചെയ്‌വാനും, നിൻെറ ദയയോടു അപേക്ഷിച്ചു പ്രാത്ഥിപ്പാനും ഞങ്ങൾക്കു കൃപ നൽകുകയും ചെയ്യേണമേ.

മോറാൻ യേശുമ്ശിഹാ, ഞങ്ങളോടു കരുണതോന്നി, ഞങ്ങളെ സഹായിക്കേണമേ. മോറാൻ യേശുമ്ശിഹാ, നിൻെറ കരുണയുടെ കണ്ണുകൊണ്ടു ഞങ്ങളെ കടാക്ഷിക്കേണമേ. മോറാൻ യേശുമ്ശിഹാ ഞങ്ങളുടെ ശത്രുക്കളിൽ നിന്നു ഞങ്ങളെ രക്ഷിക്കേണമേ. നിൻെറ സ്ലീബായുടെ ചിറകിൻകീഴ് ഞങ്ങളെ മറച്ചുകൊള്ളേണമേ. മോറാൻ യേശുമ്ശിഹാ ആകൽക്കറുസായുടെ സകല വഞ്ചനകളിൽനിന്നും ഞങ്ങളെ രക്ഷിക്കേണമേ. പാപത്തിൻെറ വീഴ്ചയിൽനിന്നു ഞങ്ങളെ രക്ഷിക്കയും അനത്ഥങ്ങളുടെ കുഴിയിൽനിന്നും ചുഴിയിൽ നിന്നും ഞങ്ങളെ കരേറുകയും ചെയ്യേണമേ. മോറാൻ യേശുമ്ശിഹാ, സകല ദുർവിചാരങ്ങളിൽ നിന്നും അശുദ്ധിയിൽ നിന്നും ദൈവ ദൂഷണത്തിൽ നിന്നും ഞങ്ങളെ രക്ഷിക്കയും, അറയ്ക്കത്തക്ക ചെളിയും കറയും ഞങ്ങളിൽ നിന്നു കഴുകിക്കളകയും, ദുഷ്ടതകളും മലിനതകളും ഞങ്ങളിൽ നിന്നു തുടച്ചുകളകയും ചെയ്യേണമേ. മോറാൻ യേശുമ്ശിഹാ, നിൻെറ നന്മകളും അനുഗ്രഹങ്ങളും കൊണ്ടു് ഞങ്ങളെ സമ്പൂണ്ണരാക്കേണമേ. അനുഗ്രഹങ്ങളും കരുണയും നിറഞ്ഞിരിക്കുന്ന നിൻെറ ശ്രീഭണ്ഡാരത്തിൽ നിന്നു ഞങ്ങളെ ധനവാന്മാരാക്കി തീക്കേണമേ. മോറാൻ യേശുമ്ശിഹാ, സന്തോഷങ്ങൾ നിറഞ്ഞിരിക്കുന്ന നിൻെറ മണിയറയിൽ ഞങ്ങളെ ആനന്ദിപ്പിക്കേണമേ. നിൻെറ രാജ്യത്തിൻെറ മക്കളായ തോഴ്മക്കാരോടും വിരുന്നുകാരോടുംകൂടെ ഞങ്ങളെ സന്തോഷിപ്പിക്കേണമേ. മോറാൻ യേശുമ്ശിഹാ, നിനക്കിഷ്ടന്മാരായ നീതിമാന്മാരോടും പുണ്യവാന്മാരോടുംകൂടെ ഞങ്ങളെയും ക്ഷണിക്കേണമേ. നിൻെറ വലത്തുഭാഗത്തുള്ള മക്കളായ കുഞ്ഞാടുകളോടുകൂടെ ഞങ്ങളെ ക്രമപ്പെടുത്തേണ

മേ. മോറാൻ യേശ്രുമ്ശിഹാ, നിൻെറ ശ്രേഷ്ഠത ഉദിക്കുന്ന ദിവസത്തിൽ തിരഞ്ഞെടുക്കപ്പെട്ടവരോടും പരിശുദ്ധന്മാരോടുംകൂടെ ഞങ്ങളെ ശോഭിപ്പിക്കയും, നിൻെറ വലത്തുഭാഗത്തെ ആത്മികമായ ആ പന്തിയിൽ ഞങ്ങളെ ഇരുത്തുകയും ചെയ്യേണമേ. നിനക്കും നിൻെറ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയുംസ്തോത്രവും എല്ലായ്പോഴും ഞങ്ങൾ കരേററും. ഹോശോ.........

ജനം. ആമ്മീൻ—കർത്താവു നിൻെറ ശുശ്രൂഷ കൈക്കൊണ്ടു് നിൻെറ പ്രാർത്ഥനയാൽ ഞങ്ങളെ സഹായിക്കുമാറാകട്ടെ.

ഇവിടെ പട്ടക്കാരൻ ധൂപക്കുററിയിൽ കുന്തുരുക്കം ഇട്ടശേഷം താഴെയുള്ളതു ചൊല്ലണം.

പട്ടക്കാരൻ. കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു വിമോചനവും എന്നന്നേക്കും ദൈവത്തിൽ നിന്നു നാം പ്രാപിക്കുമാറാക.

ജനം. ആമ്മീൻ.

പട്ടക്കാരൻ. പരിശുദ്ധനായ പിതാവു് പരിശുദ്ധനാകുന്നു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. പരിശുദ്ധനായ പുത്രൻ പരിശുദ്ധനാകുന്നു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ജീവനും വിശുദ്ധിയുമുള്ള റൂഹായും പരിശുദ്ധനാകുന്നു.

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. ജ്ഞാനം വിളിച്ചു പറയുന്നു, നാമെല്ലാവരും ഭംഗിയോടെ നിന്നു ബഹുമാനമുള്ള പട്ടക്കാരൻെറ പിന്നാലെ ചൊല്ലണം.

നിഖ്യാ വിശ്വാസപ്രമാണം.

പട്ടക്കാരൻ. പിതാവായി സർവ്വശക്തനായി—

ജനം. ആകാശത്തിൻെറയും ഭൂമിയുടെയും—കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിൻെറയും—സ്രഷ്ടാവായ സത്യൈകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

## ദൈവത്തിന്റെ ഏകപുത്രനും—

സർവലോകങ്ങൾക്കും മുൻപെ പിതാവിൽ നിന്നു ജനിച്ചവനും—പ്രകാശത്തിൽ നിന്നുള്ള പ്രകാശവും—സത്യ ദൈവത്തിൽ നിന്നുള്ള സത്യദൈവവും—ജനിച്ചവനും സൃഷ്ടിയല്ലാത്തവനും—തത്വത്തിൽ പിതാവിനോടു ഏകത്വമുള്ളവനും—സകല സൃഷ്ടിക്കും മുഖാന്തരമായവനും—മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി—സ്വർഗ്ഗത്തിൽ നിന്നു് ഇറങ്ങി—വിശുദ്ധ റൂഹായാൽ കന്യകമറിയാമ്മിൽ നിന്നു് ജഡം ധരിച്ചു് മനുഷ്യനായി—പൊന്തിയോസു് പിലാത്തോസിന്റെ നാളുകളിൽ — ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടു് —കഷ്ടതയനുഭവിച്ചു് മരിച്ചു് അടക്കപ്പെട്ടു് — തിരുഹിത പ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേററു്, സ്വർഗ്ഗത്തിലേക്കു കരേറി—തന്റെ പിതാവിന്റെ വലത്തുഭാഗത്തിരുന്നവനും—അവസാനമില്ലാത്ത രാജത്വമുള്ളവനും —ജീവിച്ചിരിക്കുന്നവരെയും മരിച്ചവരെയും വിധിപ്പാൻ—തന്റെ മഹാ പ്രഭാവത്തോടു ഇനിയും വരുവാനിരിക്കുന്നവനുമായ—യേശുമശിഹാ ആയ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.

## സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും—

പിതാവിൽ നിന്നു പുറപ്പെട്ടു്—പിതാവിനോടും പുത്രനോടുംകൂടെ വന്ദിക്കപ്പെട്ടു് സ്തുതിക്കപ്പെടുന്നവനും — നിബ്യന്മാരും ശ്ലീഹന്മാരും മുഖാന്തരം സംസാരിച്ചവനുമായ—ജീവനും വിശുദ്ധിയും ഉള്ള ഏക റൂഹായിലും—കാതോലികവും അപ്പസ്തോലികവുമായ ഏക വിശുദ്ധ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു.

## പാപമോചനത്തിനുള്ള മാമോദീസാ—

ഒന്നുമാത്രം എന്നു ഞങ്ങൾ ഏററുപറഞ്ഞു്—മരിച്ചവരുടെ ഉയിർത്തെഴുന്നേല്പിന്നും — വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനും—ഞങ്ങൾ നോക്കിപ്പാർക്കയും ചെയ്യുന്നു. ആമ്മീൻ.

ശുശ്രൂഷകൻ. ബാറക്മാർ സ്തൌമൻകാലോ—സ്

ജനം. കുറിയേലായിസ്സോൻ.

(ഇവിടെ പാട്ടുപാടി സ്തോത്രകാഴ്ച എടുക്കണം
പിന്നെ പ്രസ്താവനകളും പ്രസംഗവും കഴിഞ്ഞു് കുമ്പസാരം.)

ஃ പട്ടക്കാരൻ തന്റെ കൈവിരലുകൾ കഴുകിയശേഷം—ധ്യാനം

ദൈവമായ കർത്താവേ, എന്റെ ആത്മാവിനെ മലിനമാക്കുന്ന ചെളി കഴുകിക്കളയേണമേ. വിശുദ്ധിയുള്ളതും വിശുദ്ധീകരിക്കുന്നതുമായ നിന്റെ മഹാ വിശുദ്ധ സ്ഥലത്തേക്കു വെടിപ്പോടും വിശുദ്ധിയോടും കൂടെ പ്രവേശിപ്പാനും ഞങ്ങളുടെ കർത്താവും ദൈവവുമേ, നിന്റെ മഹത്വത്തിനു പ്രസാദമുള്ളതും മഹത്വമുള്ള നിന്റെ യാഗത്തോടു സദൃശപ്പെടുന്നതും ആയ ജീവനുള്ള യാഗം നിർമ്മല മനസ്സാക്ഷിയോടെ നിനക്കു അണെപ്പാനും, വന്ദ്യവും ദൈവികവുമായ നിന്റെ രഹസ്യങ്ങളിൽ കുററം കൂടാതെ വ്യാപരിപ്പാനും ഞാൻ യോഗ്യതയുള്ളവനാകത്തക്കവണ്ണം ജീവന്റെ തളിപ്പുകൊണ്ടു് എന്നെ വെടിപ്പാക്കേണമേ. ആമ്മീൻ.

ഁ അതിന്റെ ശേഷം പട്ടക്കാരൻ ജനത്തിന്റെ നേരെ തിരിഞ്ഞു വണങ്ങിക്കൊണ്ടു പറയുന്നു.

എന്റെ സഹോദരന്മാരും പ്രധാനികളുമേ, ഈ ശുശ്രൂഷ കൈക്കൊള്ളപ്പെടുവാനായി എന്നോടുകൂടെ നിങ്ങളും പ്രാൎത്ഥിപ്പിൻ.

പട്ടക്കാരൻ തിരിഞ്ഞു മുട്ടുകുത്തി രഹസ്യമായി പ്രാൎത്ഥിക്കുമ്പോൾ ജനം മൌനമായി പ്രാൎത്ഥിക്കയൊ താഴെയുള്ള ഗീതം ചൊല്ലുകയൊ ചെയ്യണം.

കൎത്താവേ, നിൻ വാതിലിൽ മുട്ടുന്നു—അടിയങ്ങൾ—
നിന്നാലയം ചേൎന്നിന്നു ഞങ്ങളനുഗ്ര—ഹമിരക്കുന്നു—
ഗുണവാനേ, നിൻ സ—ത്യ—ത്താൽ
ശുദ്ധീകരിക്ക നിൻ ഭൃ—ത്യ—നെ.

അല്ലെങ്കിൽ

(ശുബഹാലക് ദബ്'പുക്കദാനാക്—രീതി)

കൎത്താവേ, നിൻ ദാസരാ—മടിയങ്ങളുടെ,
പ്രാർത്ഥനകൾ കേട്ടുത്തര—മരുളീടേണമേ—
ഇരുവരോ മൂവരൊ എൻ നാമത്തി—ലൊരുമിച്ചീടിൽ,
അവരോടുകൂടെ ഞാനുമെ—ന്നരുളിയ നാഥാ
നിൻ തിരു സന്നിധിയിൽ വണങ്ങീടും—ഈ ദാസനു്,
കരുണയോടെ നൽകണമേ—നിന്നാത്മ ദാനങ്ങൾ—
നിൻ ശ്ലീഹന്മാരിൽ വസിച്ച—വിശുദ്ധ റൂഹായെ
ഞങ്ങളിൽ വസിപ്പാനായി—ങ്ങയച്ചീടേണമേ.

ഁ പട്ടക്കാരൻ മുട്ടു കുത്തികൊണ്ടു ഈ പ്രാൎത്ഥന രഹസ്യത്തിൽ കഴിക്കുന്നു.

വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ, എന്നോടു കരുണ ചെയ്യേണമേ. വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ, പാപിയായ എന്നോടു ദയ തോന്നേണമേ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ, ബലഹീനനും പാപിയുമായ എന്റെ ശുശ്രൂഷ കൈക്കൊള്ളേണമേ. ദൈവമേ, ഈ സമയത്തു് പാപിയായ അടിയന്റെ പാപങ്ങൾ ക്ഷമിച്ചു് പരിഹരിക്കേണമേ. എല്ലാ സമയത്തും നിന്നെ നോക്കിവിളിക്കുന്ന ബലഹീനനായ എന്നെ സഹായിക്കേണമേ. ദൈവമേ, ഞങ്ങൾ ആൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നുവോ ആയവരുടെ പാപങ്ങൾ നിന്റെ കരുണയാൽ പരിഹരിച്ചു്ക്ഷമിച്ചുകൊള്ളേണമേ. ആമ്മീൻ.

ഁ ഇവിടെ പട്ടക്കാരൻ എഴുന്നേറ്റു കല്ലടമേൽ നില്ക്കുന്നു.

ഁ ജനനപെരുനാൾ ദിവസവും കൈകസ്സരി കൊട്ടപ്പു് ഇല്ലാത്ത പെസഹാ വ്യാഴാഴ്ചയും ദുഃഖശനിയാഴ്ചയും സമാധാനത്തിന്റെ പ്രാൎത്ഥനക്കു പകരം ചൊല്ലേണ്ടുന്ന പ്രാർത്ഥനകൾ.

## ജനനപെരുനാൾ.

പട്ടക്കാരൻ. തന്റെ ഉണ്മയിൽ നിറപ്പും അഭിന്നമായ സമാധാനവും അഭേദ്യമായ സ്നേഹവും ആയിരിക്കുന്നവനായ ദൈവമേ, ധാരാളമായ നിന്റെ നന്മയാൽ നാശമില്ലാത്ത അവസ്ഥയിൽ നീ മനുഷ്യനെ സൃഷ്ടിച്ചു. അവൻ കല്പനയെ ലംഘിക്കയും, ആകൽക്കറുസായുടെ അസൂയയാൽ മരണത്തിനായി വിധിക്കപ്പെടുകയും ചെയ്കതിനാൽ, നിന്റെ ഏകജാതനായ പുത്രന്റെ ജീവൻ നൽകുന്നതായ ആഗമനത്താൽ സ്വർഗ്ഗീയ സമാധാനം കൊണ്ടു് ഭൂമിയെ നീ നിറച്ചു. ഉന്നതങ്ങളിൽ ദൈവത്തിനു സ്തുതിയും, ഭൂമിയിൽ സമാധാനവും, മനുഷ്യമക്കൾക്കു സമ്പ്രീതിയും എന്നു പറഞ്ഞുകൊണ്ടു് മാലാകമാരുടെ ഗണങ്ങളും സ്തുതിച്ചവനായ ഞങ്ങളുടെ നാഥാ! ഞങ്ങളുടെ ഹൃദയങ്ങളെ നിന്റെ സമ്പ്രീതികൊണ്ടു് നിറയ്ക്കേണമേ. സകല കന്മഷങ്ങളിൽ നിന്നും സകല വഞ്ചനകളിൽ നിന്നും, മരണകരമായ സകല പകയിൽനിന്നും സകല തിന്മയിൽ നിന്നും കൌശലത്തിൽ നിന്നും ഇപ്പോൾ ഞങ്ങളെ നീ വെടിപ്പാക്കിക്കൊണ്ടു്, വിശുദ്ധ ചുംബനത്താൽ നിഷ്ക്കളങ്കമായ സമാധാനം തമ്മിൽ തമ്മിൽ കൊടുപ്പാനും, ഞങ്ങളുടെ കർത്താവായ മ്ശിഹായുടെ സ്വർഗ്ഗീയവും നാശമില്ലാത്തതുമായ ദാനത്തിൽ ഞങ്ങൾ സംബന്ധിപ്പാനും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. അവൻ മൂലവും അവനോടുകൂടെയും നിനക്കും സകലത്തിലും പരിശുദ്ധനും ഉത്തമനും വന്ദ്യനും ജീവൻ ഉണ്ടാക്കുന്നവനും തതചത്തിൽ നിന്നോടു സമതചമുള്ളവനുമായ നിന്റെ റൂഹായ്ക്കും ഇപ്പോഴും എല്ലായ്പോഴും എന്നേക്കും സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമായിരിക്കുന്നു. ഹോശോ......

ജനം. ആമ്മീൻ.

## പെസഹാ വ്യാഴാഴ്ച.

പട്ടക്കാരൻ. രഹസ്യം അടങ്ങിയ ആ ത്രേത്താഴത്തിൽ വച്ചു്, പഴയതും പ്രതിരൂപകവുമായ ശുശ്രൂഷ പൂർത്തിയാക്കി, ത

ന്റെ കൃപയുടെ പുതിയ രഹസ്യങ്ങളെ ഞങ്ങൾക്കു ഭരമേല്പി ച്ചു തന്ന ഞങ്ങളുടെ മ്ശിഹാ തമ്പുരാനേ, നിന്നോടു ഞ ങ്ങൾ അപേക്ഷിക്കുന്നു. വിശുദ്ധിയുള്ളതും രഹസ്യമടങ്ങിയതു മായ നിന്റെ അത്താഴത്തിൽ പങ്കുകൊള്ളുന്നവരും, സംബ ന്ധിക്കുന്നവരുമായിട്ട് ഞങ്ങളെ ആക്കേണമേ. വെടിപ്പോ ടും വിശുദ്ധിയോടും കുററം കൂടാതെയും, അതിൽ സന്തോ ഷിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. പാപത്തി ന്റെ സകല അന്ധകാരത്തിൽ നിന്നും ഞങ്ങൾ രക്ഷപെടു മാറാകേണമേ. ഞങ്ങളുടെ രഹസ്യ കാര്യങ്ങളിലും പരസ്യ കാര്യങ്ങളിലും ഞങ്ങൾ നിനക്കു പ്രസാദമുള്ളവരായി തീരേ ണമേ. ഇവിടെയും മാഞ്ഞുപോകാത്ത ആയുസ്സിലും, നി ന്റെ രാജ്യത്തിലെ ഭാഗ്യങ്ങളിലും നിന്റെ സ്വർഗ്ഗീയ മ ണിയറയിലും ഞങ്ങളെ സന്തോഷിപ്പിക്കേണമേ. ഞങ്ങളുടെ അടുക്കലുള്ള നിന്റെ സകല കൃപകൾക്കുംവേണ്ടി, നിന ക്കും നിന്റെ പിതാവിനും നിന്റെ പരിശുദ്ധ റൂഹായ്ക്കും, സ്തുതിയും സ്തോത്രവും വന്ദനവും കൃതജ്ഞതയും ഞങ്ങൾ ക രേററും. ഹോശോ......

ജനം. ആമ്മീൻ.

ദുഃഖശനിയാഴ്ച.

പട്ടക്കാരൻ. ഞങ്ങളുടെ ദൈവമായ മ്ശിഹായേ, ഞങ്ങൾ ക്കുവേണ്ടി ജഡപ്രകാരമുള്ള നിന്റെ വ്യാപാരം നീ പൂർത്തി യാക്കുകയും, കഷ്ടതയും സ്ലീബായും സഹിക്കുകയും, മർത്ത്യർക്ക് പ്രത്യാശയും ധൈര്യവും കൊടുപ്പാൻ പാതാളത്തിലേക്ക് നീ ഇറങ്ങുകയും ചെയ്തു. നിന്നിൽ വിശ്വസിക്കുന്ന ഏവരെ യും, അതിനാൽ പാപങ്ങളുടെ പരിഹാരവും പാപ മാലി ന്യത്തിൽ നിന്നു വെടിപ്പും നൽകിക്കൊണ്ടു്, നിന്നോടു കൂ ടെ നിന്റെ രാജ്യത്തിൽ ആനന്ദിക്കുമെന്നു അവർക്കു പുതുതാ യി നീ വാഗ്ദാനം ചെയ്കയും ചെയ്തു. ആത്മീയവും സ്വർഗ്ഗീ യവുമായ ഈ സന്തോഷത്തിന്റെ നിരന്തര അനുഭവക്കാരാ യിരിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. വെടി

പ്പോട്ടും കുററം കൂടാതെയും നിൻെറ വിശുദ്ധ മേശയിൽ സംബന്ധിപ്പാൻ ഞങ്ങൾക്കു കൃപ നൽകേണമേ. ഈ കുട്ടായ്മയാൽ സ്ഥിരവും വിഭജിക്കപ്പെടാവതല്ലാത്തതുമായ ജീവിതത്തോടു കൂടെ ഞങ്ങൾ നിന്നോടു ഐക്യപ്പെട്ടുമാറാകണമേ. അക്ഷയതചവും നിത്യാനന്ദവും നിന്നിൽ ഞങ്ങൾ സമ്പാദിക്കുമാറാകണമേ. സ്തുതിയും സ്തോത്രവും നിനക്കും നിൻെറ പിതാവിനും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും ജീവൻ ഉണ്ടാക്കുന്നവനും തതചത്തിൽ നിന്നോടു സമതചമുള്ളുവനുമായ നിൻെറ റൂഹായ്ക്കും ഇപ്പോഴും എല്ലായ്പോഴും എന്നേക്കും ഞങ്ങൾ കരേററും. ഹോശോ......

ജനം. ആമ്മീൻ.

അതിൻെറ ശേഷം കൈകസൂരിക്കു ശേഷമുള്ള

പ്രാർത്ഥന ചൊല്ലണം



# മാർ യാക്കോബ് ശ്ലീഹായുടെ
# കുർബ്ബാനക്രമം.

## സമാധാനത്തിന്റെ പ്രാർത്ഥന.

പട്ടക്കാരൻ. സകലത്തിന്റെയും ദൈവവും കർത്താവുമായുള്ളോവേ, അയോഗ്യരാകുന്ന ഞങ്ങൾ വഞ്ചന കൂടാത്തവരും സ്നേഹബന്ധത്തിൽ ഐക്യപ്പെട്ടവരുമായി, വിശുദ്ധവും ദൈവികവുമായ ചുംബനം കൊണ്ട്, അന്യോന്യം സമാധാനം കൊടുപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. നിനക്കും നിന്റെ ഏകപുത്രനും, സകലത്തിലും പരിശുദ്ധനും ഉത്തമനും വന്ദ്യനും തത്വത്തിൽ നിന്നോടു ഏകതത്വമുള്ളവനും ആയ നിന്റെ റൂഹായ്ക്കും സ്തുതിയും സ്തോത്രവും എല്ലായ്പോഴും ഞങ്ങൾ കരേററും. ഹോശോ.........

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കർത്താവിന്റെ സ്നേഹത്താൽ പരിശുദ്ധവും ദൈവികവുമായ ചുംബനം കൊണ്ടു നാം എല്ലാവരും തമ്മിൽ തമ്മിൽ സമാധാനം കൊടുക്കണം.

☙ ഇവിടെ തമ്മിൽ തമ്മിൽ കൈകസൂരി കൊടുക്കണം.

അന്യോന്യം കൈകസൂരി കൊണ്ടുതീരുവോളം ജനം താണ സ്വരത്തിൽ ആവർത്തിച്ചു ചൊല്ലേണ്ടതു്.

ജനം. മ്ശിഹാതമ്പുരാന്റെ സ്നേഹവും—സമാധാനവും—സർവ്വദാ— ഞങ്ങളുടെ ഇടയിൽ വസിക്കുമാറാകേണമേ.

☙ എല്ലാവരും കൈകസൂരി കൊണ്ടുതീർന്നശേഷം.

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ഈ വിശുദ്ധ സമാധാനത്തിന്റെശേഷം കരുണയുള്ള കർത്താവിന്റെ മുൻപാകെ നമ്മുടെ തലകളെ വണങ്ങണം.

ജനം. കൃപയുള്ള ഞങ്ങളുടെ കർത്താവും ദൈവവുമേ, തിരുസന്നിധിയിൽ ഞങ്ങളുടെ തലകളെ ഞങ്ങൾ വണങ്ങുന്നു.

ൾ കൈകസ്സൂരിക്കു ശേഷമുള്ള പ്രാർത്ഥന.

പട്ടക്കാരൻ. കാരുണ്യവാനായ കർത്താവേ, മഹോന്നതങ്ങളിൽ വസിക്കയും താണ കാര്യങ്ങളെ കടാക്ഷിക്കയും ചെയ്യുന്നവൻ നീ മാത്രമായിരിക്കയാൽ, നിന്റെ സന്നിധിയിൽ തങ്ങളുടെ കഴുത്തുകളെ വണക്കിയിരിക്കുന്നവൎക്ക് അനുഗ്രഹങ്ങൾ അയച്ച്, നിന്റെ ഏകപുത്രന്റെ കൃപയാൽ അവരെ അനുഗ്രഹിക്കേണമെ. അവനോടും നിന്റെ പരിശുദ്ധ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും എന്നേക്കും നിനക്കു യോഗ്യമായിരിക്കുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. വഴിതെററിപ്പോയ ആടിനെ തിരിച്ചു വരുത്തുവാൻ വലുതായ തന്റെ മനുഷ്യസ്നേഹത്താൽ തന്റെ പുത്രനെ ലോകത്തിലേക്ക് അയച്ച പിതാവായ ദൈവമേ, രക്തം കൂടാത്ത യാഗമാകുന്ന ഈ ശുശ്രൂഷയെ നിരസിച്ചു കളയരുതേ. ഞങ്ങളുടെ നീതിയിലല്ല, നിന്റെ കരുണകളിൽ തന്നെ ഞങ്ങൾ ആശ്രയിച്ചിരിക്കയാൽ, ഞങ്ങളുടെ രക്ഷയ്ക്കു വേണ്ടി നിവർത്തിക്കപ്പെട്ട യാഗം ഞങ്ങൾക്കു ന്യായവിധിക്കായി തീരാതെ ഞങ്ങളുടെ പാപമോചനത്തിനും, നിന്നോടും നിന്റെ ഏകപുത്രനോടും നിന്റെ പരിശുദ്ധ റൂഹായോടും ഉള്ള കൃതജ്ഞതയ്ക്കും ആയി തീരേണമേ. ഹോശോ.....

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാം എല്ലാവരും ഭംഗിയോടും ഭയത്തോടും, വണക്കത്തോടും വെടിപ്പോടും, വിശുദ്ധിയോടും സ്നേഹത്തോടും, അറിവിൽ സത്യ വിശ്വാസത്തോടും, ദൈവഭക്തിയോടും നിന്നു, നമ്മുടെ മുൻപാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഈ വിശുദ്ധ കുർബ്ബാനയിൽ സൂക്ഷിക്കണം. സകലത്തിനും ഉടയവനായ പിതാവായ ദൈവത്തിന്നു കൃപയും സമാധാനവും സ്തോത്രവുമാകുന്ന ബലി, നിരപ്പിലും സമാധാനത്തിലും അണെയ്ക്കപ്പെടുന്നു.

ൾ പട്ടക്കാരൻ ശോശപ്പാ എടുത്തു് മാററിക്കൊണ്ടു്—ധ്യാനം.

ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കു ജലനദികളെ ഒഴുക്കിയ ആ തീക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ച ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു,

꠰ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു റുശ്മാ ചെയ്തുകൊണ്ടു ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്,

## ഒന്നാമത്തെ റുശ്മാ.

പിതാവായ ദൈവത്തിൻെറ സ്നേഹവും ✠ ഏകപുത്രൻെറ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസൎഗ്ഗവും സഹവാസവും ✠ എനിയ്ക്കു പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

꠰ പട്ടക്കാരൻ തൻെറ കൈകളെ ഉയൎത്തിക്കൊണ്ടു ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിൻെറ വലത്തുഭാഗത്തു്, മ്ശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു്, നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കൎത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. സൎവ്വസൃഷ്ടിയുടെയും നിൎമ്മാതാവിനെ സ്തോത്രം ചെയ്വാനും വന്ദിപ്പാനും സ്തുതിപ്പാനും,

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. ശരീരികളും അശരീരികളുമായ വാനസേനകളാകുന്ന സൂൎയ്യനും ചന്ദ്രനും സകല നക്ഷത്രങ്ങളും, ഭൂമിയും സമുദ്രങ്ങളും, സ്വൎഗ്ഗീയ ഊർശ്ലേമിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യജാതന്മാരായ മാലാകമാരും പ്രധാന മാലാകമാരും, റീശന്മവാസന്മാരും ശുൽത്താനന്മാരും, മൌത്ത്ബേന്മാരും മാറാവാസന്മാരും, ഹൈലേന്മാരും കണ്ണുകൾ വളരെയുള്ള ക്രോബേന്മാരും, കാലുകളും മുഖങ്ങളും മൂടിക്കൊണ്ടു്, അന്യോന്യം പറന്നു്, ആകാശവും ഭൂമിയും തൻെറ മഹത്വംകൊണ്ടു് നിറഞ്ഞിരിക്കുന്ന സൈന്യങ്ങളുടെ ദൈവമായ കൎത്താവു പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്നു ആൎത്തുപാടി ചൊല്ലുന്ന ആറാറു ചിറകുള്ള സ്രാപ്പേന്മാരും സ്തുതിക്കുന്നവനെ നാമും സ്തുതിക്കണം. കോയേൻ വൊമറിൻ,

ജനം. ആകാശവും ഭൂമിയും തന്റെ മഹത്വം കൊണ്ടു നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ ഉന്നതങ്ങളിൽ സ്തുതി—കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു. ഉന്നതങ്ങളിൽ സ്തുതി.

(അല്ലെങ്കിൽ ഗീതം)

വാനംഭൂമി ആസകലം—സ്തുതി തിങ്ങും ബലവാൻ നീ—
പരിശുദ്ധൻ—പരിശുദ്ധൻ,
പരിശുദ്ധൻ സ്തുതി ഉയരെ—കർത്തനുടെ നാമമതിൽ—
വന്നവനും—ഇനിമേലാൽ,
വരുവതിനുള്ളവനും—വാഴ്വുള്ളോൻ താനാമ്മീൻ
ഉയരത്തിൽ ഊശാനാ

## ധ്യാനം.

പട്ടക്കാരൻ.

ലോകങ്ങളുടെ രാജാവായുള്ളോവേ, നീ സത്യമായിട്ടു പരിശുദ്ധനും ശുദ്ധീകരിക്കുന്നവനുമാകുന്നു. ഞങ്ങളുടെ കർത്താവേശുമ്ശിഹാ ആയ നിന്റെ പുത്രനും പരിശുദ്ധനാകുന്നു. നിന്റെ രഹസ്യങ്ങളെ പരിശോധിക്കുന്ന നിന്റെ പരിശുദ്ധ റൂഹായും പരിശുദ്ധനാകുന്നു. നീ ഭൂമിയിൽ നിന്നു മനുഷ്യനെ സൃഷ്ടിച്ച് പറുദീസായിൽ ആക്കി. അവൻ നിന്റെ കല്പന ലംഘിച്ചിട്ടും, വഴി തെററിയവനായി അവനെ വിട്ടുകളയാതെ, നിബ്യന്മാർ മുഖാന്തരം, അവനെ നീ നടത്തി, അവസാനത്തിൽ നിന്റെ ഏകപുത്രനെയും ലോകത്തിലേക്കു നീ അയച്ചു. അവൻ പരിശുദ്ധ റൂഹായാൽ കന്യമറിയാമിൽ നിന്നു ജഡം ധരിച്ച് പഴയതായിരുന്നായ നിന്റെ സ്വരൂപത്തെ പുതുതാക്കുകയുംചെയ്തു. ആമ്മീൻ.

പട്ടക്കാരൻ. **പാപമില്ലാത്തവൻ പാപികളായ നമുക്കുവേണ്ടി മനസ്സോടെ മരണം സഹിപ്പാൻ ഒരുങ്ങിയപ്പോൾ തന്റെ തൃക്കൈകളിൽ അപ്പം എടുത്തു. സ്തോത്രം ചെയ്തു് വാഴ്ത്തി + ശുദ്ധീകരിച്ച് + + മുറിച്ച്, തന്റെ വിശുദ്ധ ശ്ലീഹന്മാർക്കു കൊടുത്തു്, "വാങ്ങി ഭക്ഷിപ്പിൻ ഇതു നിങ്ങൾക്കുവേണ്ടി നൽകുന്ന എന്റെ ശരീരമാകുന്നു ഇതു് എന്റെ ഓർമ്മയ്ക്കായി ചെയ്‌വിൻ" എന്നരുളിച്ചെയ്തു.**

ജനം. ആമ്മീൻ.

പട്ടക്കാരൻ. **അപ്രകാരം തന്നെ കാസായും അവൻ എടുത്തു. സ്തോത്രം ചെയ്തു് വാഴ്ത്തി + ശുദ്ധീകരിച്ച് + + തന്റെ വിശുദ്ധ ശ്ലീഹന്മാർക്കു കൊടുത്തു് "എല്ലാവരും ഇ**

തിൽ നിന്നു കുടിപ്പിൻ ഇതു അനേകൎക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എന്റെ രക്തം ആകുന്നു" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കൎത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓൎക്കുന്നു—നിന്റെ ഉയിൎത്തെഴുന്നേല്പിനെ ഞങ്ങൾ കൊണ്ടാടുന്നു—രണ്ടാമത്തെ നിന്റെ വരവിന്നായി ഞങ്ങൾ നോക്കിപ്പാൎക്കയും ചെയ്യുന്നു—നിന്റെ അനുഗ്രഹങ്ങൾ ഞങ്ങളുടെ എല്ലാവരുടെ മേലും ഉണ്ടായിരിക്കേണമേ.

പട്ടക്കാരൻ. കൎത്താവേ, നിന്റെ മരണത്തെയും കബറടക്കത്തെയും മൂന്നാം ദിവസത്തെ ഉയിൎത്തെഴുന്നേല്പിനെയും, സ്വൎഗ്ഗാരോഹണത്തെയും പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തുള്ള ഇരിപ്പിനെയും, ഭൂലോകത്തെ നീതിയോടെ നീ വിധിച്ചു്, അവനവന്റെ ക്രിയകൾ പോലെ എല്ലാവന്നും പ്രതിപകരം ചെയ്യുന്നതായ രണ്ടാമത്തെ നിന്റെ വരവിനെയും ഞങ്ങൾ ഓൎക്കുന്നു. ഇതു നിമിത്തം രക്തം കൂടാത്ത യാഗമാകുന്ന ഈ ശുശ്രൂഷ നിനക്കു ഞങ്ങൾ അണയ്ക്കുന്നു. കൎത്താവേ, ഞങ്ങളുടെ കുററങ്ങൾ പോലെ ഞങ്ങളോടു ചെയ്യരുതെ. ഞങ്ങളുടെ പാപങ്ങൾക്കു തക്കവണ്ണം ഞങ്ങളോടു പകരം ചെയ്കയും അരുതേ. എന്നാലോ, നിന്റെ കരുണകളുടെ ബഹുത്വപ്രകാരം നിന്റെ ദാസരായ ഞങ്ങളുടെ പാപങ്ങൾ മായിച്ചുകളയേണമേ. ഈ സമയത്തു് നിന്റെ ജനവും നിന്റെ അവകാശവും ആകുന്ന ഞങ്ങൾ, നിന്നോടും നീ മുഖാന്തരം നിന്റെ പിതാവിനോടും പ്രാൎത്ഥിച്ചു ചൊല്ലുന്നു. ലാബൂക് കാദ്ഒമറോ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യേണമേ. ദൈവമായ കൎത്താവേ, ഞങ്ങൾ നിന്നെ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കയും ചെയ്യുന്നു. നല്ലവനേ, ദയതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെന്നു നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ബലഹീനരും പാപികളുമായ നിൻെറ അടിയാരാകുന്ന ഞങ്ങൾ നിന്നോടു കൃതജ്ഞതയുള്ളവരായി, സകലത്തിനു വേണ്ടിയും സകലത്തിൻെറ നിമിത്തവും നിൻെറ ദയയ്ക്കു സ്തോത്രം ചെയ്യുന്നു.

✠ പരിശുദ്ധ റൂഹായ്ക്കു വേണ്ടിയുള്ള

പട്ടക്കാരൻെറ രഹസ്യ അപേക്ഷ.

പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യേണമെ. സിംഹാസന രാജത്വത്തിലും നിത്യമായ തത്വത്തിലും, നിനക്കും നിൻെറ പുത്രനും തുല്യമായിരിക്കുന്ന കർത്താവും, പഴയതും പുതിയതുമായ നിയമത്തിൽ സംസാരിച്ചവനും, യൂർദ്ദനാൻ നദിയിൽ വച്ച് ഞങ്ങളുടെ കർത്താവേശുമ്ശിഹായുടെ മേൽ പ്രാവു പോലെയും, മാളികയിൽ വച്ചു ശ്ലീഹന്മാരുടെ മേൽ അഗ്നിനാവു പോലെയും ഇറങ്ങിയവനുമായ നിൻെറ പരിശുദ്ധ റൂഹായെ, ഞങ്ങളെ ശുദ്ധീകരിപ്പാനും ഈ കുർബാനയെ ശുദ്ധീകരിപ്പാനുമായി അയച്ചു തരേണമേ. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങളോടു ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോടു ഉത്തരമരുളിചെയ്തു്, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ.

✠ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ടു ചൊല്ലുന്നു.

ഈ അപ്പം, നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ, പരിശുദ്ധറൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

✠ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു.

ഈ കാസായിലുള്ള വീഞ്ഞു്, നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ, പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ഇവയെ കൈക്കൊള്ളുന്നവരുടെ ദേഹദേഹി ആത്മാക്കളെ, നിൻെറ തിരുസഭയുടെ സ്ഥിരതയ്ക്കായി സൽക്രിയകളാകുന്ന ഫലങ്ങളെ പുറപ്പെടുവിക്കുന്നതി

നായി ശുദ്ധീകരിക്കേണമേ. വിശ്വാസമാകുന്ന പാറമേൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നതും, പാതാളവാതിലുകൾ ജയിക്കാത്തതുമായി തിരുസഭയെ സ്ഥിരപ്പെടുത്തി, വേദവിപരീതക്കാർ മുഖാന്തരമുള്ള ഇടർച്ചകളിൽ നിന്നു അവസാനത്തോളം അതിനെ രക്ഷിച്ചുകൊള്ളേണമേ. നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും നിന്റെ സഭ കരേററം ഫോശോ........

ജനം. ആമ്മീൻ.

ശുശ്രൂഷകൻ ചൊല്ലുന്നതിനായി താഴെയുള്ള അപേക്ഷകളോ

അതിനു പകരമായി പട്ടക്കാരൻ വേറെ അപേക്ഷകളൊ ചൊല്ലണം.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഭൂലോകമെങ്ങുമുള്ള നിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടി ഈ പ്രാർത്ഥന നിനക്കു ഞങ്ങൾ അണയ്ക്കുന്നു. നിന്റെ വിശുദ്ധ റൂഹായുടെ ദാനങ്ങൾ അതിനു നൽകേണമേ. കർത്താവേ, സത്യത്തിന്റെ വചനത്തെ ശരിയായി വിഭാഗിച്ചുകൊടുക്കുന്ന സകല മേല്പട്ടക്കാരെയും, ഇന്നു ഞങ്ങളെ ഭരിക്കുന്ന ഞങ്ങളുടെ പിതാവായ മാർത്തോമ്മാ മെത്രാപ്പോലീത്തായെയും, ഞങ്ങളുടെ പിതാക്കന്മാരായ ..... എപ്പിസ്കോപ്പന്മാരെയും,കശീശന്മാരെയും മ്ശംശാനന്മാരെയും, പാപിയായ എന്നോടുകൂടെ സഭാസംബന്ധമായ സകല സ്ഥാനികളെയും ഓർത്തുകൊള്ളേണമേ. എന്റെ ബാല്യ പാപങ്ങൾ എന്നോടു ഓർക്കാതെ നിന്റെ കരുണയുടെ ബഹുത്വപ്രകാരം എന്നെ രക്ഷിക്കേണമേ, കർത്താവേ, ബന്ധനത്തിലിരിക്കുന്നവരും രോഗികളും നൊമ്പരപ്പെടുന്നവരും കഷ്ടപ്പെടുന്നവരും ദുഷ്ടാത്മാക്കളാൽ പീഡിപ്പിക്കപ്പെടുന്നവരുമായ ഞങ്ങളുടെ സഹോദരന്മാരെയും നീ ഓർത്തുകൊള്ളേണമേ. സർവ്വ ജീവികൾക്കും നല്ല ഇഷ്ടം നിറവേററികൊടുത്തുകൊണ്ടു് ആണ്ടിന്റെ കിരീടത്തെ അനുഗ്രഹിക്കയും ചെയ്യേണമേ.

ശ്രുശ്രൂഷകൻ. കർത്താവേ, നാലുഭാഗങ്ങളിലുമുള്ള വിശുദ്ധ സഭയെ മേയിച്ചു ഭരിക്കുന്നവരായ സകല മേല്പട്ടക്കാരെയും, ഇന്നു ഞങ്ങളെ ഭരിക്കുന്ന ഞങ്ങളുടെ പിതാവായ മാർത്തോമ്മാ മെത്രാപ്പോലീത്തായെയും, ഞങ്ങളുടെ പിതാക്കന്മാരായ......... എപ്പിസ്കോപ്പന്മാരെയും, കശീശന്മാർ ശെമ്മാശന്മാർ മുതലായി പട്ടത്വത്തിന്നടുത്ത എല്ലാവരെയും കരുണയോടെ നീ ഓർക്കേണമേ. നിന്റെ വിശുദ്ധ റൂഹായുടെ ദാനങ്ങൾ അവക്കു കൊടുത്തു്, അവരെ നിന്റെ തോട്ടത്തിൽ മടികൂടാതെ വേല ചെയ്യുന്നവരാക്കിത്തീർക്കേണമേ.

ജനം. കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ദുഷ്ട മനുഷ്യരുടെ സകല പ്രതികൂലതയിൽ നിന്നും, പിശാചുക്കളുടെ ആക്രമണത്തിൽ നിന്നും ഉപദ്രവത്തിൽ നിന്നും, ഞങ്ങളുടെ പാപം നിമിത്തം ഞങ്ങളുടെ മേൽ വന്നുകൂടുന്ന സകല ശിക്ഷയിൽനിന്നും ഞങ്ങളെ രക്ഷിച്ചു് നിന്റെ വിശുദ്ധ കല്പനകളുടെ ആചരണത്തിൽ ഞങ്ങളെ കാത്തു കൊള്ളേണമേ. കാരുണ്യവാനായ ദൈവം നീ ആകയാൽ, നിനക്കും നിന്റെ ഏക പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററുന്നു. ഹോശോ.........

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഞങ്ങളോടു കൂടെ നിന്നു പ്രാർത്ഥിക്കുന്ന മാതാപിതാക്കളെയും സഹോദരങ്ങളെയും, ഇവിടെ വന്നു ചേരുവാൻ ആഗ്രഹിച്ചിട്ടും കഴിവില്ലാതെ തീർന്നിട്ടുള്ളവരേയും നീ ഓർത്തു്, എല്ലാവർക്കും അവരവരുടെ നല്ല യാചനകൾ സാധിച്ചു കൊടുക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ എല്ലാവരെയും നീ ഓർത്തു്, നിങ്കൽ നിന്നുള്ള സഹായങ്ങളാൽ അവരെ സഹായിച്ചു് ആശ്വസിപ്പിക്കേണമേ.

ജനം. കുറിയേലാ യിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങൾ ഓർത്തവരും ഓർക്കാതെ വിട്ടുപോയിട്ടുള്ളവരുമായ എല്ലാവരെയും നീ ഓർത്തുകൊള്ളേണമേ. വിശാലമായ നിന്റെ സ്വർഗ്ഗത്തിൽ അവരുടെ യാഗങ്ങൾ കൈക്കൊണ്ടു് രക്ഷയുടെ ആനന്ദം അവക്കു നൽകി, നിന്നിൽ നിന്നുള്ള സഹായത്തിന്നു അവരെ യോഗ്യതയുള്ളവ

രാക്കേണമേ. നിൻെറ ശക്തിയാൽ അവരെ ബലപ്പെടുത്തി, നിൻെറ ബലം കൊണ്ടു് അവരെ ആയുധം ധരിപ്പിക്കേണമേ. കാരുണ്യവാനായ ദൈവം നീയാകയാൽ, നിനക്കും നിൻെറ ഏക പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറുന്നു. ഹോശോ........

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഉത്തമ ഭക്തരായ എല്ലാ ഭരണകർത്താക്കളെയും, രാഷ്ട്രീയനേതാക്കന്മാരെയും നീ ഓർത്തു്, നിൻെറ ആത്മിക ആയുധംകൊണ്ടു് അവരെ സഹായിക്കേണമേ. ഞങ്ങൾ സമാധാനമുള്ള ജീവനം കഴിപ്പാൻതക്കവണ്ണം അവരുടെ സകല വൈരികളെയും അവക്കു കീഴ്പ്പെടുത്തിക്കൊടുക്കയും ചെയ്യേണമേ.

ശുശ്രൂഷകൻ. ദൈവമായ കർത്താവേ, എല്ലാ ഭരണാധികാരികൾക്കും രാജ്യതന്ത്രജ്ഞന്മാക്കും നിയമസഭാംഗങ്ങൾക്കും വേണ്ടിയും പ്രത്യേകമായി ഭാരത റിപ്പബ്ലിക്കിൻെറ അദ്ധ്യക്ഷനും മന്ത്രിമാക്കും പാർലമെൻറു് അംഗങ്ങൾക്കും വേണ്ടിയും ഞങ്ങൾ പ്രാർത്ഥിക്കുന്നു. ജ്ഞാനവും അറിവും നന്മ ചെയ്യുന്നതിനുള്ള വിശാല മനസ്സും സഹകരണബുദ്ധിയും ദൈവാശ്രയവും അവക്കു കൊടുത്തു് നിൻെറ നോട്ടത്തിൻകീഴ് അവരെ നടത്തേണമേ.

ജനം. കുറിയേലാ—യിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിന്നിൽ ആശ്രയിക്കുന്ന എല്ലാവക്കും രക്ഷകനും സഹായകനും ജയം നൽകുന്നവനും നീയാകയാൽ, നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറും. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ജീവൻെറയും മരണത്തിൻെറയും മേൽ അധികാരമുള്ളവൻ നീയാകയാൽ, പ്രവാചകന്മാരെയും ശ്ലീഹന്മാരെയും സഹദേന്മാരെയും മൌദ്യാനന്മാരെയും വിശുദ്ധ കന്യകമറിയാമ്മിനെയും, ഇന്നോളവും നിന്നെ പ്രസാദിപ്പിച്ചിട്ടുള്ളവരായ സകല വിശുദ്ധന്മാരെയുംവിശുദ്ധമതികളെയും ഓർത്തു്, അവരെ പിന്തുടരുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, ഭൂമിയിലുള്ള സകല വംശങ്ങളിൽ നിന്നും ഭാഗ്യത്തിന്നു യോഗ്യതയുള്ളവളും തമ്പുരാനെ പ്രസവിച്ചവളുമായ വിശുദ്ധ കന്യകമറിയാമ്മിനെയും, ശുദ്ധിമാന്മാരായ നിബ്യന്മാരെയുംശ്ലീഹന്മാരെയും, അറിയി

പ്പകാരെയും എവൻഗേലിസ്തന്മാരെയും, സഹദേന്മാരെയും മൌദ്യാനന്മാരെയും, സകല പരിശുദ്ധന്മാരെയും ഞങ്ങൾ ഓക്കുന്നു. കത്താവേ, അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കിതീക്കേണമേ.

ജനം. കുറിയേലാ—യിസ്സോൻ.

പട്ടക്കാരൻ. അസാദ്ധ്യകാര്യങ്ങൾ സാധിപ്പാൻ കഴിവുള്ളവനായ കത്താവേ, നിന്നോടു ഞങ്ങൾ പ്രാത്ഥിക്കുന്നു. സ്വൎഗ്ഗത്തിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യജാതന്മാരുടെ കൂട്ടത്തിൽ, നിൻെറയും നിൻെറ ഏക പുത്രൻെറയും പരിശുദ്ധ റൂഹായുടെയും കൃപയാലും അനുഗ്രഹങ്ങളാലും ഞങ്ങളെയും ചേൎത്തുകൊള്ളേണമേ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം

പട്ടക്കാരൻ. ദൈവമായ കത്താവേ, സകല ശ്ലീഹന്മാരെയും, വിശേഷാൽ ഇൻഡ്യയുടെ അപ്പോസ്തോലനായ മാത്തോമ്മാ ശ്ലീഹായെയും, ഇന്നോളവും സത്യത്തിൻെറ വചനത്തെ ശരിയായി വിഭാഗിച്ചു തന്നിട്ടുള്ള സകല പിതാക്കന്മാരെയും, നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും എപ്പെസൂസിലും ഉണ്ടായ മൂന്നു സുന്നഹദോസുകളെയും ഓക്കുന്നു. അവരുടെ സത്യോപദേശങ്ങൾ അനുസരിച്ചു നടപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.

ശുശ്രൂഷകൻ. കത്താവേ, നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും എപ്പെസൂസിലും ഉണ്ടായ മൂന്നു സുന്നഹദോസ്സുകളെയും അവയിൽ ഉൾപ്പെട്ട സകല വിശുദ്ധ പിതാക്കന്മാരെയും ഞങ്ങൾ ഓക്കുന്നു. കത്താവേ, അവരുടെ സത്യോപദേശങ്ങൾ അനുസരിച്ചു നടപ്പാൻ ഞങ്ങൾക്കു കൃപ നൽകേണമേ.

ജനം. കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, പുറജാതികളുടെയും രാജാക്കന്മാരുടെയും ഇസ്രായേൽ പുത്രന്മാരുടെയും മുൻപാകെ നിൻെറ പരിശുദ്ധ നാമം വഹിച്ചിട്ടുള്ളവരായി പ്രകാശം വിളങ്ങിയവരും, മല്പാന്മാരുമായവരുടെ ഉപദേശത്തെ ഞങ്ങളിൽ സ്ഥിരപ്പെടുത്തേണമേ. ഞങ്ങൾക്കു ഉപദ്രവം വരുത്തുന്ന വേദ വിപരീതങ്ങളെ മായിച്ച്, നിൻെറ ഭയങ്കരമായ സിംഹാസനത്തിൻ മുൻപിലുള്ള കുററമററ നിലയ്ക്കു ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. പരിശുദ്ധനും വിശുദ്ധന്മാരെ വിശുദ്ധീകരിക്കുന്നവനും നീ ആകയാൽ, നിനക്കും നിൻെറ ഏക പു

ത്രന്നും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററുന്നു. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, സ്തുതി ചൊവ്വായിരിക്കുന്ന വിശ്വാസത്തിൽ ഇപ്പോൾ നാമധേയപ്പെട്ടിരിക്കുന്ന സഭാസംബന്ധമായ സകല സ്ഥാനികളേയും ഓർത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, സത്യ വിശ്വാസത്തിൽ മരിച്ച് വിശ്രമിച്ചിരിക്കുന്ന വിശ്വാസികളായ സകല മരിച്ചവരെയും അവസാന നാളിൽ നീ ഉയിർപ്പിച്ച് അനുകൂലമാക്കുമ്പോൾ, അവരോടു കൂടെ ദോഷ പൊറുതിക്കു ഞങ്ങളെയും യോഗ്യതയുള്ളവരാക്കി സ്വർഗ്ഗരാജ്യത്തിൽ ചേർത്തുകൊള്ളേണമേ.

ജനം. കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. ആത്മാക്കളുടെയും സർവ ജഡത്തിന്റെയും ദൈവമായ കർത്താവേ, അവസാനമില്ലാത്ത ശിക്ഷ വിധിയിൽ നിന്നു ഞങ്ങളെ രക്ഷിച്ചു കൊള്ളേണമേ. ഞങ്ങളുടെ പിഴകൾ മായിക്കയും, ഞങ്ങളോടു ന്യായവിസ്താരത്തിൽ പ്രവേശിക്കാതിരിക്കയും ചെയ്തുകൊണ്ട്, നിന്റെ മുഖപ്രകാശം വിളങ്ങുന്ന സ്ഥലത്ത് ഞങ്ങളെ സന്തോഷിപ്പിക്കേണമെ. നിന്റെ ഏകപുത്രൻ മാത്രമല്ലാതെ നിന്റെ സന്നിധിയിൽ കുററമററവൻ ഒരുത്തനും ഇല്ലാത്തതുകൊണ്ട്, അവൻ മുഖാന്തരം കരുണകളും പാപമോചനവും കണ്ടെത്തുവാൻ അവനിൽ മാത്രം ഞങ്ങളും ശരണപ്പെട്ടിരിക്കുന്നു. മേത്തുലോസെ ഓപ്പിലാൻ.

ജനം. ദൈവമേ, മനസ്സോടും മനസ്സുകൂടാതെയും അറിവോടും അറിവുകൂടാതെയും നിന്റെ തിരുമുൻപാകെ ഞങ്ങൾ ചെയ്തുപോയിട്ടുള്ള സകല കുററങ്ങളും ക്ഷമിച്ച്, ഞങ്ങളെ ശുദ്ധീകരിച്ചു ആശ്വസിപ്പിക്കേണമേ.

ധ്യാനം.

പട്ടക്കാരൻ. ദൈവമേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്കു വെളിവായിരിക്കുന്ന രഹസ്യവും പരസ്യവുമായ ഞങ്ങളുടെ തെററുകൾ ക്ഷമിച്ച്, ഞങ്ങളെ ആശ്വസിപ്പിക്കേണമേ.

പട്ടക്കാരൻ. കത്താവേ, അവസാനത്തോളം പാപം കൂടാതെ ഞങ്ങളെ കാത്തുകൊള്ളേണമേ. ഞങ്ങളുടെ പിഴകൾ നിമിത്തം ഞങ്ങൾ ലജ്ജിക്കുന്നതിന്ന ഇടവരാതെ നീ ഇഷ്ടപ്പെടുന്ന സമയത്തും സ്ഥലത്തും വിധത്തിലും, നിന്റെ തിരഞ്ഞെടുക്കപ്പെട്ടവരുടെ കൂട്ടത്തോടുകൂടെ ഞങ്ങളെയും ചേൎത്തുകൊള്ളേണമേ. സകലത്തിലും മാന്യമായതും, വാഴ്ത്തപ്പെട്ടതുമായ നിന്റെ തിരുനാമം ഞങ്ങളുടെ കത്താവേശുമ്ശിഹായുടെയും, നിന്റെ പരിശുദ്ധ റൂഹായുടെയും തിരുനാമങ്ങളോടു കൂടെ, സകലത്തിലും എന്നപോലെ ഈ ശുശ്രൂഷയിലും, സർവ്വനേരവും മഹത്വപ്പെട്ട് പുകഴ്ത്തപ്പെടുമാറാകേണമേ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇരുന്ന പ്രകാരം ഇരിക്കുന്നു. തലമുറ തലമുറകൾക്കും, വരുവാനിരിക്കുന്ന ലോകത്തിലെ തലമുറകൾക്കും എന്നേക്കും ഇരിക്കുന്നവനുമാകുന്നു.

## രണ്ടാമത്തെ റൂശ്മാ.

൧ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

മഹാദൈവവും, നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ✠ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

൧ പട്ടക്കാരൻ അപ്പം മുറിക്കുമ്പോൾ—ധ്യാനം.

വചനമായ ദൈവം ഇപ്രകാരം സത്യമായിട്ടു ജഡത്തിൽ കഷ്ടത സഹിച്ചു. അവൻ യാഗമായി അർപ്പിക്കപ്പെടുകയും മുറിക്കപ്പെടുകയും ചെയ്തു. അവന്റെ വിലാവിൽ കുന്തംകൊണ്ടു കുത്തേററു. സർവ്വലോകത്തിന്നും പാപപരി

ഹാരമായി രക്തവും വെള്ളവും അവനിൽ നിന്ന ഒഴുകി. സർവലോകത്തിന്റെയും പാപം നിമിത്തം പുത്രൻ സ്ലീപ്പായിൽ മരിച്ചു. ഇടത്തുഭാഗത്തെ വ്യാപാരത്തിൽ നിന്ന വലത്തുഭാഗത്തുള്ളതിലേക്ക അവൻ നമ്മെ തിരിച്ച്, അവന്റെ സ്വന്ത രക്തംമൂലം അവൻ സമാധാനമുണ്ടാക്കി. ഭൂലോകരോടുകൂടെ സ്വർലോകരെയും പുറജാതികളോടു കൂടെ സ്വജനത്തെയും, അവൻ യോജിപ്പിച്ചു. മൂന്നാം ദിവസം കബറിൽ നിന്ന അവൻ ഉയിർത്തെഴുന്നേററു. ഇപ്രകാരം ഞങ്ങൾ വിശ്വസിക്കുന്നു. ഇപ്രകാരം ഞങ്ങൾ ഏററു പറയുന്നു. ഇപ്രകാരം ഞങ്ങൾ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു.

ധ്യാനം.

പട്ടക്കാരൻ. സത്യത്തിന്റെ പിതാവായുള്ളോവേ, ഇതാ നിന്റെ പുത്രൻ ഞങ്ങളെ നിന്നോടു നിരപ്പിക്കുന്ന യാഗമായി തീൎന്നു. എനിക്ക വേണ്ടി മരിച്ച അവനെ നീ കൈക്കൊള്ളേണമേ. അവനാൽ ഞാൻ നീതീകരിക്കപ്പെട്ടുമാറാകേണമേ. എന്നെ നിന്നോട് സംയോജിപ്പിച്ച് എന്നിൽ നിന്ന ഈ ശുശ്രൂഷ നീ കൈക്കൊള്ളേണമേ. നിന്റെ ശ്രേഷ്ഠതയുടെ സന്നിധിയിൽ ഞാൻ ചെയ്തുപോയിട്ടുള്ള പാപങ്ങൾ എന്നോടു ഓൎക്കയും അരുതേ.

ഇതാ അവന്റെ രക്തം അന്യായക്കാരാൽ ഗാഗുൽത്തായിൽ ചൊരിയപ്പെട്ടിരിക്കുന്നു. എനിക്കവേണ്ടി അവൻ അപേക്ഷിക്കുന്നു. അവന്റെ നിമിത്തം എന്റെ അപേക്ഷ കൈക്കൊള്ളേണമേ. എന്റെ കടങ്ങൾ എത്ര അധികം. നിന്റെ കരുണകൾ അത്ര അധികം. നീ തൂക്കിനോക്കുന്നെങ്കിൽ, നീ തൂക്കി അറിഞ്ഞിട്ടുള്ള പർവ്വതങ്ങളേക്കാൾ നിന്റെ കാരുണ്യം ഘനമേറിയതാകുന്നു.

പാപങ്ങളെ നീ നോക്കേണമെ. അവയെപ്രതിയുള്ള ഹോമയാഗത്തെ തൃക്കൺപാൎക്കേണമേ. എന്തുകൊണ്ടെന്നാൽ കുററങ്ങളേക്കാൾ യാഗവും ഹോമയാഗവും അധികം

വലുതാകുന്നു. ഞാൻ പാപം ചെയ്തതുകൊണ്ട് നിന്റെ വാത്സല്യപുത്രൻ ആണികളും ചമ്മട്ടികളും ഏററു. അവന്റെ കഷ്ടാനുഭവങ്ങൾ എന്നെ ജീവിപ്പിക്കുന്നതിനും നിന്നോട് സംയോജിപ്പിക്കുന്നതിനും മതിയാകുന്നതാകുന്നു.

നമ്മുടെ രക്ഷയ്ക്കുവേണ്ടി തന്റെ പുത്രനെ ഏല്പിച്ചു തന്ന പിതാവിനു സ്തുതി. കുരിശിൽ മരിച്ച് നമ്മെ എല്ലാവരെയും ജീവിപ്പിച്ച പുത്രനു വന്ദനം. നമ്മുടെ രക്ഷയുടെ രഹസ്യം ആരംഭിച്ച് അവസാനിപ്പിച്ച റൂഹായ്ക്കും സ്തോത്രം. സകലത്തിന്നും മീതെ ഉന്നതപ്പെട്ടിരിക്കുന്ന ത്രിത്വമേ, ഞങ്ങളുടെ എല്ലാവരുടെമേലും കരുണ ചെയ്യേണമേ. ആമ്മീൻ.

അല്ലെങ്കിൽ ഗീതം.

വിശുദ്ധ പിതാവേ—സംയോജിപ്പിൻ—ബലിനിൻ തനയൻ—
എനിക്കായ് മരിച്ചവനേ—ഏറെറന്നെ വി—മോചിക്കണമേ—
എന്നുടെ—യാചന കൈക്കൊണ്ടെന്നിൽ—പ്രീതിപൂണ്ട് നിൻ—
സന്നിധിയിൽ ഞാൻ—ചെയ്തമദ്രോഹം—ഓർക്കരുതേ നീ.

അവനുടെ രക്തം—ദൃഷ്ടരിതാ കാൽ—വറിയിൽ ചിന്തി—
എനിക്കായവനർത്ഥിക്കുന്നതിനാൽ—യാചന കേൾക്ക—
എത്ര എൻപാപം—അത്ര നിൻകരുണ—നീ തൂക്കീടുകിൽ—
അതിഘനമേറും—തവകൃപ നീ തൂ—ക്കും മലയേക്കാൾ.

എൻപാപവു—മവയ്ക്കുള്ളൊരു യാഗവും—നീ നോക്കണമേ—
കുററത്തേക്കാൾ—യാഗവും ശാന്തിയും—ഏറിട്ടും
ഞാൻ പിഴച്ചതിനാൽ—തവപ്രിയനാണികൾ—കുന്തവുമേററു—
സംയോജിപ്പിപ്പാൻ—തൻ കഷ്ടതമതി—ജീവിച്ചിട്ടും ഞാൻ.

രക്ഷയ്ക്കായ് തൻ—സുതനെ തന്ന പി—താവേ മഹത്വം—
ക്രൂശിലെ മരണ—ത്താലുയിർ നൽകിയ—സുതനേ വന്ദനം—
രക്ഷയിൻ മർമ്മാ—ദ്യന്തമന്തനുമാ—വിശുദ്ധാത്മാവേ—
സ്തോത്രമുന്നതനാം—ത്രിത്വമേ ഞങ്ങളെ—ഉന്നച്ചീടണമേ—

വേറൊരു ധ്യാനം.

പട്ടക്കാരൻ. ദൈവമായ മ്ശിഹായേ, ഊർശ്ലേമിൽ ഗാഗുൽത്തായുടെ മുകളിൽ വെച്ച് ഞങ്ങൾക്കു വേണ്ടി വിലാവിൽ കുത്തുകൊണ്ടവൻ നീയാകുന്നു. ലോകത്തിന്റെ പാപത്തെ ചുമന്നൊഴിക്കുന്ന ദൈവകുഞ്ഞാടും നീയാകുന്നു.

ഞങ്ങളുടെ കടങ്ങൾ പരിഹരിച്ച്, ഞങ്ങളുടെ പാപങ്ങൾ ക്ഷമിക്കയും, നിൻെറ വലത്തുഭാഗത്തു് ഞങ്ങളെ നിൎത്തി ക്കൊള്ളുകയും ചെയ്യേണമേ. ആമ്മീൻ.

൧ പട്ടക്കാരൻ അപ്പം മുറിക്കുന്നതിനുള്ള ധ്യാനം കഴിക്കുമ്പോൾ ശുശ്രൂഷകനും ജനവും കൂടി പിന്നാലെയുള്ള ലുത്തിനിയായൊ ഗീതമൊ ചൊല്ലണം.

എല്ലാവരും. കരുണയുള്ളവനേ, നിൻെറ വാതിലിൽ ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം മുട്ടുന്നു. നിന്നെ വന്ദിക്കുന്നവരിൽ നിന്നു അവരുടെ ആവശ്യങ്ങളുടെ യാചനകളെ നീ മുടക്കരുതേ—കുറീയേലാ—യിസ്സോൻ.

ലുത്തിനിയാ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നിരപ്പിൻെറയും സമാധാനത്തിൻെറയും ദൂതന്നായും അനുഗ്രഹങ്ങൾക്കായും കരുണക്കായും എല്ലാ സമയത്തും കൎത്താവിനോടു നാം അപേക്ഷിക്കണം.

ജനം. ഞങ്ങളുടെ കൎത്താവേ, നിൻെറ കരുണയാൽ ഞങ്ങൾക്കു നൽകേണമേ.

ശുശ്രൂഷകൻ. സഹോദരന്മാരേ, സഭകൾക്കു നിരപ്പും ദയറാകൾക്കു സമാധാനവും അവയുടെ പട്ടക്കാൎക്കു നല്ല കാവലും, പ്രജകൾക്കു പരിപൂൎണ്ണതയുള്ള കാലവും ഉണ്ടാകുവാനായിട്ടു എല്ലാ സമയത്തും കൎത്താവിനോടു നാം അപേക്ഷിക്കണം.

ജനം. ഞങ്ങളുടെ കൎത്താവേ, നിൻെറ കരുണയാൽ ഞങ്ങൾക്കു സമാധാനം നൽകേണമേ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നല്ല പ്രവൃത്തികൾ കൊണ്ടും മാന്യതയും വെടിപ്പുമുള്ള നീതിയിൻ നടപടികൾ കൊണ്ടും ദൈവത്തിനു പ്രസാദമുള്ള സത്യക്രിസ്ത്യാനികൾ നാം ആകുവാനായിട്ടു എല്ലാസമയത്തും കൎത്താവിനോടു നാം അപേക്ഷിക്കണം.

ജനം. ഞങ്ങളുടെ കൎത്താവേ, നിൻെറ കൃപയാൽ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാം എല്ലാവരും കെടാത്ത തീയിൽ നിന്നും ചാകാത്ത പുഴവിൽ നിന്നും കഠിനമായ അതിവേദനയിൽ നിന്നും അവസാനമില്ലാത്ത പല്ലുകടിയിൽ നിന്നും രക്ഷിക്കപ്പെട്ടുവാനായി കൎത്താവിനോടു നാം അപേക്ഷിക്കണം.

ജനം. ഞങ്ങളുടെ കൎത്താവേ, നിൻെറ സ്ലീബായാൽ ഞങ്ങളെ രക്ഷിച്ചു കൊള്ളേണമേ.

ശുശ്രൂഷകൻ. ഞങ്ങളുടെ കൎത്താവായ കൎത്താവേ, നിൻെറ കൃപയാലും കരുണയാലും അനുഗ്രഹങ്ങളുടെ ബഹുത്വത്താലും, രോഗികൾക്കു പരിപൂൎണ്ണ സൌഖ്യവും, ഞെരുങ്ങിയിരിക്കുന്നവൎക്കു ആശ്വാസവും, ബന്ധനത്തിലിരിക്കു

ന്നവക്കു വിട്ടതലും, ദൂരെ പോയിരിക്കുന്നവക്കു തിരിച്ചുവരവും, സമീപസ്ഥന്മാക്കു നല്ല കാവലും, ഭിന്നിച്ചിരിക്കുന്നവക്കു് ഐകമത്യവും സ്നേഹവും, ചിന്നിപ്പോയിരിക്കുന്നവക്കു് കൂടിവരവും, കാണാതെ പോയവക്കു കണ്ടെത്തിറ്റും, വിലപിക്കുന്നവക്കു ആശ്വാസവും, ആവലാധിയോടിരിക്കുന്നവക്കു് ആനുകൂല്യവും, അഗതികൾക്കു സന്തുഷ്ടിയും, വിധവകൾക്കു മനോധൈര്യവും സഹായവും, ദരിദ്രന്മാക്കു് യാവനയും തൃപ്തിയും, പാപികൾക്കു പൂർണ്ണ മോചനവും, പട്ടത്വത്തിനു നല്ല ശ്രേഷ്ഠതയും, ശെമ്മാശന്മാക്കു നിർമ്മലതയും, ഭൂമിയിലെ രാജ്യങ്ങളിൽ നിന്റെ സമാധാനവും യുദ്ധങ്ങൾക്കു ശമനവും നീ നൽകേണമേ.

ജനം. ഞങ്ങളുടെ കർത്താവേ, നിന്റെ കൃപയാൽ ഞങ്ങൾക്കു സൌജന്യമായി നൽകേണമേ.

ഗീതം.

ആർദ്രമതേ—വാതിലിൽ മുട്ടുന്നു—ഹാലേലുയ്യാ—ഉ—ഹാലേലുയ്യാ
പ്രാത്ഥനയിൻ ...നാ—ദമെങ്ങളുടെ—കു—റിയേലായിസ്സോൻ
ആവശ്യ—ത്താൽ യാചിക്കും—ഹാലേലുയ്യാ—ഉ—ഹാലേലുയ്യാ
അടിയാരെ—നീ—വിലക്കരുതെ—കു—റിയേലായിസ്സോൻ
നിന്നെ വിളി—ക്കുന്നു നായകനേ—ഹാലേലുയ്യാ—ഉ—ഹാലേലുയ്യാ
നിൻ തുണയ്ക്കായ്—ബലഹീനർ—കു—റിയേലായിസ്സോൻ
നല്ലവനേ—കേട്ടു യാചനകൾ—ഹാലേലുയ്യാ—ഉ—ഹാലേലുയ്യാ
നൽകണമേ—നിൻ—കാരുണ്യത്താൽ—കു—റിയേലായിസ്സോൻ

അല്ലെങ്കിൽ

ഗുണവാനേ നിൻ വാതിലിൽ—മുട്ടുന്നു—യാചനയിൻ—നാ—ദം
നിന്നാശ്രിതരിൽ നിന്നയ്യോ—മുടക്കരുതേ—യാ—ചന
കണ്ണീർ തൂകി വിളിച്ചവളാം ദോഷക്കാരി
പൊറുതി ലഭിച്ചല്ലോ നിങ്കൽ നിന്നു—
ഈശോ തന്നുടെ രക്തം കൊണ്ടു്—
തുണച്ചിടുക—നിൻ സഭമേൽ—

പി—ഴച്ചെന്നു—ഗ്രഹിച്ചു ഞങ്ങൾ—
തെററുകളു—മസംഖ്യമല്ലോ—
നരസുതനേ നീ ദയ ചെയ്തു്—
മാ—ച്ചോക്കയിൽ നിന്നു ഞങ്ങളെ—ശുദ്ധീകരിക്കു—ഇന്നു്

ശുശ്രൂഷകൻ. സകലത്തിന്റെയും ഉടയവനായ പിതാവായ ദൈവത്തെ നാം സ്തോത്രം ചെയ്കയും, തന്റെ ഏകപുത്രനെ നാം വന്ദിക്കയും, ജീവനും വിശുദ്ധിയുമുള്ള തന്റെ റൂഹായെ നാം സ്തുതിക്കയും ചെയ്യണം.

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, നിന്റെ തൃക്കൈയിൽ ഞങ്ങളുടെ ജീവനെ ഞങ്ങൾ ഭരമേല്പിച്ചു്, അനുഗ്രഹങ്ങൾ ഇരക്കുന്നു. നല്ലവനേ, ദയതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ,

ക്ഷ ഇവിടെ മൌനമായി പ്രാർത്ഥിക്കുന്നതിന്നു രണ്ടു മിനിററു സമയം എടുക്കാം. പിന്നീട്ട് പിറന്നാൾ സ്തോത്രം, പ്രത്യേക അപേക്ഷകൾ ഇവ നടത്താം.

പട്ടക്കാരൻ. ക്രോബേന്മാരാൽ വാഴ്ത്തപ്പെടുന്നവനും, സ്രാപ്പേന്മാരാൽ ശുദ്ധീകരിക്കപ്പെടുന്നവനും, വിവേകമുള്ള സൈന്യങ്ങളുടെ ആയിരമായിരങ്ങളാലും, പതിനായിരം പതിനായിരങ്ങളാലും പുകഴ്ത്തപ്പെടുന്നവനും, സൌരഭ്യത്തിന്നായി തനിക്കു അണയ്ക്കുന്ന വഴിപാടുകളെയും പൂർണ്ണ ഫലങ്ങളെയും ശുദ്ധീകരിച്ചു് പൂർത്തിവരുത്തുന്നവനുമായി, ഞങ്ങളുടെ കർത്താവേശുമ്ശിഹായുടെ പിതാവായ ദൈവമേ! വെടിപ്പുള്ള ഹൃദയത്തോടും ലജ്ജകൂടാത്ത മുഖത്തോടും കൂടെ, സ്വർഗ്ഗസ്ഥനായ പിതാവായ ദൈവമേ എന്നു നിന്നെ വിളിച്ചു പ്രാർത്ഥിപ്പാൻ തക്കവണ്ണം, ഞങ്ങളുടെ ദേഹങ്ങളെയും ദേഹികളെയും ആത്മാക്കളെയും ശുദ്ധീകരിക്കേണമേ-സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ — നിന്റെ രാജ്യം വരേണമേ — തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകേണമേ— ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം ഇന്നു ഞങ്ങൾക്കു തരേണമേ—ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചിരിക്കുന്നതുപോലെ—ഞങ്ങളുടെ കടങ്ങളും ദോഷങ്ങളും ഞങ്ങളോടു ക്ഷമിക്കേണമേ-ഞങ്ങളെ പരീക്ഷയിലേക്കു പ്രവേശിപ്പിക്കാതെ—ഞങ്ങളെ ദുഷ്ടനിൽ നിന്നു രക്ഷിച്ചുകൊള്ളേണമേ—എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു ആമ്മീൻ.

പട്ടക്കാരൻ. ദൈവമായ കർത്താവേ, സഹിക്കാവതല്ലാത്ത പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കാതെ, പരീക്ഷയ്ക്കു നീക്കുപോക്കുണ്ടാക്കിക്കൊണ്ടു്, ദുഷ്ടനിൽ നിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളേണമേ. നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററും ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ—അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കൎത്താവും ദൈവവുമേ, തിരുശരീര രക്തങ്ങളെ കൈക്കൊള്ളുന്നതിനു മുൻപു, തിരുസന്നിധിയിൽ ഞങ്ങളുടെ തലകളെ ഞങ്ങൾ വണങ്ങുന്നു.

പട്ടക്കാരൻ. കൎത്താവേ, നിൻെറ ധാരാളമായ കരുണകൾക്കായി നോക്കിപ്പാൎക്കുന്ന നിൻെറ അടിയാർ തങ്ങളുടെ തലകളെ തിരുമുൻപാകെ വണക്കിയിരിക്കുന്നു. വാഴ്വുകൾ നീ അയച്ച് ഞങ്ങളുടെ എല്ലാവരുടെയും ദേഹദേഹി ആത്മാക്കളെ ശുദ്ധീകരിക്കേണമേ. ഞങ്ങളുടെ രക്ഷിതാവായ മ്ശിഹായുടെ ജീവകരമായ ശരീരരക്തങ്ങൾ കൈക്കൊൾവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറവും. ഫോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

## മൂന്നാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും, സൃഷ്ടിയല്ലാത്തതും, സ്വയംഭുവായതും, ആദ്യന്തമില്ലാത്തതും വന്ദ്യമായിരിക്കുന്നതും, തത്വത്തിൽ ഏകമായിരിക്കുന്നതും ആയ ത്രിത്വത്തിൻെറ കൃപയും അനുഗ്രഹങ്ങളും, എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നോടും ഉണ്ടായിരിക്കട്ടെ. ✠ ✠ ✠

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ—വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ശുശ്രൂഷകൻ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം.

ജനം. കൎത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ,

ശ്ല പട്ടക്കാരൻ കാസായും പീലാസായും ഉയർത്തിക്കൊണ്ടു് പറയുന്നതു്.

ഈ വിശുദ്ധതകൾ വിശുദ്ധിയും വെടിപ്പും ഉള്ളവർക്കു മാത്രം നൽകപ്പെടുന്നു.

ജനം. ഏകപിതാവു പരിശുദ്ധനാകുന്നു. ഏകപുത്രനും പരിശുദ്ധനാകുന്നു. ഏക റൂഹായും പരിശുദ്ധനാകുന്നു. ആമ്മീൻ— ബാറെക്മാർ.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ജനം. ആദിമുതൽ അവർ എന്നന്നേക്കും ഒന്നുതന്നെ ആകുന്നു. ആമ്മീൻ.

പട്ടക്കാരൻ. തന്റെ കരുണയാൽ ലോകത്തെ നിർമ്മിച്ച പരിശുദ്ധനായ ഏകപിതാവു നമ്മോടുകൂടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. തന്റെ തിരുമേനിയുടെ വിലയേറിയ കഷ്ടാനുഭവങ്ങളാൽ അതിനെ വീണ്ടെടുത്ത പരിശുദ്ധനായ ഏകപുത്രൻ നമ്മോടുകൂടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഉണ്ടായതും ഉണ്ടാകുന്നതും ആയ സകലത്തെയും പൂർണ്ണമാക്കുന്നവനും, നിവൃത്തി വരുത്തുന്നവനും ആയ ജീവനും വിശുദ്ധിയും ഉള്ള ഏക റൂഹായും നമ്മോടുകൂടെ. കർത്താവിന്റെ തിരുനാമം ആദിമുതൽ എന്നെന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

ജനം. ആമ്മീൻ.

എല്ലാവരും

ദൈവസുതർ നാമായിട്ടവാൻ—ജീവികളായി നടന്നപ്പോൾ—
ഉപദേശിച്ചിട്ടുള്ളവരാം പുണ്യപിതാക്കളെ—
പ്രാർത്ഥന കാര്യങ്ങളൊക്കയിലും—ഓർത്തവരെ പിന്തുടരേണം
ദൈവ— സുതൻ അവരെ മോക്ഷേ അനുകൂ—ലമാക്കും
നാഥാ—അനുഗ്രഹിച്ചെങ്ങളെ തുണക്കേണമേ.

ശ്ല പട്ടക്കാരൻ കാസായും പീലാസായും മൂടിയശേഷം കല്ലടയിൽ നിന്നിറങ്ങി താഴെയുള്ള ഗീതമൊ ലുത്തിനിയായൊ, രണ്ടും കൂടെയൊ സമയോചിതം പോലെ ചൊല്ലണം.

പട്ടക്കാരൻ. ദൈവമേ, സർവ്വേശാ ആശീർവ്വദിക്കേണമേ.

ജനം. തൃക്കൈ നീട്ടണമേ, അനുഗ്രഹിച്ചീടണമേ.

പട്ടക്കാരൻ. ദൈവകുഞ്ഞാടേ—ദാവീദു സൂനുവേ-

ജനം. മരിയാൾ തന്മകനേ—പ്രാൎത്ഥന കേൾക്കണമേ.

പട്ടക്കാരൻ. പരിശുദ്ധാത്മാവേ, ജീവ-ദായകനെ,

ജനം. വാഴണമെങ്ങളിൽ നീ എന്നുമെന്നേയ്ക്കും.

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ.

ലുത്തിനിയാ.

✠ പട്ടക്കാരൻ ചൊല്ലുകയും ജനം പിന്നാലെ ഏററു ചൊല്ലുകയും ചെയ്യണം

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ഞങ്ങളുടെ കൎത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

അനുഗ്രഹം നിറഞ്ഞിരിക്കുന്ന കൎത്താവേ, ഞങ്ങളോടു ഉത്തരമരുളേണമേ.

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ പ്രാൎത്ഥനകളും അപേക്ഷകളും ചെവിക്കൊള്ളേണമേ.

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ അനുതാപത്തിൽ നീ സന്തോഷിക്കേണമേ.

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ കണ്ണുനീൎത്തുള്ളികളെ ഓൎത്ത് ഞങ്ങളിൽ പ്രീതനാകേണമേ.

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ രോഗങ്ങളെയും, രോഗികളെയും നീ സുഖപ്പെടുത്തേണമേ.

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ പാപങ്ങളെ നീ പരിഹരിക്കേണമേ.

ഞങ്ങളുടെ കൎത്താവേ, ക്ഷാമവും വസന്തയും നീക്കികളയേണമേ.

ഞങ്ങളുടെ കൎത്താവേ, ഞങ്ങളിൽനിന്നു ക്രോധവടികളെയും കഠിന ശിക്ഷകളെയും ദൂരീകരിക്കേണമേ.

ഞങ്ങളുടെ കർത്താവേ, ഞങ്ങളിൽ നിന്നു അസൂയയെയും ശത്രുതയെയും അകററികളയേണമേ.

ഞങ്ങളുടെ കർത്താവേ, ഞങ്ങളിൽ നിന്നു് നിഗളത്തെയും അഹങ്കാരത്തെയും മാററിക്കളയേണമേ.

ദാവീദിൻെറ പുത്രാ ഞങ്ങളെ കേൾക്കേണമേ. കന്യക മറിയാമിൻെറ പുത്രാ ഞങ്ങളെ ചെവിക്കൊള്ളേണമേ.

ലോകത്തിൻെറ പാപത്തെ നീക്കിക്കളയുന്ന ദൈവത്തിൻെറ കുഞ്ഞാടെ ഞങ്ങളോടു ഉത്തരമരുളിച്ചെയ്യേണമേ.

ലോകത്തിൻെറ പാപത്തെ നീക്കികളയുന്ന ദൈവത്തിൻെറ കുഞ്ഞാടേ, ഞങ്ങളോടു ക്ഷമിക്കേണമേ.

ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി. എന്നേക്കും ഞങ്ങളുടെ ശരണവുമേ നിനക്കു സ്തുതി. ബാറെക്മാർ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ.......

⁂ ഇവിടെ വിശുദ്ധ കുർബാന കൈക്കൊള്ളുവാൻ ഒരുങ്ങിയിരിക്കുന്നവർ വന്നു് ക്രമമായി മുട്ടു കുത്തണം.

⁂ പട്ടക്കാരൻ ജനത്തിൻെറ നേരെ തിരിഞ്ഞു വണങ്ങിക്കൊണ്ടു്.

എൻെറ സഹോദരങ്ങളും വാത്സല്യമുള്ളവരുമേ, എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ. പിതാവു മക്കളോടു കരുണ ചെയ്യുന്ന പ്രകാരം, കർത്താവു തന്നെ ഭയപ്പെടുന്നവരോടു കരുണ ചെയ്യുന്നു.

ജനം. മനുഷ്യൻെറ ദിവസങ്ങൾ പുല്ലുപോലെയാകുന്നു. വയലിലെ പുഷ്പം പോലെ അവൻ മുളയ്ക്കുന്നു. ബാറെക്മാർ,

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ജനം. ആദിമുതൽ എന്നെന്നേക്കും തന്നെ ആമ്മീൻ.

⁂ ഇവിടെ പട്ടക്കാരൻ കിഴക്കോട്ടു തിരിഞ്ഞു മുട്ടുകുത്തി രഹസ്യമായിട്ടോ പരസ്യമായിട്ടോ താഴെയുള്ള പ്രാർത്ഥനകളിൽ ഒന്നു പ്രാർത്ഥിക്കണം.

ദൈവമായ കൎത്താവേ, നിന്റെ വിശുദ്ധ ശരീരം കൊണ്ടു് ഞങ്ങളുടെ ശരീരങ്ങൾ ശുദ്ധീകരിക്കപ്പെടുവാനും, നീതീകരിക്കുന്ന നിന്റെ തിരുരക്തംകൊണ്ടു ഞങ്ങളുടെ ആത്മാക്കൾ പ്രകാശിപ്പിക്കപ്പെടുവാനും, ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ഞങ്ങളുടെ കൎത്താവും ദൈവവുമേ, എന്നേക്കും ഞങ്ങളുടെ കടങ്ങളുടെ പരിഹാരത്തിന്നും പാപങ്ങളുടെ മോചനത്തിന്നും അവ ആയിരിക്കേണമേ. ആമ്മീൻ.

ദൈവമായ കൎത്താവേ, തിരുശരീര രക്തങ്ങളെ ഞങ്ങൾ ഭക്ഷിച്ചു കുടിപ്പാനും, തിരുവുള്ളത്തെ പ്രസാദിപ്പിച്ചിട്ടുള്ളവരായ സകലരോടും കൂടെ, നിന്റെ സ്വൎഗ്ഗരാജ്യത്തെ അവകാശമായി അനുഭവിപ്പാനും ഞങ്ങളെയോഗ്യതയുള്ളവരാക്കേണമേ. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, വിശുദ്ധിയോടെ നിന്നെ ഭക്ഷിപ്പാൻ എന്നെ യോഗ്യതയുള്ളവനാക്കേണമേ. നിന്റെ വിശുദ്ധ ശരീര രക്തങ്ങൾ ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നതിനാൽ, എന്റെ ദുർമ്മോഹങ്ങൾ മാഞ്ഞുപോകയും, എന്റെ ദുർവ്വികാരങ്ങൾ നീങ്ങിപ്പോകയും ചെയ്യുമാറാകേണമേ. ഞങ്ങളുടെ കൎത്താവും ദൈവവുമേ, കടങ്ങളുടെ പരിഹാരത്തിന്നും പാപമോചനത്തിന്നും നിന്നാൽ ഞാൻ യോഗ്യനായിത്തീരുകയും ചെയ്യേണമേ. ആമ്മീൻ.

ശുശ്രൂഷകൻ. നിന്റെ ശരണത്തിലും ആശാബന്ധത്തിലും മരിച്ചിട്ടുള്ളവരായ നിന്റെ അടിയാരെ—ജീവനുള്ളതായ നിന്റെ സ്വരം കബറിൽനിന്നു പറുദീസായുടെ ഉള്ളിലേക്കു ഉണൎത്തുമ്പോൾ-ഞങ്ങളേയും ഓൎത്തുകൊള്ളേണമേ- സ്തൌമെൻകാലോസ്.

ജനം. കുറിയേലാ—യിസ്സോൻ.

അല്ലെങ്കിൽ ഗീതം.

(ആബൊദയിൽ)

നിൻശരണ—ത്തിൽ മൃതരാം നിന്നടിയാരേ, നിൻ—ജീവസ്വരം;
പറുദീസയിലേക്കുണൎത്തുമ്പോൾ—ഞങ്ങളെയും നീ ഓൎക്കണമേ.
സ്തൌമെൻകാലൊസ്—കുറിയേലായിസ്സോൻ.

ശുശ്രൂഷകൻ. കൎത്താവേ, നിന്റെ വലത്തേതിന്നടുത്തവരായ കുഞ്ഞാടുകളോടുകൂടെ ഞങ്ങൾ എല്ലാവരും സന്തോഷിക്കുമാറാകേണമേ. നിന്റെ വന്നു്

പരിശുദ്ധന്മാരോട്ടുകൂടെ, രാജ്യം അവകാശമായി അനുഭവിപ്പിൻ എന്നു അരുളിച്ചെയ്യുന്ന നിൻെറ ദയയുള്ള സ്വരം ഞങ്ങൾ കേൾക്കുമാറാകേണമേ— ബാറെക്മാർ.

പട്ടക്കാരൻ. **പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.**

ജനം. ആദിമുതൽ എന്നെന്നേക്കും തന്നെ ആമ്മീൻ.

ശുശ്രൂഷകൻ. നിൻെറ കല്പനയാൽ മരണം അധികാരം ചെയ്തു. നിൻെറ ഉയിർത്തെഴുന്നേല്പിനാൽ അതിനെ മായിച്ചതുകൊണ്ടു നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ, സകല വായും നിനക്കു സ്തുതി കരേററും. ആദാമിൻെറ സന്തതിയെ സകല ദിക്കിൽനിന്നും കൂട്ടിച്ചേർക്കുന്നവനായ കർത്താവേ, ഞങ്ങളെ അനുഗ്രഹിച്ച്, ഞങ്ങൾക്കു സഹായം ചെയ്യേണമേ.

അല്ലെങ്കിൽ ഗീതം.

(അംഎമ്മറെബ്നയി—രാഗം)

കർത്താവേ നിൻ വലഭാഗത്തിന്നുടയോരായ,
കുഞ്ഞാടുകളോടൊത്തു ഞങ്ങൾ—മോദി—ക്കേണമേ
വരുവിൻ നിങ്ങൾ വിശുദ്ധരൊടൊപ്പം നിത്യരാജ്യം
അനുഭവിപ്പിനെന്നരുളും സ്വരം—കേൾക്ക—ണമെങ്ങൾ

ശുബഹാ.

നിൻ കല്പനയാൽ മരണം അധികാരം ചെയ്തു,
നിന്നുയിർപ്പാലതു മാഞ്ഞതിനാൽ—നിനക്കായ് സ്തോത്രം
എല്ലാനാവും നിനക്കു സ്തോത്രം അർപ്പിച്ചിടുമേ,
ആദാം സുതരെ ചേർത്തിടുവോനേ—അനുഗ്ര—ഹിക്ക.

ജനം. തൻെറ മരണത്താൽ—ഞങ്ങളുടെ മരണത്തെ—ജീവിപ്പിച്ചവനായ ദൈവപുത്രാ—ഞങ്ങൾ ശബ്ദമുയർത്തി നിനക്കു സ്തുതി പാടുവാൻ—മണ്ണിൽ നിന്നു ഞങ്ങളെ നീ ഉയിർത്തെഴുന്നേല്പിക്കേണമേ—പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവം വന്ദ്യനും സ്തുത്യനുമാകുന്നു—ആദിമുതൽ തലമുറ തലമുറവരെയ്ക്കും തനിക്കു സ്തുതി—ഹാലേല്ലൂയ്യാ.

☙ ഇവിടെ പട്ടക്കാരനും ശേഷം വൈദികന്മാരും
വിശുദ്ധ കുർബാന കൈക്കൊള്ളുന്നു.

☙ പട്ടക്കാരൻ എഴുന്നേററു കല്പടമേൽ കയറി അപ്പം
ഭക്ഷിക്കുമ്പോൾ ചൊല്ലേണ്ടതു്.

നമ്മുടെ ദൈവമായ മ്ശിഹായുടെ തിരുശരീരവും തിരുരക്തവും പാപിയായ എനിക്കു നൽകപ്പെടുന്നു. ആമ്മീൻ.

✠ പട്ടക്കാരൻ കാസായിൽ നിന്നു കുടിക്കുമ്പോൾ

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി വന്ന ദൈവമായിരിക്കുന്ന വചനമാം യേശുവേ, സ്ലീബായിൽ ചിന്തപ്പെട്ട ജീവനുള്ളതും ജീവൻ നൽകുന്നതുമായ തിരുരക്തത്താൽ, എന്റെ കുററങ്ങൾ പരിഹരിക്കപ്പെട്ടുകയും, എന്റെ പാപങ്ങൾ മോചിക്കപ്പെട്ടുകയും ചെയ്യുമാറാകേണമേ. ആമ്മീൻ.

✠ പട്ടക്കാർ മുതലായ സ്ഥാനികൾക്കു വിശുദ്ധ കുർബാന കൊടുക്കുമ്പോൾ ചൊല്ലേണ്ടതു്.

✠ അപ്പം കൊടുക്കുമ്പോൾ

നമ്മുടെ ദൈവമായ മ്ശിഹായുടെ തിരുശരീരം നിനക്കു നൽകപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

✠ കാസായിൽ നിന്നു കൊടുക്കുമ്പോൾ.

നമ്മുടെ ദൈവമായ മ്ശിഹായുടെ തിരുരക്തം നിനക്കു നൽകപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

✠ പട്ടക്കാരൻ കല്ലടുമേൽ നിന്നുകൊണ്ടു കാസായും പീലാസായും മൂടി വലത്തുകൈയിൽ പീലാസായും ഇടത്തുകൈയിൽ കാസായും പിടിച്ചുകൊണ്ടു ചൊല്ലേണ്ടതു്.

ഞങ്ങളുടെ രക്ഷയ്ക്കായിട്ടു വന്നവനും ഞങ്ങളുടെ ഉയിർത്തെഴുന്നേല്പിന്നും ഞങ്ങളുടെ വർഗ്ഗത്തിന്റെ എന്നേക്കുമുള്ള പുതുക്കത്തിന്നും ആയി, വരുവാനിരിക്കുന്നവനുമായ ദൈവപുത്രാ, പാപപരിഹാരം ചെയ്തിരിക്കുന്നതായ നിന്റെ യാഗത്താൽ, നിന്റെ അടിയാക്കു പാപമോചനം ഉണ്ടാകുമാറാകേണമേ.

ജനം. ആമ്മീൻ.

✠ പട്ടക്കാരൻ കാസായും പീലാസായും കൊണ്ടു് ഇടത്തുവശം തിരിഞ്ഞു പടിഞ്ഞാറോട്ടു നിന്നുകൊണ്ടു്.

ദൈവമായ കർത്താവേ, കാണപ്പെടാവതല്ലാത്ത നിന്റെ വലത്തുകൈ നീട്ടി, കടങ്ങളുടെ പരിഹാരത്തിന്നും പാപങ്ങ

ളുടെ മോചനത്തിന്നും, ഞങ്ങളുടെ കൎത്താവും ദൈവവുമേ, എന്നേക്കും തിരുസന്നിധിയിലുള്ള മുഖപ്രസാദത്തിന്നുമായി, ഗാഗുൽത്തായിൽവച്ചു മുറിക്കപ്പെട്ടതും ചിന്തപ്പെട്ടതും ആയ, വിലമതിക്കാവതല്ലാത്ത തിരുശരീരരക്തങ്ങളെ കൈക്കൊള്ളുന്ന, നിന്റെ ആരാധനക്കാരുടെ ഈ കൂട്ടത്തെ വാഴ്ത്തേണമേ.

ജനം. ആമ്മീൻ.

✠ പട്ടക്കാരൻ കല്പടയിൽനിന്നിറങ്ങി നിന്നുകൊണ്ടു്

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ഈ വിശുദ്ധതകൾ വഹിച്ചിരിക്കുന്നവരുടെ മേലും, അവയെ കൊടുക്കുന്നവരുടെ മേലും, അവയെ കൈക്കൊള്ളുന്നവരുടെ മേലും, അവയിൽ പ്രയത്നിച്ചവരും, അനുഭവിച്ചവരും അനുഭവിക്കുന്നവരുമായ എല്ലാവരുടെമേലും ഉണ്ടായിരിക്കും ദൈവത്തിന്റെ ആൎദ്രകരുണകൾ ഞങ്ങളുടെമേലും അവരുടെമേലും എന്നെന്നേക്കും രണ്ടു ലോകങ്ങളിലും ഉണ്ടായിരിക്കും.

ജനം. ആമ്മീൻ—ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ. ഞങ്ങളുടെ കൎത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ. ഞങ്ങളുടെ കൎത്താവേ, ഉത്തരമരുളിച്ചെയ്തു് ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ. ഞങ്ങളുടെ കൎത്താവേ, നിനക്കു സ്തുതി. ഞങ്ങളുടെ കൎത്താവേ, നിനക്കു സ്തുതി. എന്നേക്കും ഞങ്ങളുടെ ശരണവുമേ, നിനക്കു സ്തുതി—ഹാലേലൂയ്യാ.

✠ ഇവിടെ പട്ടക്കാരൻ ഒരുങ്ങിയിരിക്കുന്നവൎക്കു്
വിശുദ്ധ കുൎബാന കൊടുക്കുന്നു.

✠ പട്ടക്കാരൻ പീലാസായിൽനിന്നു കൊടുക്കുമ്പോൾ.

കടങ്ങളുടെ പരിഹാരത്തിനും പാപത്തിന്റെ മോചനത്തിനുമായി, ഗാഗുൽത്തായിൽവച്ചു മുറിക്കപ്പെട്ടതായ നമ്മുടെ കൎത്താവേശുമ്ശിഹായുടെ വിശുദ്ധ ശരീരം, ആത്മാവിന്റെയും ശരീരത്തിന്റെയും സൌഖ്യത്തിന്നായി നിങ്ങൾക്കു നല്കപ്പെടുന്നു.

കൈക്കൊള്ളുന്നവർ. ആമ്മീൻ.

ക്ഷ പട്ടക്കാരൻ കാസായിൽ നിന്നു് കൊടുക്കുമ്പോൾ.

ഗാഗുൽത്തായിൽവച്ചു് ചിന്തപ്പെട്ടതായ നമ്മുടെ കർത്താവേശുമ്ശിഹായുടെ വിശുദ്ധ രക്തം, ആത്മാവിൻെറയും ശരീരത്തിൻെറയും സൌഖ്യത്തിന്നായി നിങ്ങൾക്കു നല്കപ്പെടുന്നു.

കൈക്കൊള്ളുന്നവർ. ആമ്മീൻ.

ക്ഷ പട്ടക്കാർ ഇരുവർ ഉണ്ടായിരുന്നാൽ പീലാസായിൽനിന്നും കാസായിൽനിന്നും കൊടുക്കുമ്പോൾ ചൊല്ലേണ്ടുന്നതു്.

കടങ്ങളുടെ പരിഹാരത്തിനും, പാപമോചനത്തിനുമായി, ഗാഗുൽത്തായിൽ വച്ചു് മുറിക്കപ്പെട്ടതും ചിന്തപ്പെട്ടതുമായ നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരവും തിരുരക്തവും, ആത്മാവിൻെറയും ശരീരത്തിൻെറയും സൌഖ്യത്തിന്നായി നിങ്ങൾക്കു നൽകപ്പെടുന്നു.

കൈക്കൊള്ളുന്നവർ. ആമ്മീൻ.

ക്ഷ കുർബാനാ കൈക്കൊണ്ടവർ കിഴക്കോട്ടു മുട്ടുകുത്തിയിരിക്കുമ്പോൾ പട്ടക്കാരൻ കാസായും പീലാസായും എടുത്തു മദ്ബഹാവാതുക്കൽ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നുകൊണ്ടു് ചൊല്ലേണ്ടുന്നതു്.

ഞങ്ങളുടെ കർത്താവും ഞങ്ങളുടെ ദൈവവുമേ. എന്നേക്കും നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേശുമ്ശിഹായേ, ഞങ്ങൾ ഭക്ഷിച്ച തിരുശരീരവും ഞങ്ങൾ പാനം ചെയ്ത തിരുരക്തവും, ഞങ്ങൾക്കു ന്യായവിധിക്കും പ്രതികാരത്തിന്നും ആയിത്തീരാതെ ഞങ്ങളുടെ എല്ലാവരുടെയും ജീവന്നും രക്ഷയ്ക്കും ആയിട്ടു് ഭവിക്കുമാറാകേണമേ. ദൈവമേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. ഭൂലോകം മുഴുവനും നിന്നെ മുട്ടുകുത്തി വന്ദിക്കും. സകല നാവും നിൻെറ നാമത്തിന്നു സ്തോത്രം ചെയ്യും. മരിച്ചവരെ ഉയിർത്തെഴുന്നെല്പിക്കുന്നവനും, അവരുടെ പ്രത്യാശയും നീ ആകകൊണ്ടു്, ഞങ്ങളോടുള്ള നിൻെറ കൃപ ഷ്ഠമായിട്ടു്, ഞങ്ങൾ നിന്നെ സ്തുതിക്കുന്നു.

ൟ പട്ടക്കാരൻ തിരിഞ്ഞുവന്നു് കല്പടമേൽ നിന്നുകൊണ്ടു്

സ്തോത്രപ്രാർത്ഥന

കർത്താവേ, സ്വർഗ്ഗീയമായ നിന്റെ മേശയിൽ നിന്നു സംബന്ധിക്കുന്നതിനു, ഞങ്ങളെ യോഗ്യതയുള്ളവരാക്കിയ നിന്റെ കരുണയുടെ ബഹുത്വം നിമിത്തം, നിനക്കു ഞങ്ങൾ സ്തോത്രം ചെയ്യുന്നു. കർത്താവേ, തിരുശരീരരക്തങ്ങളെ കൈക്കൊണ്ടതിനാൽ ഞങ്ങൾ കുററം വിധിക്കപ്പെടാതെ, നിന്റെ വിശുദ്ധ റൂഹായുടെ കൂട്ടായ്മയ്ക്കു ഞങ്ങൾ യോഗ്യതയുള്ളവരായിട്ടു്, ആദിമുതലുള്ള നിന്റെ സകല വിശുദ്ധന്മാരോടും കൂടെ, ഓഹരിയും അവകാശവും ഞങ്ങൾ പ്രാപിക്കുമാറാകേണമേ. നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററും. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ—അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും ദൈവവുമേ, തിരുശരീര രക്തങ്ങളെ കൈക്കൊണ്ടതിന്റെ ശേഷം, തിരുസന്നിധിയിൽ ഞങ്ങളുടെ തലകളെ ഞങ്ങൾ വണങ്ങുന്നു.

പട്ടക്കാരൻ. മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കായിട്ടു്, സ്വർഗ്ഗം ചായിച്ചു ഇറങ്ങിവന്ന വലിയവനും അത്ഭുതനും ആയ ദൈവമേ, ഞങ്ങൾ നിന്നെയും നിന്റെ ജനകനായ പിതാവായ ദൈവത്തെയും നിന്റെ പരിശുദ്ധ റൂഹായേയും, ഇടവിടാതെ സ്തുതിപ്പാൻ തക്കവണ്ണം ഞങ്ങളോടു കരുണ ചെയ്തു് ഞങ്ങളെ അനുഗ്രഹിക്കേണമേ. ഹോശോ......

ജനം. ആമ്മീൻ. ബാറെക്മോർ.

ഴ പട്ടക്കാരൻ താഴെ വരുന്ന ഏത്താമ്മായിൽ ഒന്നോ അധികമൊ ചൊല്ലണം

---

മാർ അപ്രേമിന്റെ ഏത്താമാ

ബാറെക്കല്ക്കുലൻ

ഞങ്ങൾക്കുള്ള കർത്താവേ—ഞങ്ങളെയെല്ലാം വാഴ്ത്തണമേ.
ഞങ്ങൾക്കുള്ള സ്രഷ്ടാവേ—ഞങ്ങളെയെല്ലാം കാക്കണമേ,
സകലത്തിന്നും ഉടയവനായ്—തുണയേകീട്ടും കർത്താവേ,
രക്ഷയ്ക്കുള്ള വഴിയെ നീ—ഞങ്ങൾക്കെന്നും കാണിക്ക

ഇൽ ആലോഹാമ്റഹ്മ്മാനാ.

അലിവുനിറഞ്ഞ ബലവാനേ—അനുഗ്രഹമെങ്ങൾക്കേകണമെ
നല്ലപ്രയോജനമുള്ളവരായ്....നടത്തീടണമേ അടിയാരെ.

ഏനയിൻ മാഹഹന്നാനാ.

കർത്താവേ, കരുണാകരനേ—ഞങ്ങളിൽ നീ കൃപ ചെയ്യണമേ
കുറവുവരാത്തൊരഭിവൃദ്ധി—ഞങ്ങൾക്കെപ്പൊഴുമേകണമേ.

ബാറക്മാറാൻ.

ഞങ്ങളിന്നുടയ കർത്താവേ—ക്രിസ്ത്യാനികളിൻ സംഘത്തെ
ആത്മിക ലൌകിക സമ്പത്താൽ—അനുഗ്രഹിച്ചീടണമേ ഇന്നു്

ഹബ്ലാൻ ബറഹമ്മെക്

സൌഖ്യസമാധാ—നാഹാരം—ഞങ്ങൾക്കരുളുക ധാരാളം
കാലോചിതമാം ഭാഗ്യത്താൽ—തുഷ്ടിവരുത്തണമെങ്ങൾക്കു

റോമ്മാ ലാമെസ്സയ്ക്കാനാ.

അത്യുന്നതനാം കർത്താവേ,—അപ്രമേയസ്രഷ്ടാവേ
നിൻടെസ്ലീബാ കാത്തെന്നും—ഞങ്ങളെ ശുദ്ധീകരിക്കണമേ

ശറ ലാ ആമാൻ ഹന്നാനാ.

വിളിപ്പിൻ ഞാനുത്തരമരുളും—മുട്ടുമ്പോൾ തുറന്നീടും ഞാൻ
എന്നുള്ളൊരുനിൻ വാഗ്ദാനം—ഞങ്ങളിൽ നിവൎത്തിക്കണമേ നീ

ലമ്ബദറെ വിമ്കൻശാനാ.

ചിതറിപ്പോയവരെക്കൂട്ടി—ദൂരെപോയവരെ ചേൎക്ക,
തിരിക്കുക തെററിപ്പോയവരെ—നൽകുകയാചിക്കുന്നോൎക്കും

ല്താമെ വീ മോർ.

മലിനരെ ശുദ്ധന്മാരാക്ക—മോഹാതുരരെ നിയന്ത്രിക്ക
പീഡിതരെ പരിരക്ഷിക്ക—രോഗികൾക്കേകീടാരോഗ്യം.

ആബാദമ്ലേ ഹൌസാനാ.

കരുണനിറഞ്ഞ പിതാവേ, ന—ല്ലാശിസ്സുകളിൻ സാഗരമേ
ഞങ്ങളണയ്ക്കും ശുശ്രൂഷ കൈക്കൊള്ളണമേ കർത്താവേ,

## മാർ യാക്കോബിന്റെ ഏത്താമാ

### ഇൽ ആലോഹാ.

അത്യുന്നതങ്ങളിൽ വാസംചെയ്യുന്നീലോയിദേവാ—
തിങ്കൾകരുണക്കണ്ണാൽ ഞങ്ങളെ വീക്ഷിക്കണമേ—
ശോഭിതമാം നിൻക്രൂശിൻനിഴലിൽ ഞങ്ങളെ മറച്ച്—
കാരുണ്യത്താൽ—ഈ കൂട്ടത്തെ വാഴ്ത്തീടണമേ.

### മെൻവ്വം കലാൻ.

ഞങ്ങൾ വാസ്സൽ തിരുസന്നിധൌ സ്തോത്രം പാടും
തവതാതനും റൂഹ്കുദിശാസ്സും സ്തുതിപാടീടും.
പാപികൾ ഞങ്ങൾ തിരുമേശയിൽ നിന്നനുഭവിച്ചതിനാൽ
മോചിക്കണമേ—ഞങ്ങടെ പിഴകൾ കറകളുമെല്ലാം

### സാകൽവാസാൻ.

അകൃത്യവും കറകളുംനിൻസോപ്പായാൽ വെടിപ്പാക്കണമേ
ഞങ്ങളുടെ കടങ്ങൾ കുറവുകളും നീ ഓർത്തീടരുതേ.
മേല്പട്ടക്കാരുകളിൻ കൂട്ടത്തിൽ ഞങ്ങളെ എണ്ണി—
എന്നുംസ്വർഗ്ഗം—അനുഭവിപ്പിനെന്നരുളീടണമേ.

### ല്ഈത്തക്.

തിരുസഭയെനിസ്ഥിരമാം പാറമേലുറപ്പിക്കണമേ—
ഭരണക്കാരെ നിൻഭുജത്താൽ കാത്തീടണമേ—
പട്ടക്കാരെയും മ്ശംശാനരെയും അലങ്കരിക്കേണമേ—
കാറോയരെയും ഗായകരെയും— ശോഭിപ്പിക്ക.

### ബാത്തെൽറുഗസാ.

ജീവൻനൽകും സ— ജീവ—മാംതിരുനാമത്തെ—
ഭജനംചെയ്യും ദേശത്തോടുനീ കോപിക്കല്ലെ—
യുദ്ധവും അടിമയും പഞ്ഞവും വസന്തയും നീക്കിയവിന്റെ
സ്വസ്ഥംഅതിനെ—കോട്ടകൾപോലെ ചുററീടണമേ.

### ആലോഹാ ആലോഹ്

ദേവമദ്ദേവനേ നീയെ നിത്യം സർവ്വശക്തൻ—
സ്ഫടികരഥത്തിലിരിക്കുന്നോനാമുന്നതവാൻനീ
രാജൻദാവീദിൻ കാഴ്ചനീ കൈക്കൊണ്ടതുപോൽ—
ക്രിസ്തേശുവേ— ഞങ്ങളിൻ പ്രാത്ഥന കൈക്കൊള്ളണമേ.

### ബാറാലോഹാ.

പാപികളെതൻബലിയാൽ വീണ്ടോരു ദൈവസ്സുതനേ—
അതിനാൽ എന്നുടെ ദുരിതംവേദന നീക്കീടണമേ—
ഗാഗുൽത്തായിൽ ചങ്കുതുറന്ന നല്ലവനേ നീ—
ഒഴുക്കിയരക്തം— ജലവുംകൊണ്ടെൻദാഹം തീർക്ക.

ല്സോബെസാദമക്.

താങ്ങുക വൃദ്ധരെ മദ്ധ്യവയസ്കരെ ശുദ്ധീകരിക്ക
യുവഹൃദയങ്ങളെ ശക്തീകരിച്ചു ഭരിച്ചീടണമെ
സ്ത്രീകൾക്കാകെ പരിപാകതയും നൽകീടണമെ
പൈതങ്ങളെയും — കുഞ്ഞുങ്ങളെയും വളൎത്തീടണമേ.
രോഗികൾ സൌഖ്യം, വ്യാധിതർ സുഖവും ദുർബ്ബലർ തുണയും,
ക്ഷുത്താൽ പീഡിതരായവർ തൃപ്തിസുമനുഭവിക്കണമെ
നിർദ്ധനരേയുമനാഥരേയും പാലിക്കണമെ,
നിന്നെശരണം-ത്താലവരെ നീ പോഷിപ്പിക്ക.

സബ്ഹാദ്ഹായെ.

തെററിയ ജനത്തിന്നാശാകേന്ദ്രമാകും നാഥൻ
ശിഷ്യരൊടൊത്തു ഭുജിച്ചാപ്പെസഹാ ആ മാളികയിൽ
ക്രൂശിൻ മുകളിൽ തീൎത്തോസിന്ദു തൻ താഴക്കാൽ നല്കി
മൃതരുടെയിടയിൽ — മൂന്നു ദിനം താൻ വാസം ചെയ്തു.

ജനം. കൎത്താവേ, നിന്റെ തിരുസന്നിധിയിൽ ശുശ്രൂഷ ചെയ്ത നിന്റെ ദാസനെ അനുഗ്രഹിക്കേണമേ. പ്രാൎത്ഥനകളും അപേക്ഷകളും കൈക്കൊണ്ടു് നിന്റെ ഇടവകയുടെ കുററങ്ങൾ ക്ഷമിക്കേണമേ. കൎത്താവേ! നിന്റെ വാഴ്വുകൾക്കും അനുഗ്രഹങ്ങൾക്കും ഞങ്ങളെ യോഗ്യരാക്കി നിന്റെ സമാധാനത്തോടുകൂടെ ഞങ്ങളെ അയക്കേണമേ.

## ശാലാമത്തെ റുശ്മാ.

⸸ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു് ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

സഹോദരന്മാരും പ്രിയപ്പെട്ടവരുമേ, പാപപരിഹാരം ചെയ്തിരിക്കുന്നതായ കൎത്താവിന്റെ യാഗത്തിൽനിന്നു്, നിങ്ങൾ പ്രാപിച്ചിരിക്കുന്ന വാഴ്വുകളോടും അനുഗ്രഹങ്ങളോടും കൂടെ, വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വത്തിന്റെ കൃപയ്ക്കും അനുഗ്രഹങ്ങൾക്കും, നിങ്ങളെ ഞാൻ ഭരമേല്പിക്കുന്ന ഈ സമയത്തു സമാധാനത്തോടെ പോകുവിൻ. ✠

ജനം. ആമ്മീൻ.

പട്ടക്കാരൻ. ദൂരസ്ഥരും സമീപസ്ഥരും, കൎത്താവിന്റെ ജയം നൽകുന്ന സ്ലീബായാൽ രക്ഷിക്കപ്പെട്ടിരിക്കുന്നവരും, വിശുദ്ധ മാമോദീസായാൽ മുദ്ര ഇടപ്പെട്ടിരിക്കുന്നവരും ആയുള്ളോരേ, ✠ ഈ ത്രിത്വം നിങ്ങളുടെ കടങ്ങളെ പരിഹരി

ച്ച് കുറവുകളെ ക്ഷമിച്ചു നിങ്ങളുടെ ആത്മാക്കളെ ആശ്വസിപ്പിക്കും.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ബലഹീനനും പാപിയുമായ എനിക്ക്, നിങ്ങളുടെ പ്രാർത്ഥനയാൽ കരുണയും സഹായവും ലഭിപ്പാൻ, നിങ്ങൾ സന്തോഷിച്ച് ആനന്ദിച്ചുകൊണ്ടു് സമാധാനത്തോടെ പോയി, എനിക്കുവേണ്ടിയും പ്രാർത്ഥിപ്പിൻ. ✠

ജനം. കർത്താവു നിന്റെ ശുശ്രൂഷ കൈക്കൊണ്ടു് നിന്റെ പ്രാർത്ഥനയാൽ ഞങ്ങളെ സഹായിക്കുമാറാകട്ടെ. ആമ്മീൻ.

അല്ലെങ്കിൽ

ക്രിസ്ത്യേശുനിൻ കുരിശാലും, മദ്ധ്യസ്ഥപ്രാർത്ഥനയാലും
ശിക്ഷകൾ ഞങ്ങളിൽ നിന്നൊഴിച്ച്, രക്ഷയിലാക്കികാക്കേണമേ.

ക്ഷ ശരീര രക്തങ്ങളിൽ ശേഷിച്ചവ പട്ടക്കാരൻ
ഭക്ഷിക്കയും പാനം ചെയ്കയും ചെയ്യുമ്പോൾ താഴെയുള്ള മസുമൂർ ചൊല്ലണം

23-ാം മസുമൂർ.

യഹോവ എന്റെ ഇടയനാകുന്നു; എനിക്കു മുട്ടുണ്ടാകയില്ല. പച്ചയായ പുൽപുറങ്ങളിൽ അവൻ എന്നെ കിടത്തുന്നു, സ്വസ്ഥതയുള്ള വെള്ളത്തിന്നരികത്തേക്കു എന്നെ നടത്തുന്നു. എന്റെ പ്രാണനെ അവൻ തണുപ്പിക്കുന്നു; തിരുനാമം നിമിത്തം എന്നെ നീതിപാതകളിൽ നടത്തുന്നു. കൂരിരുൾ താഴ്വരയിൽ കൂടി നടന്നാലും ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല; നീ എന്നോടുകൂടെ ഇരിക്കുന്നുവല്ലോ; നിന്റെ വടിയും കോലും എന്നെ ആശ്വസിപ്പിക്കുന്നു. എന്റെ ശത്രുക്കൾ കാൺകെ നീ എനിക്കു വിരുന്നൊരുക്കുന്നു; എന്റെ തലയെ എണ്ണകൊണ്ടു അഭിഷേകം ചെയ്യുന്നു; എന്റെ പാനപാത്രവും നിറഞ്ഞു കവിയുന്നു. നന്മയും കരുണയും എന്റെ ആയുഷ്ക്കാലമൊക്കെയും എന്നെ പിന്തുടരും; ഞാൻ യഹോവയുടെ ആലയത്തിൽ ദീർഘകാലം വസിക്കും.

അതിന്റെ ശേഷം അപേക്ഷ.

തന്റെ യാഗത്താൽ കുററക്കാരെ വീണ്ടുകൊണ്ടവനായ ദൈവപുത്രാ, നിന്റെ ജീവനുള്ള യാഗം കൊണ്ടു് എന്റെ സങ്കടങ്ങളെ തീർത്തു് എന്റെ രോഗങ്ങളെ സൌഖ്യമാക്കേണമേ. വനവാസം ഗാഗുൽത്തായിൽ വച്ച് തന്റെ വിലാപ്പുറം ഉളുക്കപ്പെട്ടവനുമായ നല്ലവനേ, ആ മുറിവിൽ നിന്നു ഒഴുക്കിയ രക്തത്താലും വെള്ളത്താലും എന്റെ ദാഹം ശമിപ്പിക്കയും ചെയ്യേണമേ. ആമ്മീൻ.

ക്ഷ ഇവിടെ എല്ലാവരും മൌനമായി പ്രാർത്ഥിക്കയൊ, പിന്നാലെ
ചേർത്തിരിക്കുന്ന സ്തോത്ര പ്രാർത്ഥന കഴിക്കയോ ചെയ്തു
ശേഷം സമാധാനത്തിൽ യോഗം പിരിയുന്നു.

## ✠ ആരാധന കഴിഞ്ഞു് പള്ളിയിൽ നിന്നു പോകുന്നതിനു മുൻപു് ചൊല്ലേണ്ടുന്ന പ്രാർത്ഥന.

സർവ്വശക്തനും നിത്യനും ആയിരിക്കുന്ന പരമപിതാവായ ദൈവമേ, ഇന്നേദിവസം തിരുസന്നിധിയിൽ അടുത്തു വന്നു നിന്നെ ആരാധിപ്പാനും, നിന്റെ തിരുവചനം കേട്ടു് ധ്യാനിപ്പാനും നീ നൽകിയ കൃപയ്ക്കായിട്ടു നന്ദിപൂർവ്വം ഞാൻ നിനക്കു് സ്തോത്രം ചെയ്യുന്നു. ദൈവമേ, നീ ഇതുവരെ എനിക്കു ചെയ്തുതന്നിട്ടുള്ള സകല നന്മകൾക്കും കൃപകൾക്കും വേണ്ടി ഞാൻ നിന്നെ സ്തുതിക്കുന്നു. പരിശുദ്ധനായ പിതാവേ, പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും കൂടെ എപ്പോഴും നിന്നെ സ്നേഹിപ്പാനും, എന്നെപ്പോലെ തന്നെ എന്റെ അയൽക്കാരെയും സ്നേഹിപ്പാനും എനിക്കു കൃപ നൽകേണമേ. ദൈവമേ ഇന്നേദിവസം തിരുസന്നിധിയിൽ വന്നു കൂടിയിരിക്കുന്ന ഞങ്ങളെ എല്ലാവരെയും അനുഗ്രഹിച്ചു് സമാധാനത്തോടെ അയയ്ക്കേണമേ. കർത്താവേ, തിരുസഭയെയും അതിന്റെ ഭരണക്കാരെയും അനുഗ്രഹിക്കേണമേ. നിന്റെ നൽവരങ്ങൾ അവർക്കും എനിക്കും നല്കേണമേ. എന്റെ ആയുഷ്ക്കാലം മുഴുവനും നിഷ്ക്കളങ്കമായി നടന്നു നിന്നെ പ്രസാദിപ്പിപ്പാൻ എനിക്കു കൃപയരുളുകയും ചെയ്യേണമേ. ആമീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ........

പരിശുദ്ധനായ

# മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കുർബാനക്രമം.



## സമാധാനത്തിന്റെ പ്രാർത്ഥന.

പട്ടക്കാരൻ. കർത്താവേ, ഈ സമയത്ത് പരിപൂർണ്ണമായ സ്നേഹവും ഐകമത്യവും സമാധാനവും ഞങ്ങൾക്കു നൽകേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കർത്താവിന്റെ സ്നേഹത്താൽ... ....

❀ ഇവിടെ തമ്മിൽ തമ്മിൽ കൈകസൂരി കൊടുക്കണം.

അന്യോന്യം കൈകസൂരി കൊണ്ടു തീരുവോളം ജനം താണ സ്വരത്തിൽ ആവത്തിച്ചു ചൊല്ലേണ്ടതു്.

ജനം. മ്ശിഹാതമ്പുരാന്റെ സ്നേഹവും സമാധാനവും സർവ്വദാ... ...

❀ എല്ലാവരും കൈകസൂരി കൊണ്ടു തീന്നശേഷം:

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ഈ വിശുദ്ധ........

ജനം. കൃപയുള്ള ഞങ്ങളുടെ കത്താവും ദൈവവുമേ...... ..

❀ കൈകസൂരിക്കു ശേഷമുള്ള പ്രാർത്ഥന.

പട്ടക്കാരൻ. കർത്താവേ, ശാശ്വതമായ നിന്റെ വാഴ്‌വുകളാൽ ഞങ്ങളെ എല്ലാവരെയും നീ വാഴ്ത്തേണമേ. നിന്റെയും നിന്റെ ഏകപുത്രന്റെയും നിന്റെ വിശുദ്ധ റൂഹായുടെയും തിരുവിഷ്ടം ചെയ്വാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കുകയും ചെയ്യേണമേ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, നിനക്കു ഞങ്ങൾ അണയ്ക്കുന്ന ഈ സ്തോത്രയാഗത്താൽ ഞങ്ങളിൽ നിന്നു സകല അശുദ്ധ വിചാരത്തെയും നീ ദൂരീകരിക്കേണമേ. അതിനാൽ ഞങ്ങളുടെ ആത്മാക്കളെ പ്രകാശിപ്പിക്കയും ഞങ്ങളുടെ ശരീരങ്ങളെ ശുദ്ധീകരിക്കയും ചെയ്യണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും,സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാമെല്ലാവരും ഭംഗിയോടും ഭയത്തോടും... ........

✠ പട്ടക്കാരൻ ശോശപ്പാ എടുത്തു മാററിക്കൊണ്ടു്—ധ്യാനം.

ഇസ്രയേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കു് ജലനദികളെ ഒഴുക്കിയ അഗ്നിക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ചു് ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു് റൂശ്മാ ചെയ്തുകൊണ്ടു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

## ഒന്നാമത്തെ റൂശ്മാ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ✠ ഏകപുത്രന്റെ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസർഗ്ഗവും സഹവാസവും ✠ എനിക്കു് പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ തന്റെ കൈകളെ ഉയർത്തിക്കൊണ്ടു് ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിന്റെ വലത്തു ഭാഗത്തു്, മ്ശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു് നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കർത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. പിതാവും പുത്രനും വിശുദ്ധ റൂഹായുമായ സത്യേക ദൈവത്തെ വന്ദിക്കുന്നതും സ്തുതിക്കുന്നതും

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. കർത്താവേ, തിരുസന്നിധിയിൽ നിന്നുകൊണ്ടു ഇടവിടാതെ നിന്നെ മഹത്വപ്പെടുത്തുന്ന അഗ്നിമയന്മാരുടെ ആയിരമായിരങ്ങളോടും പതിനായിരം പതിനായിരങ്ങളോടും കൂടെ സൈന്യങ്ങളുടെ ദൈവമായ കർത്താവ്് പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്നു ആർത്തു് പാടി സ്തുതിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. കൊദയനാൻ വൊമറീനാൻ.

ജനം. ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു്.........

അല്ലെങ്കിൽ ഗീതം.

വാനം ഭൂമി ആസകലം സ്തുതി തിങ്ങും.........

ധ്യാനം.

പട്ടക്കാരൻ. ജനകനും ജനനമില്ലാത്തവനുമായ പിതാവു പരിശുദ്ധൻ, ജനിച്ചവനും ജനകനല്ലാത്തവനുമായ പുത്രൻ പരിശുദ്ധൻ, പിതാവിൽ നിന്നു പുറപ്പെട്ടു് പുത്രനിൽനിന്നും പ്രാപിക്കുന്ന പരിശുദ്ധ റൂഹായും പരിശുദ്ധൻ. തന്റെ ആർദ്രകരുണയാൽ ഞങ്ങളെ രക്ഷിച്ച സത്യേക ദൈവം ഏകനാകുന്നു.

പട്ടക്കാരൻ. രക്ഷാകരമായ കഷ്ടാനുഭവത്തിനു താൻ ഒരുങ്ങിയപ്പോൾ തന്റെ വിശുദ്ധ കൈകളിൽ അപ്പം താൻ എടുത്തു. സ്തോത്രം ചെയ്തുകൊണ്ടു് വാഴ്ത്തി ✠ ശുദ്ധീകരിച്ചു് ✠ ✠ മുറിച്ചു് തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു് "വാങ്ങി ഭക്ഷിപ്പിൻ ഇതു് നിങ്ങൾക്കുവേണ്ടി നല്കുന്ന എന്റെ ശരീരം. ഇതു് എന്റെ ഓൎമ്മയ്ക്കായി ചെയ്‌വിൻ" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ,

പട്ടക്കാരൻ. അപ്രകാരം തന്നെ വീഞ്ഞിൽ നിന്നും വെള്ളത്തിൽ നിന്നും കലൎത്തിയതായ കാസായേയും അവൻ എടുത്തു. സ്തോത്രംചെയ്തു് വാഴ്ത്തി ✠ ശുദ്ധീകരിച്ചു് ✠✠ തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എന്റെ രക്തം എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കൎത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓൎക്കുന്നു.........

പട്ടക്കാരൻ. കൎത്താവേ, നിന്റെ സഭ രക്ഷാകരമായ നിന്റെ സകല വ്യാപാരങ്ങളെയും ഓരോരുത്തനും അവനവന്റെ പ്രവൃത്തികളിൻപ്രകാരം പ്രതിഫലം നൽകുന്ന പരിഭ്രമജനകമായ നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനെയും ഓൎക്കുന്നു. ഇതു നിമിത്തമായി നിന്റെ സഭയും നിന്റെ ഇടവകയും, നിന്നോടും നീ മുഖാന്തരം നിന്റെ പിതാവിനോടും സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യേണമേ എന്നു മനോതാപത്തോടെ പ്രാൎത്ഥിച്ചു ചൊല്ലുന്നു. ലാബൂക്കാദ് മെറൊ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു്........

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, ബലഹീനരും പാപികളുമായ നിന്റെ അടിയാരായ ഞങ്ങൾ നിന്നോടു കൃതജ്ഞതയുള്ളവരായി, സകലത്തിനു വേണ്ടിയും സകലത്തിന്റെ നിമിത്തവും നിന്റെ ദയക്കു് സ്തോത്രം ചെയ്യുന്നു.

ꣳ പരിശുദ്ധ റൂഹായ്ക്കു വേണ്ടിയുള്ള പട്ടക്കാരന്റെ രഹസ്യ അപേക്ഷ.

കൎത്താവേ, ഞങ്ങളോടു കരുണചെയ്യേണമേ. കൎത്താവേ, നിന്റെ സഭയിലെ എല്ലാ കുദാശകളെയും പൂൎണ്ണമാക്കുന്ന നിന്റെ വിശുദ്ധ റൂഹായെ ഞങ്ങളെ ശുദ്ധീകരിപ്പാനും ഈ കുൎബാനയെ ശുദ്ധീകരിപ്പാനുമായി അയച്ചുതരേണമേ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്തു, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ.

✠ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു.

ഈ അപ്പം നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

✠ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു.

ഈ കാസായിലുള്ള വീഞ്ഞു് നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ഇവയിൽ സംബന്ധിക്കുന്ന എല്ലാവർക്കും കടങ്ങളുടെ പരിഹാരവും നിത്യജീവന്റെ അവകാശവും നല്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, എല്ലാ സ്ഥലത്തുമുള്ള നിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടിയും, വിശ്വാസികളായ നിന്റെ ജനത്തിനും പട്ടക്കാരുടെ സമൂഹത്തിനും വേണ്ടിയും ഈ സ്തോത്രയാഗം നിനക്കു ഞങ്ങൾ അർപ്പിക്കുന്നു.

ശുശ്രൂഷകൻ. കർത്താവേ, നാലുഭാഗങ്ങളിലുമുള്ള വിശുദ്ധ സഭയെ.......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിന്റെ വിശുദ്ധ സഭയ്ക്കു് നിരപ്പും സമാധാനവും അതിന്റെ ഭരണക്കാർക്കു് ഉത്തമവും പ്ര

ശാന്തവും ആയ ദീർഘായുസ്സും നീ നൽകേണമേ സത്യത്തിൻെറ വചനത്തെ നേരെ വിഭജിച്ച് കൊടുക്കുന്ന ഇടയന്മാരെ അതിൽ നീ നിയമിച്ചാക്കുകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ ഫോശോ....

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കത്താവേ, സൽപ്രവത്തിക്കാരായ എല്ലാവരെയും നീ ഓക്കയും സത്യവിശ്വാസത്തോടെ നിന്നെ വിളിക്കയും നിന്നിൽ സങ്കേതപ്പെടുകയും ചെയ്യുന്ന എല്ലാവക്കും നീ കരുണ ചെയ്ത് സഹായിക്കയും ചെയ്യേണമേ.

ശുശ്രൂഷകർ. കത്താവേ, വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, ആവശ്യംകൊണ്ടും ദാരിദ്ര്യം കൊണ്ടും മനോവേദനപ്പെട്ടിരിക്കുന്ന എല്ലാവക്കും നിങ്കൽനിന്നുള്ള സഹായം നീ ദാനം ചെയ്തുകൊണ്ട് അവരെയും അവക്ക് സഹായത്തിൻെറ കൈ നീട്ടികൊടുക്കുന്ന എല്ലാവരെയും നീ കാത്തുകൊള്ളേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കത്താവേ, നിൻെറ വിശുദ്ധ സഭയെ സഹായിക്കുന്നവരായ എല്ലാ ഭരണകത്താക്കളെയും വിശ്വാസികളായ നിൻെറ ജനത്തിനു നന്മ ചെയ്യുന്ന എല്ലാവരെയും നീ ഓത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കത്താവേ, എല്ലാ ഭരണാധികാരികൾക്കും, രാജ്യതന്ത്രജ്ഞന്മാക്കും ..............

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, ശത്രുവായ സാത്താനെയും അവൻെറ ക്രൂര വാഴ്ചയെയും ഞങ്ങളിൽ നിന്നു നീക്കികളകയും കരുണയില്ലാത്ത യജമാനന്മാരുടെ കൈകളിൽ നിന്നു ഞങ്ങളെ വീണ്ടുകൊള്ളുകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നി

ന്റെ ഏക പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, നിന്റെ സകല വിശുദ്ധന്മാരെയും വിശുദ്ധ കന്യകമറിയാമിനെയും എല്ലാ വിശുദ്ധമതികളെയും ഞങ്ങൾ ഓക്കുന്നു. അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങൾക്കു സഹായിക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, ഭൂമിയിലുള്ള സകല വംശങ്ങളിൽ നിന്നും......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിന്റെ വിശുദ്ധന്മാരുടെ ഓഹരിക്കു ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. അവരുടെ നിരകളിൽ ഞങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യേണമേ. അവരോടുകൂടെ ഞങ്ങൾ നിനക്കും നിന്റെ ഏക പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, സത്യവിശ്വാസത്തെ ഞങ്ങളോടു പ്രസംഗിച്ചവരായി ശോധന ചെയ്യപ്പെട്ട പിതാക്കന്മാരും സ്തുതി ചൊല്ലാകപ്പെട്ട മല്പാന്മാരും ആയ ഞങ്ങളുടെ സത്യ-ഇടയന്മാരെ ഞങ്ങൾ ഓക്കുന്നു, അവരുടെ സത്യ വിശ്വാസത്തിൽ ഞങ്ങളെ നീ യഥാസ്ഥാനപ്പെടുത്തേണമേ.

ശുശ്രൂഷകൻ. കർത്താവേ, നിഖ്യായിലും കുസ്തന്താനോസ്‌പോലീസിലും......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, സ്തുതിചൊല്ലാകപ്പെട്ട വിശ്വാസത്തിൽ ഞങ്ങളെ കാത്തുകൊള്ളേണമേ. തെററിപ്പോകാത്തവരും കററം വിധിക്കപ്പെടാത്തവരുമായി ഞങ്ങളെ ആക്കിതീക്കയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏക പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, നിന്നിലുള്ള പ്രത്യാശയോടെ നിദ്ര പ്രാപിച്ചിരിക്കുന്ന സകല വിശ്വാസികളെയും ഞങ്ങൾ ഓർക്കുന്നു. നിൻെറ ഏക ജാതൻെറ മരണത്താൽ രക്ഷിക്കപ്പെട്ടിരിക്കുന്നവരുടെ അവകാശത്തിനു നിൻെറ കരുണയാൽ ഞങ്ങളെയും അട്ടപ്പിക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, സത്യവിശ്വാസത്തിൽ മരിച്ച്......

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിൻെറ കരുണയാൽ ഞങ്ങളെ നീ കടാക്ഷിക്കേണമേ. ഞങ്ങളുടെ കടങ്ങളെ പരിഹരിക്കയും, ഞങ്ങളുടെ കുറവുകളെ ക്ഷമിക്കയും ചെയ്യേണമേ. എന്തെന്നാൽ നിൻെറ ഏക പുത്രൻെറ തിരുശരീരവും തിരുരക്തവും ഞങ്ങൾക്കുവേണ്ടി നുറുക്കപ്പെടുകയും ചിന്തപ്പെടുകയും ചെയ്തിരിക്കുന്നുവല്ലൊ. അവൻ മുഖാന്തരം അനുഗ്രഹങ്ങളും പാപമോചനവും കണ്ടെത്തുവാൻ അവനിൽ മാത്രം ഞങ്ങളും ശരണപ്പെട്ടിരിക്കുന്നു. മെത്തുലോസെ ഒഫീലാൻ.

ജനം. ദൈവമേ, മനസ്സോടും മനസ്സുകൂടാതെയും......

ധ്യാനം.

പട്ടക്കാരൻ. ദൈവമേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്കു വിരോധമായി പരസ്യമായും രഹസ്യമായും ഞങ്ങൾ ചെയ്തുപോയിട്ടുള്ള ഞങ്ങളുടെ തെറ്റുകളെ ക്ഷമിച്ച് ഞങ്ങളെ ആശ്വസിപ്പിക്കേണമേ.

പട്ടക്കാരൻ. കർത്താവേ, ക്രിസ്തീയമായ അവസാനത്തിനു ഞങ്ങളെ നീ യോഗ്യതയുള്ളവരാക്കേണമേ. ഞങ്ങളുടെ അകൃത്യങ്ങളെ ഞങ്ങളോടു നീ ഓർക്കരുതേ. സകലത്തിലും ബഹുമാന്യമായതും വാഴ്ത്തപ്പെട്ടതുമായ തിരുനാമം ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായുടെയും നിൻെറ വിശുദ്ധ റൂഹായുടെയും തിരുനാമങ്ങളോടു കൂടെ സകലത്തിലും എന്നപോലെ ഈ ശുശ്രൂഷയിലും മഹത്വീകരിക്കപ്പെട്ട് പുകഴ്ത്തപ്പെട്ട് പ്രാബല്യപ്പെടുമാറാകണമേ. ഫോശോ...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇരുന്നപ്രകാരം ഇരിക്കുന്നു......

## രണ്ടാമത്തെ റൂശ്മാ.

☧ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു് നിന്നു്
ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ✠ എനിക്കു് പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോട്ടുകൂടെയും ഉണ്ടായിരിക്കട്ടെ.

☧ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു.

ശുശ്രൂഷകനും ജനവും കൂടി ലുത്തിനിയായോ ഗീതമോ ചൊല്ലണം.

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം 37—41)

ശുശ്രൂഷകൻ. സകലത്തിന്റെയും ഉടയവനായ.........

ജനം. അനുഗ്രഹിക്കുന്നവനായ കൎത്താവേ, നിന്റെ തൃക്കൈയിൽ.......

മൌനപ്രാൎത്ഥന. ജന്മദിനസ്തോത്രം. പ്രത്യേക അപേക്ഷകൾ.

കൎത്താവിന്റെ പ്രാൎത്ഥനയ്ക്കു് മുൻപുള്ള അപേക്ഷ.

പട്ടക്കാരൻ. പ്രാൎത്ഥനകളെ കൈക്കൊള്ളുന്നവനും യാചനകളെ നല്കുന്നവനുമായ ദൈവം തമ്പുരാനേ, ഞങ്ങൾ നിന്നോടു യാചിച്ചു് പരിശുദ്ധനായ നിന്റെ ഏകപുത്രൻ ഞങ്ങളെ പഠിപ്പിച്ച ഈ കൎത്തൃപ്രാൎത്ഥനയെ തകൎന്ന ഹൃദയത്തോടെ തിരുമുൻപാകെ ഞങ്ങൾ പ്രാൎത്ഥിച്ചു ചൊല്ലുന്നു. സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ—

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ......

പട്ടക്കാരൻ. ദൈവമായ കൎത്താവേ, ദുഷ്ടനിൽ നിന്നും സകല വിധമായ ലംഘനങ്ങളിൽ നിന്നും ഞങ്ങളെ നീ രക്ഷിക്കേണമേ. ഞങ്ങളുടെ പാപങ്ങളും അകൃത്യങ്ങളും നീ മോചിക്കേണമേ. ഏതെങ്കിലും വിധത്തിൽ ഞങ്ങളോടു അകൃ

ത്യം ചെയ്തിട്ടുള്ള എല്ലാവരേയും ഞങ്ങളേയും നീതീകരിക്കു ന്നവൻ നീ ആയിരിക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും ക രേറവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കത്താവും ദൈവവുമേ........

പട്ടക്കാരൻ. കത്താവേ, നിന്റെ വലത്തുകൈ ആവസിപ്പിച്ച് നിന്റെ ഏകപുത്രന്റെ തിരുശരീര രക്തങ്ങൾ കൈക്കൊൾവാൻ നോക്കി പാക്കുന്ന ഈ നിന്റെ ജനത്തിന്മേലും നിന്റെ മേച്ചിൽ സ്ഥലത്തെ ആട്ടുകളുടെമേലും നിന്റെ വാഴ്വുകൾ വർഷിപ്പിക്കേണമേ. ഞങ്ങളുടെ ദേഹങ്ങളേയും ദേഹികളേയും നീ ശുദ്ധീകരിക്കയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറവാനായിട്ടുതന്നെ. ഫോശോ...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ.

## മൂന്നാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിഞ്ഞുനിന്ന് ജനത്തെ അനുഗ്രഹിച്ച് പറയേണ്ടത്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും സൃഷ്ടിയല്ലാത്തതും സ്വയംഭുവായതും ആദ്യന്തമില്ലാത്തതും വന്ദ്യമായിരിക്കുന്നതും തത്വത്തിൽ ഏകമായിരിക്കുന്നതും ആയ ത്രിത്വത്തിന്റെ ✠ കൃപയും അനുഗ്രഹങ്ങളും ✠ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ. ✠

ജനം. നിന്റെ ആത്മാവോട്ടുകൂടെയും ഉണ്ടായിരിക്കട്ടെ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ.......

ശുശ്രൂഷകൻ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം.

ജനം. കർത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ഠ ഇവിടം മുതൽ സ്തോത്രപ്രാർത്ഥന വരെയുള്ളതു്

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം 44—51)

സ്തോത്രപ്രാർത്ഥന.

പട്ടക്കാരൻ. കർത്താവേ, നിന്റെ മനുഷ്യസ്നേഹത്തെ ഞങ്ങൾ സ്തോത്രം ചെയ്തു് വന്ദിക്കുന്നു. നീ ഞങ്ങളെ എല്ലാവരെയും ബലപ്പെടുത്തി സഹായിച്ചു് താങ്ങി നിറുത്തിക്കൊള്ളേണമേ. ഈ ആത്മീയ മേശയിൽനിന്നു ഞങ്ങൾ ആനന്ദിച്ചിരിക്കയാൽ ഞങ്ങളെയെല്ലാവരെയും നീ പുണ്യപ്പെടുത്തി ആശ്വസിപ്പിച്ചുകൊള്ളുകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏക പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റും. ഹോശോ... ...

ജനം. ആമ്മീൻ

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും.........

പട്ടക്കാരൻ. സ്വർഗ്ഗത്തിൽനിന്നു് ഇറങ്ങിവന്നു് ഞങ്ങൾക്കു് നാശമില്ലാത്തൊരു ആഹാരമായി തീർന്ന സാക്ഷാൽ അപ്പമായ മ്ശിഹാ തമ്പുരാനേ, ഭയങ്കരമായ ശിക്ഷാവിധിയിൽ നിന്നു് ഞങ്ങളുടെ ദേഹികളെയും ദേഹങ്ങളെയും കാത്തുകൊള്ളേണമേ. നിനക്കും നിന്റെ പിതാവിന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുവാനായിട്ടു തന്നെ. ഹോശോ... ..

ജനം. ആമ്മീൻ ബാറെക്മാർ.

ഠ ഹുത്താമാ മുതൽ ശേഷം ഭാഗങ്ങൾ

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം. 53—57)



# മാർ ക്ലുസ്തോസ് പാത്രിയക്കീസിന്റെ കുർബാനക്രമം.

## സമാധാനത്തിന്റെ പ്രാൎത്ഥന.

പട്ടക്കാരൻ. കൎത്താവേ, നിന്റെ സഭയ്ക്കും നിന്റെ ആടുകൾക്കും നിന്റെ ഇടവകയ്ക്കും നിത്യമായിരിക്കുന്ന നിരപ്പും സമാധാനവും സത്യസ്നേഹവും എല്ലായ്പോഴും നീ നൽകേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കൎത്താവിന്റെ സ്നേഹത്താൽ.........

✠ ഇവിടെ തമ്മിൽ തമ്മിൽ കൈകസ്തൂരി കൊടുക്കണം.

അന്യോന്യം കൈകസ്തൂരി കൊണ്ടു തീരുമ്പോളും ജനം താണ സ്വരത്തിൽ ആവൎത്തിച്ചു ചൊല്ലേണ്ടതു്

ജനം. മ്ശിഹാതമ്പുരാന്റെ സ്നേഹവും സമാധാനവും സൎവ്വദാ.... .. ....

✠ എല്ലാവരും കൈകസ്തൂരി കൊണ്ടു തീൎന്നശേഷം

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ഈ വിശുദ്ധ......

ജനം. കൃപയുള്ള ഞങ്ങളുടെ കൎത്താവും ദൈവവുമേ......

✠ കൈകസ്തൂരിക്കു ശേഷമുള്ള പ്രാൎത്ഥന.

പട്ടക്കാരൻ. കൎത്താവേ, ഞങ്ങളെല്ലാവരും നിന്നാൽ അനുഗ്രഹിക്കപ്പെട്ടുകയും സമാധാന മനുഷ്യൎക്കുള്ളതായ നല്ല അവസാനത്തിന്നു യോഗ്യരാക്കപ്പെട്ടുകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ...

ജനം. ആമ്മീൻ,

പട്ടക്കാരൻ. കത്താവേ, നിനക്ക ഞങ്ങൾ സമർപ്പിക്കുന്ന ഈ സ്തോത്ര യാഗം പാപവികാരങ്ങളോടുള്ള അകൽചയ്യും നീതിയിൻ ക്രിയകളോടുള്ള വേഴ്ച്ചയ്യും മുഖാന്തരമായി ഞങ്ങൾക്കു ഭവിക്കുമാറാകണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാമെല്ലാവരും ഭംഗിയോട്ടും ഭയത്തോടും.........

✠ പട്ടക്കാരൻ ശോശപ്പാ എടുത്തു മാററിക്കൊണ്ടു്---ധ്യാനം.

ഇസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങൾക്കു് ജലനദികളെ ഒഴുക്കിയ ആ തീക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ച ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നു് റൂശ്മാ ചെയ്തുകൊണ്ടു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

## ഒന്നാമത്തെ റൂശ്മാ.

പിതാവായ ദൈവത്തിൻെറ സ്നേഹവും ✠ ഏകപുത്രൻെറ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസർഗ്ഗവും സഹവാസവും ✠ എന്നിക്കു് പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

✠ പട്ടക്കാരൻ തൻെറ കൈകളെ ഉയർത്തിക്കൊണ്ടു് ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിൻെറ വല ഭാഗത്തു്, മ്ശിഹാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു് നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കർത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. സത്യൈക ദൈവമായിരിക്കുന്ന പിതാവിനെയും പുത്രനെയും പരിശുദ്ധ റൂഹായെയും ഹൃദയംകൊണ്ടും

ബോധംകൊണ്ടും നാവുകൊണ്ടും സ്തോത്രം ചെയ്‌വാനും വ
ന്ദിപ്പാനും സ്തുതിപ്പാനും

ജനം. സത്യമായിട്ട യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. കൎത്താവേ, കാണപ്പെടാവതല്ലാത്ത കൂട്ടങ്ങളോ
ടും എണ്ണപ്പെടാവതല്ലാത്ത നിരകളോടും വിശ്വാസമുള്ള നി
ന്റെ ജനമൊക്കെയും ആത്മികമായി യോജിച്ചുകൊണ്ടു് സ്രാ
പ്പേന്മാരെപ്പോലെ മന്മടങ്ങായി നിന്നെ സ്തുതിച്ചു് ഉച്ചത്തിൽ
ആൎത്തുചൊല്ലുന്നു. കോ... വൊമറിൻ.

ജനം. ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു്.......

അല്ലെങ്കിൽ ഗീതം.

വാനംഭൂമി ആസകലം സ്തുതി തിങ്ങും.........

ധ്യാനം.

പട്ടക്കാരൻ. പിതാവായ ദൈവമേ, നീ പരിശുദ്ധനാകു
ന്നു. നിന്റെ ഏകജാതനാം പുത്രൻ പരിശുദ്ധനാകുന്നു. സ
കലത്തിലും പരിശുദ്ധനായ നിന്റെ റൂഹായും പരിശുദ്ധനാ
കുന്നു. നിന്റെ പുത്രന്റെ മനുഷ്യാവതാരത്താൽ ലോകത്തെ
വഴിതെററിൽനിന്നും പാപത്തിൽനിന്നും നീ രക്ഷിച്ചു.

പട്ടക്കാരൻ. രക്ഷാകരമായ കഷ്ടാനുഭവത്തിനു താൻ ഒരു
ങ്ങിയപ്പോൾ തന്റെ വിശുദ്ധ കൈകളിൽ അപ്പം താൻ
എടുത്തു. സ്തോത്രംചെയ്തുകൊണ്ടു് വാഴ്ത്തി ✠ ശുദ്ധീകരിച്ചു്
✠ ✠ മറിച്ചു് തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു്
"വാങ്ങി ഭക്ഷിപ്പിൻ ഇതു് നിങ്ങൾക്കുവേണ്ടി നൽകുന്ന എ
ന്റെ ശരീരം; ഇതു് എന്റെ ഓൎമ്മയ്ക്കായി ചെയ്വിൻ"
എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ വീഞ്ഞിൽനിന്നും വെള്ള
ത്തിൽനിന്നും കലൎത്തിയതായ കാസായേയും അവൻ എടു

ത്തു. സ്തോത്രംചെയ്തു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠✠തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എന്റെ രക്തം" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കൎത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓൎക്കുന്നു.........

പട്ടക്കാരൻ. കൎത്താവേ, എല്ലാവനും അവനവന്റെ പ്രവൃത്തികൾപോലെ നീ പ്രതിഫലം കൊടുക്കുന്നതായ, നിന്റെ എഴുന്നള്ളത്തിന്റെ ഭയങ്കര അടയാളങ്ങളോടുകൂടെ, വിസ്മയനീയവും അത്ഭുതകരവുമായ നിന്റെ രക്ഷണ്യവ്യാപാരവും ഞങ്ങൾക്കു് മറന്നിരിക്കുന്നവയല്ല. ഇതു ഹേതുവായിട്ടു നിന്റെ സഭയും നിന്റെ ഇടവകയും നിന്നോടും നീ മുഖാന്തരം നിന്റെ പിതാവിനോടും പ്രാൎത്ഥിച്ചു ചൊല്ലുന്നു. ലാബൂക്കാദ് ഒമറൊ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു്.........

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, ബലഹീനരും പാപികളുമായ നിന്റെ അടിയാരാകുന്ന ഞങ്ങൾ നിന്നോടു കൃതജ്ഞതയുള്ളവരായി, സകലത്തിനുവേണ്ടിയും സകലത്തിന്റെ നിമിത്തവും നിന്റെ ദയയ്ക്കു സ്തോത്രം ചെയ്യുന്നു.

✠ പരിശുദ്ധ റൂഹായ്ക്കു വേണ്ടിയുള്ള പട്ടക്കാരന്റെ രഹസ്യ അപേക്ഷ.

പട്ടക്കാരൻ. കൎത്താവേ, എന്നോടു് ദയ ചെയ്യേണമേ. എന്റെമേലും നിന്റെ അവകാശമൊക്കെയിന്മേലും കരുണതോന്നേണമേ. നിത്യമായി നിന്നിൽനിന്നു പുറപ്പെടുകയും സാരാംശപ്രകാരം നിന്റെ പുത്രനിൽനിന്നു പ്രാപിക്കയും ചെയ്യുന്നവനായ നിന്റെ പരിശുദ്ധ റൂഹായാൽ നീ തിരുവുള്ളമായി ഈ കാഴ്ചകളെ ശുദ്ധീകരിക്കേണമേ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങളോട്ട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട്ട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട്ട് ഉത്തരമരുളിചെയ്തു്, ദയ തോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ കുറിയേലായിസ്സോൻ.

✠ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു

ഈ അപ്പം നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

✠ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു.

ഈ കാസായിലുള്ള വീഞ്ഞു് നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ ഇവയിൽ സംബന്ധിക്കുന്ന ഞങ്ങളെ നിന്നോടുകൂടെ ആനന്ദിക്കുന്നവരായി തീർക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടുതന്നെ. ഹോശോ...

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, വേദവിപരീതങ്ങളായ ദുരുപദേശങ്ങളോട്ടു് തോററുപോകാത്ത നാവു്, നിന്റെ ഇടയന്മാൎക്കു് നീ കൊടുത്തിരിക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, നാലു ഭാഗങ്ങളിലുമുള്ള വിശുദ്ധസഭയെ......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങൾക്കു എതിരായി ദോഷം സംസാരിക്കുന്ന വേദവിപരീതികളുടെ വാകളെ നീ അടയ്ക്കു

യും അവരെ മൌനമാക്കുകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ. ഹോശൊ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവെ, നന്മ ചെയ്യുന്നവൎക്ക് പ്രതിഫലം നല്കുന്നവനും പ്രയാസകാൎയ്യങ്ങളാൽ വലഞ്ഞിരിക്കുന്നവൎക്ക് രക്ഷകനും നീ ആയിരിക്കേണമേ.

ശുശ്രൂഷകൻ. കൎത്താവെ, വിശ്വാസികളും സത്യ ക്രിസ്ത്യാനികളുമായ...

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, അഗതികളുടെ ദീൎഘനിശ്വാസത്തിൽ നിന്നും ദരിദ്രന്മാരുടെ നിലവിളിയിൽ നിന്നും, ഞെരുങ്ങിയിരിക്കുന്നവരുടെ സങ്കടത്തിൽ നിന്നും ദുഃഖിച്ചിരിക്കുന്നവരുടെ വിമ്മിഷ്ടത്തിൽ നിന്നും, നീ താമസിച്ച് മൌനമായിരിക്കരുതേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, സത്യമായി നിന്നിൽ വിശ്വസിക്കയും സങ്കേതപ്പെടുകയും ചെയ്യുന്ന സകല പട്ടണത്തിനും, ദേശത്തിനും, രാജ്യത്തിനും, നീ ബലമുള്ള കോട്ടയായിരിക്കേണമേ.

ശുശ്രൂഷകൻ. കൎത്താവേ, എല്ലാ ഭരണാധികാരികൾക്കും, രാജ്യ തന്ത്രജ്ഞന്മാൎക്കും.....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, പ്രസിദ്ധപ്പെട്ട സഭയായ സെഹ്യോൻെറ ഗോപുരങ്ങളെ ചുററിനടന്ന് എണ്ണുന്നവരെ, നീ ഭ്രമിപ്പിക്കയും ചിതറിച്ചുകളകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, വിശുദ്ധ കന്യകമറിയാമിനെയും നിൻെറ സേവകരായ സകല വിശുദ്ധരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, ഭൂമിയിലുള്ള സകല വംശങ്ങളിൽ നിന്നും.. ....

ജനം. കുറിയേലായിസ്സാൻ.

പട്ടക്കാരൻ. കർത്താവേ, നിൻെറ വിശുദ്ധക്കായി നിന്നാൽ സൂക്ഷിക്കപ്പെട്ടിരിക്കുന്ന മഹത്തായ ആ ഭാഗ്യങ്ങൾക്കു, നിൻെറ കൃപയാൽ ഞങ്ങളെയും അർഹരാക്കേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, നിൻെറ ഇടവകയെ നന്നായി ഭരിക്കയും, ഉത്തമഭക്തിയോടെ സത്യത്തിൻെറ വഴിയിൽ നടക്കയും ചെയ്യുന്ന നിൻെറ ശുശ്രൂഷക്കാർക്ക്, അക്ഷയമായ സൌന്ദര്യം നീയായിരിക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, നിഖ്യായിലും കുസ്തന്തീനോസ്ഥപാലിസിലും.....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങൾ നിൻെറ കൃപയ്ക്കു മക്കളും, നിൻെറ ഏകജാതനാം പുത്രനു സഹോദരങ്ങളും, ആയിത്തീരുന്നതിനു മുഖാന്തരമായ, നിൻെറ വിശുദ്ധന്മാരുടെ ഉപദേശത്തോടുള്ള ചേർച്ചയിൽനിന്നു, ഞങ്ങൾ അകന്നു തള്ളപ്പെട്ടവരായി തീരുന്നതിനു ഇടയാകരുതേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, നിൻെറ ഏകജാതനാം പുത്രൻെറ മരണത്താൽ രക്ഷിക്കപ്പെട്ടിരിക്കുന്നവരായ സകല വിശ്വാസികളെയും, ആശ്വസിപ്പിക്കുന്നവനും പുണ്യപ്പെടുത്തുന്നവനും നീയായിരിക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, സത്യവിശ്വാസത്തിൽ മരിച്ചു.... ...

ജനം. കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിന്നാൽ മരണത്തിൽ നിന്നു ഞങ്ങൾ രക്ഷിക്കപ്പെട്ടുകയും, പാതാളത്തിൽ നിന്നു് ഞങ്ങൾ വിടുവിക്കപ്പെട്ടുകയും, പൊടിയിൽനിന്നു് ഞങ്ങൾ കുടഞ്ഞെടുക്കപ്പെട്ടുകയും ചെയ്യുമ്പോൾ, നിൻെറ ഏകപുത്രൻെറ കൃപ ഞങ്ങളുടെമേൽ ശക്തിപ്പെട്ടുമാറാകേണമേ. അവൻ മുഖാന്തരം അനുഗ്രഹങ്ങളും പാപമോചനവും കണ്ടെത്തുവാൻ, അവനിൽ മാത്രം ഞങ്ങളും ശരണപ്പെട്ടിരിക്കുന്നു. മെത്തുലോസെപ്പിലാൻ.

ജനം. ദൈവമേ, മനസ്സോടും മനസ്സു കൂടാതെയും......

ധ്യാനം.

പട്ടക്കാരൻ. ദൈവമേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്കു പ്രത്യക്ഷമായിട്ടുള്ള, രഹസ്യവും പരസ്യവുമായ ഞങ്ങളുടെ സകല പിഴകളെയും നീ നീക്കി പരിഹരിക്കേണമേ

പട്ടക്കാരൻ. കർത്താവേ, പൊതുവിലുള്ള ഉയിർപ്പിൻെറ പുതുക്കത്തോടുകൂടെ, ആത്മികമായ ആ നിൻെറ രാജ്യത്തിലെ ആനന്ദത്തിനു്, നിൻെറ കൃപമൂലം ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. സകലത്തിലും ബഹുമാനമുള്ളതും വാഴ്ത്തപ്പെട്ടതുമായ നിൻെറ പരിശുദ്ധ നാമം, ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായുടെയും നിൻെറ വിശുദ്ധ റൂഹായുടെയും നാമങ്ങളോടുകൂടെ, സകലത്തിലും എന്ന പ്രകാരം ഈ ശുശ്രൂഷയിലും, മഹത്വീകരിക്കപ്പെട്ടു് പുകഴ്ത്തപ്പെട്ടു പ്രബലീകരിക്കപ്പെട്ടുമാറാകണമേ. ഹോശോ......

ജനം: ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇരുന്നപ്രകാരം ഇരിക്കുന്നു.........

## രണ്ടാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു്

ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ✠ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

✠ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു.

ശുശ്രൂഷകനും ജനവുംകൂടി ലുത്തിനിയായോ ഗീതമോ ചൊല്ലണം.

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം 37—41)

ശുശ്രൂഷകൻ. സകലത്തിന്റെയും ഉടയവനായ......

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, നിന്റെ തൃക്കൈയിൽ....

ഇവിടെ മൌനമായി പ്രാർത്ഥിക്കുന്നതിനു് അവസരം എടുക്കാം.

ജന്മദിനസ്തോത്രം. പ്രത്യേക പ്രാർത്ഥനകൾ.

കർത്താവിന്റെ പ്രാർത്ഥനയ്ക്കു് മുൻപുള്ള അപേക്ഷ.

പട്ടക്കാരൻ. കരുണകളുടെ പിതാവാം ദൈവമേ, നിങ്കലേക്കു ഞങ്ങൾ ശബ്ദമുയർത്തി നമസ്കരിച്ചു, സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ എന്നു പ്രാർത്ഥിച്ചു ചൊല്ലുവാനായി, ഞങ്ങളുടെ വായ്കളെയും അധരങ്ങളെയും നീ തുറക്കേണമേ. ഞങ്ങളുടെ എല്ലാവരുടെയും ആത്മാക്കളെയും ശരീരങ്ങളെയും നീ ശുദ്ധീകരിക്കേണമേ. ഞങ്ങളുടെ ബോധങ്ങളെയും നിരൂപണങ്ങളെയും വെടിപ്പാക്കേണമേ. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ......

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ......

പട്ടക്കാരൻ. കർത്താവേ, ഞങ്ങൾക്കു ദോഷം ചെയ്യുന്നവയും നഷ്ടം വരുത്തുന്നവയുമായ സകലത്തെയും, ഞങ്ങൾക്കു ഗുണം ചെയ്യുന്നവയും ആദായം വരുത്തുന്നവയുമായി, ഞങ്ങളിൽ നീ രൂപാന്തരപ്പെടുത്തേണമേ. ഞങ്ങൾ നിനക്കും നി

ൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ—അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കത്താവും ദൈവവുമേ......

പട്ടക്കാരൻ. കത്താവേ, നിൻെറ സകല കൃപകളും, നിൻെറ സകല അനുഗ്രഹങ്ങളും, നിൻെറ സകല നൽവരങ്ങളും, നിൻെറ സഭയുടെയും ഇടവകയുടെയും ആട്ടുകളുടെയും മേൽ, വന്ന് ആവസിച്ച് ചിന്തപ്പെട്ടുമാറാകണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ....

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ.

## മൂന്നാമത്തെ റൂശ്മാ.

✤ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്ന് ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും, സൃഷ്ടിയല്ലാത്തതും സ്വയംഭുവായതും, ആദ്യന്തമില്ലാത്തതും, വന്ദ്യമായിരിക്കുന്നതും, തത്വത്തിൽ ഏകമായിരിക്കുന്നതുംആയ ത്രിത്വത്തിൻെറ കൃപയും ✠ അനുഗ്രഹങ്ങളും എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടുംകൂടെ എന്നോടും ഉണ്ടായിരിക്കട്ടെ. ✠ ✠

ജനം. നിൻെറ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ.......

ശുശ്രൂഷകർ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം.

ജനം. കർത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ഇവിടം മുതൽ സ്തോത്രപ്രാർത്ഥന വരെയുള്ളതു്

(മാർ യാക്കോബിൻെറ കുർബാനക്രമം പുറം 44—51)

സ്തോത്രപ്രാർത്ഥന.

പട്ടക്കാരൻ. കർത്താവേ, നിൻെറ ഏകപുത്രൻെറ തിരുശരീര രക്തങ്ങളാകുന്ന, ഈ ദൈവിക ദാനത്തിനു ഞങ്ങളെ യോഗ്യതയുള്ളവരാക്കി തീർത്ത, ആ നിൻെറ കൃപയ്ക്കു് ഞങ്ങൾ സ്തോത്രം ചെയ്യുന്നു. അവൻ മുഖാന്തരം, അവനോടും നിൻെറ വിശുദ്ധ റൂഹായോടുംകൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും നിനക്കു യോഗ്യമായിരിക്കുന്നു. ഹോശോ...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും..........

പട്ടക്കാരൻ. ഞങ്ങൾക്കു നാശമില്ലാത്ത ആഹാരമായി തീരുവാനായിട്ടു് ഇറങ്ങിവന്ന, സ്വർഗ്ഗീയ അപ്പമായ മ്ശിഹാ തമ്പുരാനേ, രണ്ടാമത്തെ എഴുന്നള്ളത്തിങ്കൽ കെടാത്ത അഗ്നിക്കു ഞങ്ങൾ ഇരയായി തീരരുതേ. നിനക്കും നിൻെറ പിതാവിന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ ബാറെക്മാർ.

ഹുത്താമാ മുതൽ ശേഷം ഭാഗങ്ങൾ

(മാർ യാക്കോബിൻെറ കുർബാനക്രമം പുറം 53—57)



# മാർ പത്രോസ് ശ്ലീഹായുടെ

## എന്നു പറയപ്പെടുന്ന

# കുർബാനക്രമം.

## സമാധാനത്തിന്റെ പ്രാർത്ഥന.

പട്ടക്കാരൻ. സമാധാനത്തിന്റെ ദൈവവും, നിരപ്പിന്റെ നാഥനുമായ കർത്താവേ, നിന്റെ സ്നേഹത്തിൽനിന്നു ഛേദിക്കപ്പെടാത്ത ശ്വാസത്താൽ, വഞ്ചന കൂടാത്ത ചുംബനം മൂലം, തമ്മിൽ തമ്മിൽ സ്വീകരണം ചെയ്വാൻ ഞങ്ങൾക്കെല്ലാവക്കും കൃപ നൽകി, ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കത്താവിന്റെ സ്നേഹത്താൽ..........

ൟ ഇവിടെ തമ്മിൽ തമ്മിൽ കൈകസ്തൂരി കൊടുക്കണം.

അന്യോന്യം കൈകസ്തൂരി കൊണ്ടു തീരുവോളം ജനം താഴ്ന്ന സ്വരത്തിൽ ആവത്തിച്ചു ചൊല്ലേണ്ടതു്

ജനം. മ്ശിഹാതമ്പുരാന്റെ സ്നേഹവും സമാധാനവും സർവ്വദാ..........

ൟ എല്ലാവരും കൈകസ്തൂരി കൊണ്ടു തീർന്നശേഷം

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ൟ വിശുദ്ധ.........

ജനം. കൃപയുള്ള ഞങ്ങളുടെ കർത്താവും ദൈവവുമേ..........

ൟ കൈകസ്തൂരിക്കു ശേഷമുള്ള പ്രാർത്ഥന.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ഞങ്ങളുടെ ആത്മാക്കളുടെയും ശരീരങ്ങളുടെയും കഴുത്തുകളെ, നിങ്കലേക്കും നിന്റെ മുൻപാകെയും ഞങ്ങൾ വണക്കിയിരിക്കുന്നു. നീ

സകലത്തിൻെറയും സഹായിയും സങ്കേതസ്ഥലവും ആക കൊണ്ടു് ഞങ്ങളുടെ ബലഹീനതയ്ക്കു് വാഴ്വുകളും സഹായ വും നിന്നിൽ നിന്നു ഞങ്ങൾ പ്രാപിക്കുമാറാകണമേ. ഞ ങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഫോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ഇപ്പോഴും തിരുമുഖം ഞങ്ങളുടെ മേൽ പ്രകാശിപ്പിക്കേണമേ. ഞങ്ങളെ ദ്വേഷിക്കുന്ന സകല ശത്രുക്കളിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമേ. ഞ ങ്ങളുടെ സകല ലംഘനങ്ങളെയും മായിച്ചു് ക്ഷമിക്കയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാമെല്ലാവരും ഭംഗിയോടും ഭയ ത്തോടും........

✠ പട്ടക്കാരൻ ശോശപ്പാ എടുത്തു മാററിക്കൊണ്ടു്—ധ്യാനം.

ഇസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങൾക്കു് ജലനദികളെ ഒഴുക്കിയ ആ തീക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ച ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽപാറയും നീയാകുന്നു.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നു് റുശ്മാ ചെയ്തുകൊണ്ടു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

## ഒന്നാമത്തെ റുശ്മാ.

പിതാവായ ദൈവത്തിൻെറ സ്നേഹവും ✠ ഏകപുത്ര ൻെറ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസർഗ്ഗവും സഹ വാസവും ✠ എനിക്കു് പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവ രോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

✤ പട്ടക്കാരൻ തന്റെ കൈകളെ ഉയൎത്തിക്കൊണ്ടു് ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിന്റെ വലഭാഗത്തു്, മ്ശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കൎത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. പിതാവും പുത്രനും വിശുദ്ധറൂഹായുമായ സത്യേക ദൈവത്തെ വന്ദിക്കുന്നതും സ്തുതിക്കുന്നതും

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. കൎത്താവേ, മാലാകമാരോടും റാബേമാലാകമാരുടെ കൂട്ടങ്ങളോടും കൂടി, സ്തുതിയുടെ ശബ്ദങ്ങളാൽ ഞങ്ങൾ ശബ്ദമുയൎത്തി ആൎത്തുചൊല്ലി നിന്നെ സ്തുതിക്കുന്നു. മ്സ്അകി നാൻ വൊമറീനാൻ.

ജനം. ആകാശവും ഭൂമിയും തന്റെ മഹത്വം കൊണ്ടു്.......

അല്ലെങ്കിൽ ഗീതം.

വാനം ഭൂമി ആസകലം സ്തുതി തിങ്ങും........

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, നീ പരിശുദ്ധനും കരുണകൾ ധാരാളമുള്ളവനുമാകുന്നു. എന്തെന്നാൽ നിന്റെ മനുഷ്യസ്നേഹത്താൽ ഞങ്ങളുടെ രക്ഷയ്ക്കായിട്ടു നിന്റെ പുത്രനെ നീ ലോകത്തിലേക്കു അയയ്ക്കുകയും, അവൻ വിശുദ്ധ കന്യകമറിയാമ്മിൽ നിന്നു ജഡം ധരിക്കയും ചെയ്തു.

പട്ടക്കാരൻ. ഞങ്ങൾക്കുവേണ്ടി മരണം ആസ്വദിപ്പാനും, സന്ധ്യാസമയത്തുള്ള പെസഹായെ പൂൎത്തിയാക്കുവാനും തിരുവിഷ്ടമായപ്പോൾ തന്റെ തൃക്കൈകളിൽ അപ്പം എടുത്തു. സ്തോത്രം ചെയ്തുകൊണ്ടു് വാഴ്ത്തി ✠ ശുദ്ധീകരിച്ചു് ✠ ✠ മുറിച്ചു് തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു. “വാങ്ങി ഭക്ഷിപ്പിൻ ഇതു് നിങ്ങൾക്കുവേണ്ടി നല്കുന്ന എന്റെ ശരീരം; ഇതു് എന്റെ ഓൎമ്മയ്ക്കായി ചെയ്‌വിൻ” എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ മുന്തിരി രസത്തിൽനിന്നും വെള്ളത്തിൽനിന്നും കലത്തിയതായ കാസായേയും അവൻ എടുത്തു. സ്തോത്രം ചെയ്തു് വാഴ്ത്തി ✠ ശുദ്ധീകരിച്ചു് ✠ ✠ തന്റെ വിശുദ്ധശ്ലീഹന്മാൎക്കു കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കു വേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എന്റെ രക്തം" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കൎത്താവേ നിന്റെ മരണത്തെ ഞങ്ങൾ ഓൎക്കുന്നു.........

പട്ടക്കാരൻ. കൎത്താവേ, രക്ഷാകരമായ നിന്റെ വരവിനെയും രണ്ടാമത്തെ നിന്റെ എഴുന്നള്ളത്തിനെയും ഞങ്ങൾ ഓൎക്കുന്നതായ ഈ സമയത്തു്, നിന്നോടു ഞങ്ങൾ അപേക്ഷിച്ചു് പ്രാൎത്ഥിക്കുന്നു. നീതിമാന്മാരുടെയും പാപികളുടെയും പരിശോധനകഴിക്കുന്ന ന്യായവിസ്താരത്തിന്റെ ഭയങ്കരവും സംഭ്രമജനകവുമായ ആ നാളിൽ, ഞങ്ങളുടെ പാപങ്ങൾക്കു തക്കവണ്ണം ഞങ്ങളോടു് ചെയ്യരുതേ ഞങ്ങളുടെ അതിക്രമങ്ങൾക്കു തക്കവണ്ണം ഞങ്ങളോടു് പ്രതിപകരം ചെയ്യുകയും അരുതേ. ഞങ്ങളുടെ തിന്മകളും അകൃത്യങ്ങളും ഹേതുവായി ദണ്ഡിപ്പിക്കപ്പെടുവാനും അതി വേദനപ്പെടുവാനും ഞങ്ങൾക്കു് സംഗതിയാകരുതേ. എന്നാലോ കൎത്താവേ, ദയതോന്നി ഞങ്ങളെ അനുഗ്രഹിച്ചു്, ഞങ്ങളുടെ പാപങ്ങളിൽനിന്നു തിരുമുഖം തിരിച്ചു് ഞങ്ങൾക്കു് സഹായം ചെയ്യണമേ. ഇതു ഹേതുവായിട്ടു് നിന്റെ സഭയും ഇടവകയും നിന്നോടും നീ മുഖാന്തരം നിന്റെ പിതാവിനോടും പ്രാൎത്ഥിച്ചു പറയുന്നു. ലാബൂക്കാദ് ഒമറോ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു്.........

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ബലഹീനരും പാപികളുമായ നിന്റെ ദാസരായ ഞങ്ങളും നിന്നെ അഭിനന്ദിച്ചുകൊണ്ട്, സകലത്തിനുവേണ്ടിയും സകലം നിമിത്തവും നിന്റെ ആർദ്രതയെ പുകഴ്ത്തികൊള്ളുന്നു.

☩ പരിശുദ്ധ റൂഹാസ്സുവേണ്ടിയുള്ള പട്ടക്കാരന്റെ രഹസ്യ അപേക്ഷ.

ദൈവമേ, ഞങ്ങളെ അനുഗ്രഹിക്കേണമേ. ഞങ്ങളെ അനുഗ്രഹിച്ച്, പരിശുദ്ധനും ശുദ്ധീകരിക്കുന്നവനുമായ നിന്റെ റൂഹായാൽ, ഈ കാഴ്ചകളെ ശുദ്ധീകരിക്കേണമേ. അവൻ എന്നെ സഹായിച്ച് പുണ്യപ്പെടുത്തുമാറാകുന്നമേ.

പട്ടക്കാരൻ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്ത്, ദയ തോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ.

☩ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു.

ഈ അപ്പം നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

☩ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു.

ഈ കാസായിലുള്ള വീഞ്ഞ് നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ഇവയിൽ സംബന്ധിക്കുന്ന എല്ലാവരുടെയും ആത്മാക്കളെയും ശരീരങ്ങളെയും, സകല മാലിന്യങ്ങളിൽനിന്നും വെടിപ്പാക്കേണമേ. അവരുടെ പാപങ്ങളെ മോചിച്ച്, നിത്യജീവനു അവരെ അവകാശികളാക്കി തീർക്ക

യും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഞങ്ങളുടെ അപേക്ഷയും യാചനയും കൈക്കൊണ്ടു്, നിന്റെ ജനത്തിനു നിരപ്പും നിന്റെ ഇടവകക്കു സമാധാനവും പ്രദാനം ചെയ്യേണമേ. സത്യ ഇടയന്മാരായ എല്ലാ മേല്പട്ടക്കാരെയും പട്ടക്കാരെയും ശെമ്മാശന്മാരെയും നീ കാത്തുകൊണ്ടു്, സഭാസംബന്ധമായ ശുശ്രൂഷകളിൽ ഏർപ്പെട്ടിരിക്കുന്ന നിന്റെ സകല വൈദികഗണത്തേയും നീ സഹായിക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, നാലുഭാഗങ്ങളിലുമുള്ള വിശുദ്ധ സഭയെ......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിപുണതയുള്ള ഭരണക്കാരായിരിപ്പാൻ അവരെ ശക്തിപ്പെടുത്തേണമേ. അവർ ഞങ്ങൾക്കുവേണ്ടിയും നിന്റെ സകല ജനത്തിനുവേണ്ടിയും നിരന്തരം പ്രാത്ഥിക്കുന്നവരായി തീരേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ' കർത്താവേ, ഞങ്ങൾ ഓർപ്പാനായി ഞങ്ങളെ നീ ഏൽപ്പിച്ചിട്ടുള്ള എല്ലാവരെയും ഓർപ്പാൻ ഞങ്ങളെ നീ യോഗ്യതയുള്ളവരാക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, വിശ്വാസികളും സത്യ ക്രിസ്ത്യാനികളുമായ...

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിന്റെ വിശുദ്ധ സഭയെ സഹായിക്കുന്ന ഏവരെയും നീ ഓർത്തുകൊള്ളേണമേ. പിശാചുക്കളുടെയും ദുർജ്ജനങ്ങളുടെയും സകല ദ്രോഹത്തിൽനിന്നും അവരെ രക്ഷിച്ചുകൊണ്ടു്, നീ അവക്കു് മറയും സങ്കേതസ്ഥാനവും ആയിരിക്കേണമേ. എന്തെന്നാൽ സകലരുടെയും രക്ഷകൻ നീയാകുന്നുവല്ലൊ. നിനക്കും നിന്റെ ഏകപുത്രന്നും പ

രിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറുന്നു. ഫോശോ....,.

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, വിശ്വാസികളായ സകല ഭരണാധികാരികളെയും നീ കാത്തുകൊള്ളേണമേ. നിന്റെ ജനത്തിനു വേണ്ടിയുള്ള സമാധാന ചിന്തകൾ അവരുടെ ഹൃദയങ്ങളിൽ നീ ഉണൎത്തേണമേ.

ശുശ്രൂഷകൻ. കൎത്താവേ, എല്ലാ ഭരണാധികാരികൾക്കും രാജ്യതന്ത്രജ്ഞന്മാൎക്കും.........

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, ഞങ്ങളുടെമേൽ ഭരണം ചെയ്യുന്നവരുടെ മനസ്സുകളെ സാന്ത്വനപ്പെടുത്തേണമേ. അസൂയാലുക്കളുടെയും ശത്രുക്കളുടെയും കൈയിൽനിന്നു ഞങ്ങളെ വീണ്ടുകൊള്ളുകയും ചെയ്യണമേ. ഞങ്ങൾനിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, വിശുദ്ധ കന്യകമറിയാമ്മിനെയും പ്രവാചകന്മാരെയും ശ്ലീഹന്മാരെയും സഹദേന്മാരെയും മൌദ്യാനന്മാരെയും സകല പരിശുദ്ധന്മാരെയും ഞങ്ങൾ ഓൎക്കുന്നു.

ശുശ്രൂഷകൻ. കൎത്താവേ ഭൂമിയിലുള്ള സകല വംശങ്ങളിൽനിന്നും .....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, അവരോടു കൂടെയുള്ള അവകാശത്തിന്നു ഓഹരിക്കും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. അവരോടു കൂടെയും അവരുടെ ഇടയിലും ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ,

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ശുദ്ധിമാന്മാരായി വാണിട്ടുപോയിരിക്കുന്ന എല്ലാ പുണ്യ പിതാക്കന്മാരെയും മല്പാന്മാരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കി തീർക്കേണമേ.

ശുശ്രൂഷകൻ. കർത്താവേ, നിഖ്യായിലും കുസ്തന്തിനോസ്പോലീസിലും .........

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ഭൂലോകമൊക്കെയും നിൻെറ സുവിശേഷത്തെ വഹിച്ചുകൊണ്ടു നടക്കയും, സത്യവിശ്വാസത്തിൽ നിൻെറ വിശുദ്ധ സഭയെ സ്ഥിരപ്പെടുത്തുകയും ചെയ്തിട്ടുള്ള എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു. അവരെപ്പോലെ, നിൻെറ സ്നേഹത്തിൽ സ്ഥിരപ്പെടുവാനായിട്ടു ഞങ്ങളെയും നീ ശക്തിപ്പെടുത്തേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ.. ...

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ബലഹീനരായ ഞങ്ങൾ നിനക്കു അണയ്ക്കുന്ന ഈ ശുശ്രൂഷയെ നീ കൈക്കൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, സത്യവിശ്വാസത്തിൽ മരിച്ചു.........

ജനം. കുറിയേലായിസ്സോൻ - കുറിയേലായിസ്സോൻ — കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. മനുഷ്യരെ സ്നേഹിക്കുന്ന കർത്താവേ,ഞങ്ങളുടെ സകലവിധ അമാർഗ്ഗങ്ങളെയും ലംഘനങ്ങളെയും ഞങ്ങളോടു നീ ക്ഷമിക്കേണമേ. സത്യവിശ്വാസത്തിൽ തങ്ങളുടെ ആയുസ്സിനെ പൂർത്തിയാക്കീട്ടുള്ളവരെപ്പോലെ, അബ്രഹാമിൻെറ മാർവ്വിൽ ഞങ്ങളെ ഇരുത്തേണമേ. യേശുമ്ശിഹായായ ഞങ്ങളുടെ കർത്താവും രക്ഷിതാവുമായിരിക്കുന്നവനല്ലാതെ,പാപങ്ങളിൽനിന്നു സ്വാതന്ത്ര്യപ്പെട്ടിരിക്കുന്നവൻ ആരുമില്ലേ. അവൻെറനിമിത്തം അനുഗ്രഹങ്ങളും പാപമോചനവും കണ്ടെത്തുവാൻ, അവനിൽ മാത്രം ഞങ്ങൾ ശരണപ്പെടുന്നു. മെത്തുലോസെ ഒപ്പിലാൻ,

ജനം. ദൈവമേ, മനസ്സോടും മഹസ്സു കൂടാതെയും......

ധ്യാനം

പട്ടക്കാരൻ. ദൈവമായ കർത്താവേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്ക പ്രത്യക്ഷമായിട്ടുള്ള പരസ്യങ്ങളും രഹസ്യങ്ങളുമായ ഞങ്ങളുടെ പിഴകളെ നീ പരിഹരിച്ചു മായിച്ചുകളയേണമേ.

പട്ടക്കാരൻ. കർത്താവേ, നിന്റെ ദാസന്മാരുടെയും ദാസിമാരുടെയും രഹസ്യവും പരസ്യവുമായ തെററുകളെയും ദോഷതപങ്ങളെയും നീ ക്ഷമിച്ച് പരിഹരിച്ച്, നിന്റെ മുൻപാകെയുള്ള ലജ്ജയിൽ നിന്നു ഞങ്ങളെ എല്ലാവരെയും വീണ്ടുകൊള്ളേണമേ. വാഴ്ത്തപ്പെട്ട തിരുനാമം, ഞങ്ങളുടെ കർത്താവേശുമ്ശിഹായുടെയും നിന്റെ വിശുദ്ധറൂഹായുടെയും തിരുനാമങ്ങടോടുകൂടെ, ഞങ്ങളാലും ഞങ്ങൾക്കുവേണ്ടിയും ഞങ്ങളുടെ നിമിത്തവും, മഹതപീകരിക്കപ്പെട്ടു പുകഴ്ത്തപ്പെട്ടുമാറാകണമേ. ഹോശോ......

ജനം. ആമ്മീൻ

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇരുന്നപ്രകാരം ഇരിക്കുന്നു......

## രണ്ടാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു്

ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ✠ എനിക്ക പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

✠ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു.

ശുശ്രൂഷകനും ജനവും കൂടി ലുത്തിനിയായൊ ഗീതമോ ചൊല്ലണം

(മാർ യാക്കോബിന്റെ കർബാനക്രമം പുറം 37 - 41)

ശുശ്രൂഷകർ. സകലത്തിൻെറയും ഉടയവനായ......

ജനം. അനുഗ്രഹിക്കുന്നവനായ കൎത്താവേ, നിൻെറ തൃക്കൈയിൽ......

പട്ടക്കാരൻ. ഞങ്ങളുടെ ബലഹീനതയെ ശക്തിപ്പെടുത്തുന്നവനും, ഞങ്ങളെ ആശ്വസിപ്പിച്ച് ധൈൎയ്യപ്പെടുത്തുന്നവനുമായ പിതാവായ ദൈവമേ, ഞങ്ങൾ നിന്നോടപേക്ഷിക്കുന്നു. അന്യായത്തിൻെറയും ദുഷ്ടതയുടെയും പാപത്തിൻെറയും, സകല മലിനതകളിൽ നിന്നും ഞങ്ങളെ വെടിപ്പാക്കേണമേ. പാപികളായ ഞങ്ങൾ തിരുസന്നിധിയിൽ കഴിക്കുന്ന ഈ ശുശ്രൂഷയെ നീ കൈക്കൊള്ളേണമേ. ഏക മനസ്സോടെ ഞങ്ങൾ സ്വൎഗ്ഗസ്ഥനായ പിതാവേ, എന്നു ഉച്ചത്തിൽ പ്രാൎത്ഥിച്ചു ചൊല്ലുന്നു. സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ .......

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ......

പട്ടക്കാരൻ. ദയാലുവായ ഞങ്ങളുടെ ദൈവമേ, പരീക്ഷയെ സഹിപ്പാൻ ഞങ്ങൾക്കു പ്രാപ്തിയില്ലായ്കകൊണ്ടു്, പരീക്ഷകളുടെ പരിശോധനയ്ക്കു് ഞങ്ങളെ പ്രവേശിപ്പിക്കരുതേ. എന്നാലോ ബഹുലമായ നിൻെറ കരുണയിൻപ്രകാരം, കോപപരമായ സകല ശിക്ഷയിൽ നിന്നും ഞങ്ങളെ വീണ്ടു രക്ഷിച്ചുകൊള്ളേണമേ. എന്തെന്നാൽ ആധിപത്യവും രാജ്യവും നിൻേറതാകുന്നുവെല്ലോ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ; അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കൎത്താവും ദൈവവുമേ......

പട്ടക്കാരൻ. ദൈവമായ കൎത്താവേ, തിരുമുൻപാകെ ഞങ്ങളുടെ ആത്മാക്കളുടെയും ശരീരങ്ങളുടെയും തലക

ളെ കുനിച്ച് നിന്നോട്ട് അപേക്ഷിക്കുന്ന, ഈ നിൻെറ ദാസന്മാരെയും ദാസിമാരെയും നീ വാഴ്ത്തേണമേ. അനുഗ്രഹങ്ങൾക്കും പാപമോചനത്തിനും അവരെ നീ യോഗ്യരാക്കേണമേ. അനുഗ്രഹങ്ങൾ ധാരാളമുള്ളവനും സകലവും കഴിവുള്ളവനും നീയാകകൊണ്ടു്, ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ,

## മൂന്നാമത്തെ റശ്മാ.

ഌ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു്

ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും, സൃഷ്ടിയല്ലാത്തതും സ്വയംഭുവായതും, ✠ ആദ്യന്തമില്ലാത്തതും വന്ദ്യമായിരിക്കുന്നതും, തത്വത്തിൽ ഏകമായിരിക്കുന്നതും ആയ ത്രിത്വത്തിൻെറ ✠ കൃപയും അനുഗ്രഹങ്ങളും, എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ. ✠

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ......

ശുശ്രൂഷകൻ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം.

ജനം. കർത്താവേ, കരുണതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ഌ ഇവിടം മുതൽ സ്തോത്രപ്രാത്ഥന വരെയുള്ളതു്

(മാർ യാക്കോബിൻെറ കർബാനക്രമം പുറം 44—51)

സ്തോത്രപ്രാൎത്ഥന.

പട്ടക്കാരൻ. ദൈവമായ കൎത്താവേ, ഞങ്ങൾ അയോഗ്യരെങ്കിലും നീ ഞങ്ങൾക്കു നൽകിയിട്ടുള്ള ഈ ദാനത്തിനുവേണ്ടി, ഞങ്ങൾ നിനക്കു സ്തോത്രം ചെയ്യുകയും നിന്നെ അഭിനന്ദിക്കയും ചെയ്യുന്നു. ഞങ്ങളുടെ പാപങ്ങളുടെ ലജ്ജ ഞങ്ങളുടെമേൽ വെയ്ക്കരുതേ. എന്നാലോ ഞങ്ങളോടു യുദ്ധം ചെയ്യുന്ന പ്രതികൂല ആത്മാക്കളിൽ നിന്നു ഞങ്ങളെ നീ സഹായിച്ചുകൊള്ളേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറവും, ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കൎത്താവും......

പട്ടക്കാരൻ. കൎത്താവേ, നിന്റെ വലത്തു കൈ ആവസിപ്പിച്ച് ഇവിടെ കൂടിയിരിക്കുന്ന ഈ നിന്റെ ദാസന്മാരെയും ദാസികളെയും വാഴ്ത്തേണമേ. നിന്റെ സ്ലീബായാൽ അവരെ നീ കാത്തുകൊള്ളേണമേ. രഹസ്യവും പരസ്യവുമായ സകല ശത്രുക്കളിൽ നിന്നും നീ അവൎക്കു മറയും അഭയസ്ഥാനവും ആയിരിക്കേണമേ. ധാരാളമായ നിന്റെ വാഴ്വുകളാൽ അവരെ പൂൎണ്ണരാക്കേണമേ. ഞങ്ങളും അവരും നിനക്കും നിന്റെ പിതാവിന്നും നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറവും വാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ ബാറക്മാർ.

✠ ഹുത്താമാ മുതൽ ശേഷം ഭാഗങ്ങൾ

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം 53—57)

# മാർ യൂഹാനോൻ പാത്രിയക്കീസിൻെറ കുർബാനക്രമം.

---

## സമാധാനത്തിൻെറ പ്രാൎത്ഥന.

പട്ടക്കാരൻ. സ്നേഹത്തിൻെറ ഉറവയും കൃപയുടെ സമൃദ്ധവുമായ ദൈവമായ കൎത്താവേ, ഞങ്ങൾ നിന്നെയും തമ്മിൽ തമ്മിലും അവസാനത്തോളം സ്നേഹിപ്പാൻ, കൃപയും സമാധാനവും ഐകമത്യവും ഞങ്ങൾക്കു നൽകുമാറാകേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുന്നു. ഫോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കൎത്താവിൻെറ സ്നേഹത്താൽ.......

☙ ഇവിടെ തമ്മിൽ തമ്മിൽ കൈകസ്തൂരി കൊടുക്കണം.

അന്യോന്യം കൈകസ്തൂരി കൊണ്ടു തീരുമ്പോൾ ജനം താണ സ്വരത്തിൽ ആവൎത്തിച്ചു ചൊല്ലേണ്ടതു്

ജനം. മ്ശിഹാതമ്പുരാൻെറ സ്നേഹവും സമാധാനവും സൎവ്വദാ... ...

☙ എല്ലാവരും കൈകസ്തൂരി കൊണ്ടു തീൎന്നശേഷം:

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ഈ വിശുദ്ധ.........

ജനം. കൃപയുള്ള ഞങ്ങളുടെ കൎത്താവും ദൈവവുമേ...... ..

☙ കൈകസ്തൂരിക്കു ശേഷമുള്ള പ്രാൎത്ഥന.

പട്ടക്കാരൻ. കൎത്താവേ, നിൻെറ വിശുദ്ധ മദ്ബഹായുടെ മുൻപിൽ ഞങ്ങളുടെ ആത്മാക്കളുടെയും ശരീരങ്ങളുടെയും കഴ

ത്തുകളെ വണക്കിയിരിക്കുന്ന നിന്റെ അടിയാക്ക്, ദിവ്യ കൃപയുടെ കൂട്ടായ്മ നീ ദാനം ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ. ഹോശോ.....

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, നിന്റെ നിത്യമായ സ്നേഹത്താൽ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി, നിന്റെ ഏകജാതനായ പുത്രനെ നീ അയച്ചുവല്ലൊ. ആ നിന്റെ ദിവ്യ കാരുണ്യത്തിൽ ആശ്രയിച്ചുകൊണ്ടു്, ഞങ്ങൾ അണയ്ക്കുന്ന ഈ സ്തോത്രയാഗത്തെ കൈക്കൊള്ളേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാമെല്ലാവരും ഭംഗിയോടും ഭയത്തോടും... ........

☧ പട്ടക്കാരൻ ശോശപ്പാ എടുത്തു മാററിക്കൊണ്ടു് —ധ്യാനം.

ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കു് ജലനദികളെ ഒഴുക്കിയ ആ തീക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ചു ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു.

☧ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു് റൂശ്മാ ചെയ്തുകൊണ്ടു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

## ഒന്നാമത്തെ റൂശ്മാ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ✠ ഏക പുത്രന്റെ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസർഗ്ഗവും സഹവാസവും ✠ എനിക്കു് പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ﾠ✠ പട്ടക്കാരൻ തന്റെ കൈകളെ ഉയൎത്തിക്കൊണ്ടു് ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിന്റെ വലഭാഗത്തു്, മ്ശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു് നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കൎത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. സൎവ്വ സൃഷ്ടിയുടെയും നിൎമ്മാതാവിനെ സ്തോത്രം ചെയ്‌വാനും വന്ദിപ്പാനും സ്തുതിപ്പാനും

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. കൎത്താവേ, അഗ്നിസമാനമായ അധരങ്ങളാൽ, പരിശുദ്ധൻ എന്നു മുമ്മടങ്ങായ സ്തുതികൾ കൊണ്ടു്, ഏക ശബ്ദത്തിൽ നിന്നെ സ്തുതിക്കുന്നവരായ, സ്വൎഗ്ഗീയ സൈന്യങ്ങളുടെയും ക്രമങ്ങളുടെയും സ്തുതികളോടു കൂടെ, ബലഹീനരായ ഞങ്ങളുടെ ദരിദ്രമായ സ്തുതികളെ നീ കലൎത്തുമാറാകേണമേ. ഞങ്ങളും ഏക ശബ്ദത്തിൽ സ്തുതിച്ചു് ആൎത്തു പറയുന്നു. കൊയേനാൻ വൊമറീനാൻ.

ജനം. ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു് ...... ...

അല്ലെങ്കിൽ ഗീതം.

വാനം ഭൂമി ആസകലം സ്തുതി തിങ്ങും........

ധ്യാനം.

പട്ടക്കാരൻ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമേ, ഞങ്ങൾ എല്ലാ സമയത്തും ഞങ്ങളുടെ രക്ഷയെക്കുറിച്ചു് ആനന്ദിക്കയും, ഞങ്ങളെ സഹായിക്കുന്ന നിന്റെ കൃപകളെ വാഴ്ത്തി സ്തുതിക്കയും ചെയ്യുന്നു.

പട്ടക്കാരൻ. വചനമായ ദൈവത്തിന്റെ തിരുഹിതപ്രകാരമുള്ള കഷ്ടാനുഭവത്തിനു മുൻപു്, തന്റെ തൃക്കൈകളിൽ അപ്പം എടുത്തു. സ്തോത്രം ചെയ്തുകൊണ്ടു് വാഴ്ത്തി ✠ ശുദ്ധീകരിച്ചു് ✠ മുറിച്ചു് തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു് "വാങ്ങി ഭക്ഷിപ്പിൻ ഇതു് നിങ്ങൾക്കു വേണ്ടി നൽകുന്ന എന്റെ ശരീരം; ഇതു് എന്റെ ഓൎമ്മയ്ക്കായി ചെയ്യിൻ" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ വീഞ്ഞിൽനിന്നും വെള്ളത്തിൽ നിന്നും കലർത്തിയതായ കാസായേയും അവൻ എടുത്തു. സ്തോത്രം ചെയ്തു് വാഴ്ത്തി ശുദ്ധീകരിച്ച് ✠ ✠ തൻെറ വിശുദ്ധ ശ്ലീഹന്മാൎക്കു കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എൻെറ രക്തം" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയുംചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവൻെറ മരണത്തെ പ്രസ്താവിക്കുന്നു

ജനം. കൎത്താവേ, നിൻെറ മരണത്തെ ഞങ്ങൾ ഓൎക്കുന്നു......

പട്ടക്കാരൻ. കൎത്താവേ, ജീവൻെറ അച്ചാരം എന്നതുപോലെ, കൎത്തൃസംബന്ധമായ നിൻെറ കല്പനകളെ ഞങ്ങൾ ആദരിക്കയും, വിശുദ്ധ ശ്ലീഹന്മാൎക്കു് നീ വിശ്വസിച്ച് ഭരമേല്പിച്ച ദൈവികമായ ഈ രഹസ്യങ്ങളെ, വിശ്വാസത്തിൻെറ തികവോടുകൂടെ ഞങ്ങൾ ആചരിക്കുകയും ചെയ്യുമാറാകണമേ. കൎത്താവേ, ഭയവും വിറയലും നിറഞ്ഞിരിക്കുന്ന രണ്ടാമത്തെ നിൻെറ വരവിൻെറ ദിവസത്തെക്കുറിച്ച്, ഞങ്ങളും ഭയപ്പെടുകയും വിറയ്ക്കയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ തിരുമുഖം ദൎശിക്കുന്നതിനു വേണ്ട ധൈൎയ്യം ഞങ്ങളിൽ തന്നെ ഞങ്ങൾക്കില്ലേ. മോറാൻ യേശുമ്ശിഹായേ, ഭയവും വിറയലും നിറഞ്ഞിരിക്കുന്ന ആ ദിവസത്തിൽ, നിൻെറ കൃപയിൻപ്രകാരമല്ലാതെ നിൻെറ നീതിയോടെ ഞങ്ങളുമായി നീ ഇടപെടരുതേ. അതിന്നായി നിൻെറ സഭയും ഇടവകയും നിന്നോടും നീ മുഖാന്തരം നിൻെറ പിതാവിനോടും പ്രാൎത്ഥിച്ചു പറയുന്നു. ലാബൂക് കാദ് ഒമ്റാ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു്......

ധ്യാനം.

പട്ടക്കാരൻ. കത്താവേ, ബലഹീനരും പാപികളുമായ നിൻെറ ദാസരായ ഞങ്ങളും നിന്നെ അഭിനന്ദിച്ചുകൊണ്ടു്, സകലത്തിനുവേണ്ടിയും സകലം നിമിത്തവും നിൻെറ ആർദ്രതയെ പുകഴ്ത്തിക്കൊള്ളുന്നു.

ഴ പരിശുദ്ധ റൂഹാസ്സുവേണ്ടിയുള്ള പട്ടക്കാരൻെറ രഹസ്യ അപേക്ഷ.

പട്ടക്കാരൻ. കത്താവേ, ഞങ്ങളുടെ മേലും ഈ കുർബാന മേലും പരിശുദ്ധ റൂഹായെ നീ അയയ്ക്കേണമേ. അവൻ മുഖാന്തരം പാപങ്ങളിൽനിന്നു ഞങ്ങളെ ശുദ്ധീകരിക്കേണമേ. ദൈവിക ദാനങ്ങളെ ഞങ്ങളിൽനിന്നു വിരോധിക്കയുമരുതേ.

പട്ടക്കാരൻ. കത്താവേ, ഞങ്ങളോടു് ഉത്തരമരുളി ചെയ്യേണമേ. കത്താവേ, ഞങ്ങളോടു് ഉത്തരമരുളി ചെയ്യേണമേ. കത്താവേ ഞങ്ങളോടു് ഉത്തരമരുളി ചെയ്തു്, ദയതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ

ഴ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു.

ഈ അപ്പം നമ്മുടെ കത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു.

ഈ കാസായിലുള്ള വീഞ്ഞു് നമ്മുടെ കത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ദൈവമായ കത്താവേ, നിൻെറ ഏകപുത്രൻെറ തിരുശരീര രക്തങ്ങളെ ഞങ്ങൾ ഭക്ഷിച്ചു് കുടിക്കുന്നതിനാൽ, ഞങ്ങളുടെ ആത്മാക്കളെയും ശരീരങ്ങളെയും ശുദ്ധീകരിക്കയും, നിത്യജീവനു ഞങ്ങളെ അർഹരാക്കി തിക്കയുംചെ

യ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കത്താവേ, വിശുദ്ധ സഭയുടെ പ്രധാന ഇടയന്മാരെയും, പട്ടത്വ സമൂഹം മുഴുവനെയും തിരുസന്നിധിയിൽ ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കത്താവേ, നാലുഭാഗങ്ങളിലുമുള്ള വിശുദ്ധ സഭയെ.......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ,വിശുദ്ധസഭയെ നീ പ്രാബല്യപ്പെടുത്തേണമേ. ദോഷത്തിന്റെ ശക്തികളെ അതിൽ നിന്നു ഇല്ലായ്മ ചെയ്തു്, ദൈവരാജ്യത്തിന്റെ വർദ്ധനവിനുവേണ്ടി പ്രവത്തിക്കുന്ന നല്ല ആയുധമായി അതിനെ ഉപയോഗിക്കേണമേ. അതിന്റെ ഇടയന്മാക്കു് ശാന്തപരമായ ജീവിതം നൽകുകയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കത്താവേ, നന്മകൾ ചെയ്തുകൊണ്ടു് നിന്റെ വിശുദ്ധ തിരുനാമം വിളിച്ചു് നിന്റെ കരുണയിൽ സങ്കേതപ്പെടുന്ന എല്ലാവരെയും നീ ഓത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കത്താവേ, വിശ്വാസികളും സത്യ ക്രിസ്ത്യാനികളുമായ...

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, ജീവനുള്ള എല്ലാവരുടെയും സങ്കേതം നീയാകുന്നതുകൊണ്ടു് എല്ലാവരുടെയും കണ്ണുകൾ നിങ്കലേക്കു നോക്കി കൊണ്ടിരിക്കുന്നു. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററിക്കൊള്ളുന്നു. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, സ്തുതി ചൊവ്വാകപ്പെട്ട നിന്റെ സഭക്കു സഹായിക്കുന്ന എല്ലാവരെയും, എല്ലാ രാജാക്കന്മാരെയും, ഭരണാധികാരികളെയും ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കർത്താവേ, എല്ലാ ഭരണാധികാരികൾക്കും, രാജ്യതന്ത്രജ്ഞന്മാക്കും.........

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ബലമുള്ള നിന്റെ ഭുജത്താൽ അവരെ താങ്ങി സഹായിക്കേണമേ. പ്രതികൂലികളുടെ മുൻപിൽ അവരുടെ സഹായത്തിനായി ഖേടയും പരിചയും നീ തന്നെ ആയിരിക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, വിശുദ്ധ കന്യകമറിയാമ്മിനേയും പരിശുദ്ധന്മാരുടെ സകല കൂട്ടത്തേയും ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കർത്താവേ, ഭൂമിയിലുള്ള സകല വംശങ്ങളിൽനിന്നും.......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, നിന്റെ വിശുദ്ധന്മാരുടെയും തിരഞ്ഞെടുക്കപ്പെട്ടവരുടെയും ഓഹരിക്കും അവകാശത്തിനും ഞങ്ങളെ നീ യോഗ്യതയുള്ളവരാക്കി തീർക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ ....

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ശ്രേഷ്ഠരായ പിതാക്കന്മാരെയും, ഉപദേഷ്ടാക്കന്മാരെയും, സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിന്റെ സ്ഥിരതക്കായി പീഡകൾ സഹിച്ചവരും സഹിക്കുന്നവരുമായ എല്ലാവരെയും ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കത്താവേ, നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും ..........

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിൽ ഞങ്ങളെ നീ സൂക്ഷിച്ചു കൊള്ളേണമേ. നിൻെറ പരിശുദ്ധ റൂഹായാൽ ഉപദേശിക്കപ്പെട്ട കർത്തൃ സംബന്ധമായ ഉപദേശങ്ങളെ ഞങ്ങളിൽ നീ സ്ഥിരപ്പെടുത്തേണമേ. ഞങ്ങൾ ഇടവിടാതെ നിന്നെയും നിൻെറ ഏകപുത്രനെയും പരിശുദ്ധ റൂഹായെയും സ്തുതിച്ച് മഹത്വപ്പെടുത്തുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കത്താവേ നിന്നിൽ ശരണപ്പെട്ട് കടന്നു പോയിരിക്കുന്ന എല്ലാ പിതാക്കന്മാരെയും ഗുരുക്കന്മാരെയും ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കർത്താവേ, സത്യവിശ്വാസത്താൽ മരിച്ച്.........

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, ഞങ്ങളുടെ പാപങ്ങളെ നീ ക്ഷമിക്കേണമേ. ഞങ്ങളുടെ പിഴകളെ നീ മായിച്ചുകളയേണമേ. എന്തുകൊണ്ടെന്നാൽ മനുഷ്യജന്മം എടുത്തവരിൽ നിൻെറ ഏകജാതനായ പുത്രൻ മാത്രമല്ലാതെ, തിരുസന്നിധിൽ കുററമററവൻ മററാരുമില്ലേ. അവൻ മുഖാന്തരം അനുഗ്രഹങ്ങളും പാപമോചനവും കണ്ടെത്തുവാൻ, അവനിൽമാത്രം ഞങ്ങളും ശരണം പ്രാപിച്ചിരിക്കുന്നു. മെത്തുദലാസേ ഒപ്പിലാൻ.

ജനം ദൈവമേ, മനസ്സോടും മനസ്സു കൂടാതെയും.........

ധ്യാനം.

പട്ടക്കാരൻ. ദൈവമേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്കു വിരോധമായി പരസ്യമായും രഹസ്യമായും ഞങ്ങൾ ചെയ്തുപോയിട്ടുള്ള തെററുകളെ ക്ഷമിച്ച് ഞങ്ങളെ ആശ്വസിപ്പിക്കേണമേ.

പട്ടക്കാരൻ. കർത്താവേ, സ്വർഗ്ഗീയമായ നിൻെറ പാർപ്പിടങ്ങളിൽ ഞങ്ങളെ നീ ആശ്വസിപ്പിക്കേണമേ. തിരു മുഖപ്രകാശം വിളങ്ങുന്ന ആ സ്ഥലത്ത് ഞങ്ങളെ നീ ആനന്ദിപ്പിക്കേണമേ. സകലത്തിലും ബഹുമാനമുള്ള തിരുനാമം, ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായുടെയും നിൻെറ വിശുദ്ധ റൂഹായുടെയും തിരുനാമങ്ങളോടു കൂടെ സദായ്പ്പോഴുംമഹത്വീകരിക്കപ്പെട്ടു വാഴ്ത്തപ്പെട്ടു പ്രാബല്യപ്പെടുമാറാകേണമേ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇങ്ങനെ പ്രകാരം ഇരിക്കുന്നു ........

## രണ്ടാമത്തെ റൂശ്മാ.

☩ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ☩ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

☩ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു. ശുശ്രൂഷകനും ജനവും കൂടി ലുത്തീനിയായോ ഗീതമോ ചൊല്ലണം.

(മാർ യാക്കോബിൻെറ കുർബാനക്രമം പുറം 37—41)

ശുശ്രൂഷകൻ. സകലത്തിൻെറയും ഉടയവനായ............

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, നിൻെറ തൃക്കൈയിൽ.......

(മൌന പ്രാത്ഥന, പിറന്നാൾ സ്തോത്രം, പ്രത്യേക പ്രാത്ഥനകൾ.)

കർത്താവിൻെറ പ്രാർത്ഥനയ്ക്കു മുൻപുള്ള അറെപ്പ.

പട്ടക്കാരൻ. ആരംഭമില്ലാത്തവനും, അനാദിയായ പുത്രന്റെ ജനകനും ആയ പിതാവേ, നിന്റെ കൃപയാൽ ഞങ്ങളുടെ എല്ലാവരുടെയും ഹൃദയങ്ങളെയും, നാവുകളെയും, അധരങ്ങളെയും നീ ശുദ്ധീകരിക്കേണമേ. വെടിപ്പുള്ള അധരങ്ങളോടും ലജ്ജകൂടാത്ത മുഖങ്ങളോടും കൂടെ നിന്നുകൊണ്ട് നിന്റെ ഏകജാതനാം പുത്രൻ തന്റെ പന്തിരുവരെ പഠിപ്പിച്ച ആ കർത്തൃപ്രാർത്ഥനയെ തിരുമുൻപാകെ ഞങ്ങൾ പ്രാർത്ഥിച്ചു ചൊല്ലുന്നു. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ—

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ......

പട്ടക്കാരൻ. കർത്താവേ, ശക്തിയെ കവിയുന്ന പരീക്ഷയിൽ ഞങ്ങളെ നീ പ്രവേശിപ്പിക്കരുതേ. പിന്നെയോ ദുഷ്ടനിൽനിന്നു ഞങ്ങളെ വീണ്ടുകൊള്ളേണമേ. എന്തെന്നാൽ നിന്റെ മക്കൾ എന്നു ഞങ്ങൾ നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. നിന്റെ പിതൃത്വം ഞങ്ങൾക്കു അവകാശപ്പെട്ടുമിരിക്കുന്നു. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററിക്കൊള്ളുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും ദൈവവുമേ......

പട്ടക്കാരൻ. കർത്താവേ, നിന്റെ ഏകജാതനായ പുത്രന്റെ തിരുശരീര രക്തങ്ങളെ കൈക്കൊള്ളുവാൻ നോക്കിപാർക്കുന്ന, ചൊൽക്കൊണ്ട നിന്റെ ആടുകളുടെ മേൽ നിന്റെ വലങ്കൈ നീ ആവസിപ്പിക്കേണമേ. നിന്നെ ആരാധിക്കുന്നവരുടെ ആത്മാക്കളെയും ശരീരങ്ങളെയും നീ ശുദ്ധീകരിക്കേണമേ. തിരുശരീര രക്തങ്ങളുടെ അനുഭവം, ഞങ്ങൾക്കു കുററാരോപണത്തിനായി ഭവിക്കയും അരുതേ.

ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹാ യ്ക്കും സ്തുതിയും സ്തോത്രവും കരേററിക്കൊള്ളുന്നു. ഫോശോ...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

## മൂന്നാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിഞ്ഞുനിന്നു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും, സൃഷ്ടിയല്ലാത്തതും സ്വയംഭുവായതും, ആദ്യന്തമില്ലാത്തതും വന്ദ്യമായിരിക്കുന്നതും തത്വത്തിൽ ഏകമായിരിക്കുന്നതും ആയ ത്രിത്വത്തിൻെറ ✠ കൃപയും അനുഗ്രഹങ്ങളും ✠ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ. ✠

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ.......

ശുശ്രൂഷകൻ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം.

ജനം കൎത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

✠ ഇവിടം മുതൽ സ്തോത്രപ്രാൎത്ഥന വരെയുള്ളതു്

(മാർ യാക്കോബിൻെറ കർബാനക്രമം പുറം 44—51)

## സ്തോത്രപ്രാർത്ഥന.

പട്ടക്കാരൻ. കൎത്താവേ, ദൈവികമായ നിൻെറ മേശയിൽനിന്നു ഞങ്ങളെ തൃപ്തിപ്പെടുത്തിയ നിൻെറ കൃപയെ ഞങ്ങൾ അഭിനന്ദിക്കയും, നിൻെറ മനുഷ്യസ്നേഹത്തെ ഞങ്ങൾ വന്ദിക്കയും ചെയ്യുന്നു. ഞങ്ങൾ നിനക്കും നിൻെറ ഏക പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഫോശോ.....

ജനം. ആമ്മീൻ,

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോട്ടക്കൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും.........

പട്ടക്കാരൻ. ഞങ്ങൾക്കുവേണ്ടി യാഗമായി അർപ്പിക്കപ്പെട്ടുകയും, ആ തന്റെ യാഗത്താൽ ഞങ്ങളെ ശുദ്ധീകരിക്കയും ചെയ്തു, ഊനമില്ലാത്ത ആട്ടിൻകുട്ടിയായ ഞങ്ങളുടെ രക്ഷിതാവേശുമ്ശിഹായേ, ലോകാവസാനത്തോളം നീ ഞങ്ങളോടുകൂടെയും ഞങ്ങളുടെ ഇടയിലും ഉണ്ടായിരിക്കുമെന്നുള്ള, നിന്റെ സത്യ വാഗ്ദാനപ്രകാരം നീ ഞങ്ങളിലും ഞങ്ങൾ നിന്നിലുമായി ജീവിതം കഴിപ്പാൻ നീ ഞങ്ങൾക്കു തുണയ്ക്കേണമേ. ഞങ്ങൾ നിനക്കും, വാഴ്ത്തപ്പെട്ടവനും നന്മകളുടെ ദാതാവുമായ നിന്റെ പിതാവിനും, പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ...

ജനം. ആമ്മീൻ ബാറെക്മാർ.

✠ ഹുത്താമാ മുതൽ ശേഷം ഭാഗങ്ങൾ

(മാർ യാക്കോബിന്റെ കർബാനക്രമം പുറം 53—57)



# റക്ലെിയക്കാരനായ മാർ തോമ്മാ എപ്പിസ്കോപ്പായുടെ കുർബാനക്രമം.

## സമാധാനത്തിൻെറ പ്രാത്ഥന.

പട്ടക്കാരൻ. ആദിയും അന്തവും ഇല്ലാത്തവനും, അദൃശ്യനും, സർവ്വ സൃഷ്ടികളാലും ആരാധിക്കപ്പെട്ട് സ്തുതിക്കപ്പെടുന്ന നിത്യനുമായ കത്താവേ, ഇപ്പോൾ ഞങ്ങളുടെ എല്ലാവരുടെയും ആത്മാക്കളെയും ശരീരങ്ങളെയും വെടിപ്പാക്കേണമേ. നിന്നോടും ഞങ്ങൾ പരസ്പരവും, സ്നേഹപരവും ആത്മികവുമായ ഐക്യത്താൽ, വിശുദ്ധിയോടെ, നിന്നെയും നിൻെറ ഏകജാതനെയും, വിശുദ്ധ റൂഹായെയും സ്തുതിപ്പാൻ, ഞങ്ങൾ യോഗ്യതയുള്ളവരായി തീരേണമേ. ഫോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കത്താവിൻെറ സ്നേഹത്താൽ......... ...

✤ ഇവിടെ തമ്മിൽ തമ്മിൽ കൈകസ്സൂരി കൊടുക്കണം.

അന്യോന്യം കൈകസ്സൂരി കൊണ്ടു തീരുവോളം ജനം താണ സ്വരത്തിൽ ആവത്തിച്ചു ചൊല്ലേണ്ടതു്

ജനം. മ്ശിഹാതമ്പുരാൻെറ സ്നേഹവും സമാധാനവും സർവ്വദാ...........

✤ എല്ലാവരും കൈകസ്സൂരി കൊണ്ടു തീന്നശേഷം

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ഈ വിശുദ്ധ.........

ജനം. കൃപയുള്ള ഞങ്ങളുടെ കത്താവും ദൈവവുമേ.........

കൈകസൂരിക്കു ശേഷമുള്ള പ്രാൎത്ഥന.

പട്ടക്കാരൻ. കൎത്താവേ, നിന്റെ കരുണാതിരേകത്താൽ ഇപ്പോൾ തിരുസന്നിധിയിൽ തല കുനിച്ച്, നിന്റെ സ്വൎഗ്ഗീയ ദാനത്തിനായി പ്രതീക്ഷിച്ച് നില്ക്കുന്ന, നിന്റെ ആരാധകരായ ഈ അടിയാരെ അനുഗ്രഹിക്കേണമേ. ആയതു നിന്റെയും നിന്റെ ഏകപുത്രന്റെയും വിശുദ്ധ റൂഹായുടെയും കൃപയാലും മനുഷ്യസ്നേഹത്താലും തന്നെ. ഹോശോ....

ജനം. ആമ്മീൻ.

പട്ടക്കാരൻ. കൎത്താവേ, ധന്യവും മഹത്വതരവുമായ നിന്റെ ശ്രേഷ്ഠ ജ്ഞാനമാകുന്ന, മഹോന്നത പ്രകാശത്തിലേക്കു ഞങ്ങളുടെ ചിന്തകളെ പരിപൂൎണ്ണമായി നീ ആകർഷിക്കേണമേ. ആയതു് നിന്റെ ഏകജാതന്റെ കൃപയാലും കരുണയാലും മനുഷ്യസ്നേഹത്താലും തന്നെ. നിന്റെ ഏകപുത്രനോടും വിശുദ്ധ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും നിനക്കു യോഗ്യമായിരിക്കുന്നു. ഹോശോ...

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാമെല്ലാവരും ഭംഗിയോടും ഭയത്തോടും.........

✠ പട്ടക്കാരൻ ശോശപ്പാ എടുത്തു മാററിക്കൊണ്ടു്...ധ്യാനം.

ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കു ജലനദികളെ ഒഴുക്കിയ ആ തീക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ച ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നു് റൂശ്മാ ചെയ്തുകൊണ്ടു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

## ഒന്നാമത്തെ റൂശ്മാ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ✠ ഏകപുത്രന്റെ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസൎഗ്ഗവും സഹവാസവും ✠ എനിക്കു് പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ജ പട്ടക്കാരൻ തന്റെ കൈകളെ ഉയൎത്തിക്കൊണ്ടു് ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിന്റെ വല ഭാഗത്തു്, മ്ശിഹാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു് നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കൎത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. സത്യൈക ദൈവമായിരിക്കുന്ന പിതാവിനെയും പുത്രനെയും പരിശുദ്ധ റൂഹായെയും സ്തോത്രം ചെയ്തു് വന്ദിച്ചു സ്തുതിക്കുന്നതു്

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. ലോകാതീതങ്ങളായ പരിപൂൎണ്ണതയുള്ള അശരീരികളും ദൃഢതയുള്ള വൃന്ദങ്ങളും, നിന്റെ നിത്യമായ മഹാ വിശുദ്ധ സ്ഥലത്തു്, നിന്റെ ബഹുമാനത്തെ കീൎത്തിക്കുന്നു. അവർ ഇടവിടാതെ അട്ടഹസിച്ചു്, കൎത്താവു് പരിശുദ്ധൻ എന്നു് ആൎത്തു് പാടുന്നു. കോയേനാൻ വെമാറീൻ.

ജനം. ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു്.......

അല്ലെങ്കിൽ ഗീതം.

വാനംഭൂമി ആസകലം സ്തുതി തിങ്ങും.........

ധ്യാനം.

പട്ടക്കാരൻ. പിതാവായ ദൈവമേ, നിന്റെ തത്വത്തിൻപ്രകാരം കരുണയോടും യുക്തമായും നീ ഞങ്ങളോടു പെരുമാറി. നിന്റെ ഏകജാതനെ നീ അയച്ചുതന്നു. ഞങ്ങളുടെ രക്ഷയും ജീവനുമായി, പാപമൊഴികെ എല്ലാററിലും അവൻ ഞങ്ങളോടു യോജിച്ചു.

പട്ടക്കാരൻ. ഞങ്ങളുടെ രക്ഷയ്ക്കുള്ള കാര്യങ്ങളെ പൂൎണ്ണമാക്കുവാൻ വേണ്ടി, താൻ സാക്ഷാൽ ദാസവേഷം എടുത്തപ്പോൾ, തന്റെ വിശുദ്ധ കൈകളിൽ അപ്പം എടുത്തു. സ്തോത്രം ചെയ്തുകൊണ്ടു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠ ✠ മുറിച്ചു് വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു് "വാങ്ങി ഭക്ഷിപ്പിൻ ഇതു്

നിങ്ങൾക്കുവേണ്ടി നൽകുന്ന എൻെറ ശരീരം;ഇതു് എൻെറ ഓൎമ്മയ്ക്കായി ചെയ്യിൻ" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ വീഞ്ഞിൽനിന്നും വെള്ളത്തിൽനിന്നും കലൎത്തിയതായ കാസായേയും അവൻ എടുത്തു. സ്തോത്രംചെയ്തു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠✠തൻെറ വിശുദ്ധ ശ്ലീഹന്മാൎക്കു കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എൻെറ രക്തം" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവൻെറ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കൎത്താവേ, നിൻെറ മരണത്തെ ഞങ്ങൾ ഓൎക്കുന്നു.. .. ....

പട്ടക്കാരൻ. വചനമായ ദൈവമേ, ഞങ്ങളെപ്രതി നീ പ്രവൎത്തിച്ച സകലവും ഞങ്ങൾ ഓൎക്കുന്നു. നിൻെറ ജനനം, മാമോദീസാ, കഷ്ടാനുഭവം, മരണം, കബറടക്കം, പുനരുത്ഥാനം, സ്വൎഗ്ഗാരോഹണം, പിതാവായ ദൈവത്തിൻെറ ശ്രേഷ്ഠതയിൻ വലഭാഗത്തുള്ള നിൻെറ ഇരിപ്പു്, ഭയങ്കരമായ നിൻെറ രണ്ടാമത്തെ വരവു്, ഇവയെല്ലാം ഞങ്ങൾ സ്മരിക്കുന്നു. ഇതു നിമിത്തമായി നിൻെറ സഭയും നിൻെറ ഇടവകയും, നിന്നോടും നീ മുഖാന്തരം നിൻെറ പിതാവിനോടും, സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യേണമേ എന്നു്, മനോതാപത്തോടെ പ്രാൎത്ഥിച്ചു ചൊല്ലുന്നു. ലാബ്ബക്കാദ് ഒമെറൊ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു്.. .. ...

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ബലഹീനരും പാപികളുമായ നിന്റെ അടിയാരായ ഞങ്ങൾ നിന്നോടു കൃതജ്ഞതയുള്ളവരായി, സകലത്തിനുവേണ്ടിയും സകലത്തിന്റെ നിമിത്തവും നിന്റെ ദയയ്ക്കു സ്തോത്രം ചെയ്യുന്നു.

☧ പരിശുദ്ധ റൂഹായ്ക്കു വേണ്ടിയുള്ള പട്ടക്കാരന്റെ രഹസ്യ അപേക്ഷ.

പട്ടക്കാരൻ. പിതാവായ ദൈവമേ നിന്നിൽനിന്നു പുറപ്പെടുന്നവനും. നിന്നോടും നിന്റെ ഏകജാതനോടും സാരാംശത്തിൽ ഒന്നായിരിക്കുന്നവനുമായ, നിന്റെ വിശുദ്ധ റൂഹായുടെ കൃപയെ, ഇപ്പോഴും നീ അയച്ചുതരേണമേ. അവൻ ഞങ്ങളുടെമേൽ ആവസിച്ച്, ഈ അപ്പവീഞ്ഞുകളെ വിശുദ്ധീകരിക്കേണമേ.

പട്ടക്കാരൻ. **കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കർത്താവേ, ഞങ്ങളോട് ഉത്തരമരുളിചെയ്ത്, ദയ തോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.**

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായസ്സോൻ.

☧ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു

**ഈ അപ്പം നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.**

ജനം. ആമ്മീൻ.

☧ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു.

**ഈ കാസായിലുള്ള വീഞ്ഞ് നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.**

ജനം. ആമ്മീൻ.

പട്ടക്കാരൻ. **കർത്താവേ ഇവയിൽ സംബന്ധിക്കുന്ന ഞങ്ങൾക്ക്, നിന്നോടുള്ള ബന്ധം ദൃഢീകരിക്കുമാറാകേണമേ. ധൈര്യപൂർവ്വം തിരുസന്നിധിയിൽനിന്ന് ഞങ്ങൾ, നിനക്കും**

നിൻെറ ഏകപുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും പാട്ടമാറാകണമേ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഇപ്പോൾ പരിശുദ്ധ തിരുനാമത്തിൽ ഞങ്ങൾ അർപ്പിക്കുന്നതായ ഈ സ്തോത്രയാഗത്തെ നീ സ്വീകരിക്കേണമേ. നിൻെറ വിശുദ്ധ സഭയ്ക്കു വേണ്ടിയും, അതിൻെറ ഇടയന്മാർക്കും ഭരണക്കാർക്കും വേണ്ടിയും, രാജ്യാന്തരപരമായ സമാധാനത്തിനുവേണ്ടിയും, യുദ്ധങ്ങൾ മാറിപ്പോകുന്നതിനായും, സംവത്സരത്തിൻെറ അനുഗ്രഹത്തിനായും, ബലഹീനനായ എനിക്കും അത്യാവശ്യങ്ങളിൽ പെട്ടിരിക്കുന്ന എല്ലാവർക്കും വേണ്ടിയും, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

ശുശ്രൂഷകൻ. കർത്താവേ, നാലു ഭാഗങ്ങളിലുമുള്ള വിശുദ്ധസഭയെ......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. വന്ദ്യനും സ്തുത്യനുമായ ഞങ്ങളുടെ ദൈവമേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. നിൻെറ പരിശുദ്ധ പുത്രൻെറ രക്തത്താൽ സമ്പാദിക്കപ്പെട്ട ജനത്തിനും അവകാശത്തിനും വേണ്ടിയുള്ള, ഞങ്ങളുടെ ബലഹീന അപേക്ഷകളെ നീ സ്വീകരിക്കേണമേ. നിൻെറ ഏകജാതൻെറ വാഗ്ദാനപ്രകാരം, ആനന്ദപ്രദമായ നിൻെറ ദാനങ്ങളാകുന്ന അക്ഷയ ധനത്തെ, നീ ഞങ്ങൾക്കു അയച്ചുതരേണമേ. അവനോടും നിൻെറ വിശുദ്ധ റൂഹായോടും കൂടെ നീ വാഴ്ത്തപ്പെട്ടവനാകുന്നു. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഇപ്പോൾ ഞങ്ങളോടു ഒരുമിച്ചു് നില്ക്കുന്നവരും, ഈ ശുശ്രൂഷയിൽ സംബന്ധിച്ചിട്ടുള്ളവരുമായ, എല്ലാ വിശ്വാസികളെയും നിൻെറ ദിവ്യ സ്മരണയാൽ നീ ഓർത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, വിശ്വാസികളും സത്യ ക്രിസ്ത്യാനികളുമായ...

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. അടുത്തു കൂടാത്ത പ്രകാശവും, ദാനദാതാവും സഹായങ്ങളുടെ ഉറവുമായ കർത്താവേ, നിന്നെ വിളിക്കുന്നവ

രായ ഞങ്ങളെ എല്ലാവരെയും, നിന്റെ സ്വൎഗ്ഗീയ ദാനങ്ങളുടെ സന്തോഷകരമായ ധനത്താൽ നീ ഐശ്വൎയ്യപ്പെടുത്തേണമേ. എന്തെന്നാൽ കൃപ നിന്റേതും, നിന്റെ ഏകജാതന്റേതും, നിന്റെ വിശുദ്ധ റൂഹായുടേതുമാകുന്നുവല്ലോ. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, നിന്റെ സഭയുടെ ഭരണക്കാരായ സകല ഇടയന്മാരെയും കരുണയോടെ നീ ദൎശിക്കേണമേ. സത്യത്തെ പ്രതിയുള്ള പോരാട്ടത്തിൽ, നീ അവൎക്ക് വിജയം നൽകേണമേ.

ശുശ്രൂഷകൻ. കൎത്താവേ, എല്ലാ ഭരണാധികാരികൾക്കും, രാജ്യതന്ത്രജ്ഞന്മാൎക്കും.....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, നിന്റെ വിശുദ്ധ സഭയെ ഭരിക്കയും, നിന്റെ ഏകജാതന്റെ സുവിശേഷമാകുന്ന സന്തോഷകരമായ നീൎച്ചാലിങ്കൽ, അതിലെ ആട്ടിൻകൂട്ടത്തെ ഉത്സാഹപൂൎവ്വം മേയിച്ച് നയിക്കയും ചെയ്യുന്നവൎക്ക്, നിന്റെ സഹായങ്ങളെ നീ വൎദ്ധിപ്പിച്ച് കൊടുക്കേണമേ. അവരോടുകൂടെ ഞങ്ങളും, നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുന്നു. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, തിരുനാമത്തെ പ്രതി പീഡയേല്ക്കുന്നവരെ നീ ഓൎക്കേണമേ. ഓരോ തലമുറയിലും നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള വിശുദ്ധന്മാരും വിശുദ്ധമതികളുമായ എല്ലാവരെയും ഞങ്ങൾ ഓൎക്കുന്നു.

ശുശ്രൂഷകൻ. കൎത്താവേ, ഭൂമിയിലുള്ള സകല വംശങ്ങളിൽനിന്നും.......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള വിശുദ്ധന്മാരോടുകൂടെ, നിന്റെ രക്ഷയ്ക്കും അഴിവില്ലാത്ത ആനന്ദത്തിനും, ഞങ്ങളെയും അൎഹരാക്കേണമേ. ആയത് നിന്റെ ഏകപുത്രന്റെ കൃപയാലും കരുണയാലും മനുഷ്യസ്നേഹത്താലും തന്നെ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്ര

ന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. ധന്യാത്മാക്കളും നിൻെറ വിശുദ്ധ സഭയുടെ ശുശ്രൂഷക്കാരുമായ, സകല വിശുദ്ധ പിതാക്കന്മാരെയും ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കത്താവേ, നിഖ്യായില്യം കുസ്തന്തീനോസ്ഭ പാലിസിലും ....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, പുതുജീവൻെറ സന്തോഷകരമായ അനുഭവത്തിൽ, നിൻെറ വിശുദ്ധ സഭയെ നീ ഉറപ്പോടെ നില നിത്തണമേ. നിൻെറ തിരഞ്ഞെടുക്കപ്പെട്ടവരുടെ കളങ്കരഹിതമായ ഉപദേശത്താൽ, ഞങ്ങളെ അലങ്കരിക്കേണമേ. വളരെ വരങ്ങൾ നൽകുന്നവനും ദാനങ്ങളെ വർഷിക്കുന്നാവനും നീയാകകൊണ്ടു്, ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുന്ന ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കത്താവേ, ഞങ്ങളുടെ പിതാക്കന്മാരും സഹോദരങ്ങളും ഗുരുക്കന്മാരുമായി, നിന്നിലുള്ള സത്യവിശ്വാസത്തോടെ നിദ്ര പ്രാപിച്ചവരെ ഞങ്ങൾ ഓക്കുന്നു. അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെയും യോഗ്യതയുള്ളവരാക്കേണമേ.

ശുശ്രൂഷകൻ. കത്താവേ, സത്യവിശ്വാസത്തിൽ മരിച്ചു്.... ...

ജനം. കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേ— ലായിസ്സോൻ.

പട്ടക്കാരൻ. കത്താവേ, നിന്നിലുള്ള പ്രത്യാശയോടുകൂടെ വാങ്ങിപ്പോയിട്ടുള്ളവരോടൊന്നിച്ചു്, പ്രകാശപൂണ്ണമായ നിൻെറ ഭവനങ്ങളിലും, ഭാഗ്യകരമായ നിൻെറ കരുണാസങ്കേതങ്ങളിലും, ഞങ്ങളെയും നീ വസിപ്പിക്കേണമേ. നിൻെറ ഏകപുത്രൻെറ ഉപദേശം ഞങ്ങൾ സ്വീകരിച്ചിരിക്കുന്നതിനാൽ, തിരുമുഖ പ്രകാശത്താൽ അവരോടുകൂടെ ഞങ്ങളെയും

നീ സന്തോഷിപ്പിക്കേണമേ. താൻ മുഖാന്തരവും തന്റെ നിമിത്തവും, അനുഗ്രഹങ്ങളും പാപമോചനവും കണ്ടെത്തുവാൻ, തന്നിൽ മാത്രം ഞങ്ങളും ശരണപ്പെട്ടിരിക്കുന്നു. മെത്തുലോസേ ഒപ്പിലാൻ.

ജനം. ദൈവമേ, മനസ്സോടും മനസ്സു കൂടാതെയും......

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്കു വെളിവായിരിക്കുന്ന രഹസ്യവും പരസ്യവുമായ ഞങ്ങളുടെ തെറുകൾ ക്ഷമിച്ചു് ഞങ്ങളെ ആശ്വസിപ്പിക്കേണമേ.

പട്ടക്കാരൻ. കർത്താവേ, അതുല്യമായ നിന്റെ പ്രകാശത്തിലേക്കു് ഞങ്ങളെ വഴി നടത്തേണമേ. നിന്റെ സമാധാന സേനയിൽ ഞങ്ങളെയും ചേർക്കേണമേ. തിരഞ്ഞെടുക്കപ്പെട്ടവരോടുകൂടെ, നിന്റെ വലഭാഗത്തു് ഞങ്ങളെയും നിർത്തേണമേ. എന്തെന്നാൽ, നിന്റെ തിരഞ്ഞെടുക്കപ്പെട്ടവരുടെ ഗണത്തിലല്ലൊ ഞങ്ങളും വിളിക്കപ്പെട്ടിരിക്കുന്നതു്. സകലത്തിലും ബഹുമാന്യമായതും, വാഴ്ത്തപ്പെട്ടതുമായ തിരുനാമം, ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായുടെയും നിന്റെ വിശുദ്ധ റൂഹായുടെയും തിരുനാമങ്ങളോടുകൂടെ, സകലത്തിലും എന്നപോലെ ഈ ശുശ്രൂഷയിലും, മഹത്വീകരിക്കപ്പെട്ടു് പുകഴ്ത്തപ്പെട്ടു് പ്രാബല്യപ്പെടുമാറാകണമേ. ഹോശോ.........

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇരുന്നപ്രകാരം ഇരിക്കുന്നു......

## രണ്ടാമത്തെ റൂശ്മാ.

⁂ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു് നിന്നു് ജനത്തെ അനുഗ്രഹിച്ചു് പറയേണ്ടതു്.

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശി

ഹായുടെ അനുഗ്രഹങ്ങൾ, ✠ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

☙ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു.

ശുശ്രൂഷകനും ജനവും കൂടി ലുത്തിനിയായോ ഗീതമോ ചൊല്ലണം.

(മാർ യാക്കോബിൻെറ കുർബാനക്രമം പുറം 37—41)

ശുശ്രൂഷകൻ. സകലത്തിൻെറയും ഉടയവനായ.........

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, നിൻെറ തൃക്കൈയിൽ .......

(മൌനപ്രാർത്ഥനയ്ക്കു സമയം, പിറന്നാൾസ്തോത്രം, പ്രത്യേക അപേക്ഷകൾ)

കർത്താവിൻെറ പ്രാർത്ഥനയ്ക്കു മുൻപുള്ള അപേക്ഷ.

പട്ടക്കാരൻ ഞങ്ങളുടെ കർത്താവും രക്ഷകനുമായ യേശുമശിഹായാകുന്ന ഏകജാതൻെറ പിതാവായ ദൈവമേ, സകല വൃന്ദങ്ങളും സേനകളും അശരീരികളായ ഗണങ്ങളും, നിന്നെ പുകഴ്ത്തി ബഹുമാനിക്കുന്നു. ആയിരമായിരങ്ങളും പതിനായിരം പതിനായിരങ്ങളും മുടങ്ങാതെ നിൻെറ ബഹുമാനത്തിനായി ശുശ്രൂഷ ചെയ്യുന്നു. നിർമ്മല മനസ്സാക്ഷിയോടും മക്കൾക്കു ചേർന്ന ധൈര്യത്തോടും കൂടി, സർവ്വാധിപതിയും പരിശുദ്ധനും സ്വർഗ്ഗസ്ഥനുമായ ദൈവമേ, എന്നു നിന്നെ വിളിപ്പാൻ ഞങ്ങളെ യോഗ്യരാക്കേണമേ. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ......

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ.......

പട്ടക്കാരൻ. സർവ്വ സൃഷ്ടികളുടെമേലും അധികാരമുള്ള ദൈവവും, സർവ്വ ലോകങ്ങളുടെയും രാജാവും, വാനസേനകളുടെ നാഥനുമായുള്ളോവേ, സകല സൃഷ്ടികളും നിൻെറ സ്തുതിയെ കീർത്തിക്കുന്നു. നീ ഞങ്ങൾക്കു വീണ്ടെടുപ്പുകാരനായിരിക്കേണമേ. ഞങ്ങളുടെ ആയുഷ്കാലമെല്ലാം, തിരുസന്നിധിയുടെ സംരക്ഷണയിൽ ഞങ്ങൾ പാലിക്കപ്പെട്ടവരാകണമേ. രക്ഷയും വിജയവും നിൻേറതാകയാൽ നിനക്കും

നിൻെറ ഏക പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററുന്നു. ഹോശോ......

ജനം: ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോട്ടുകൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കത്താവും ദൈവവുമേ........

പട്ടക്കാരൻ കത്താവേ, ഞങ്ങളുടെ ബോധത്തെയും ബുദ്ധിയേയും നിൻെറ വിശുദ്ധാത്മാവുമൂലം നീ വെടിപ്പാക്കേണമേ. ഇപ്പോൾ ഭയഭക്തിയോടെ തിരുമുൻപിൽ തലകുനിച്ച് നിന്നുകൊണ്ടു്, നിൻെറ അന്തമില്ലാത്ത കരുണയ്ക്കായി പ്രതീക്ഷിക്കുന്ന, നിൻെറ ആരാധകരായ ഈ ദാസരെ നീ അനുഗ്രഹിക്കേണമേ. ഞങ്ങൾ സർവ്വ കാര്യങ്ങളിലും നിന്നെ സ്തുതിക്കുന്നവരായി തീരുമാറാകണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോട്ടു കൂടെയും ഉണ്ടായിരിക്കട്ടെ.

## മൂന്നാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു്
ജനത്തെ അനുഗ്രഹിച്ച് പറയേണ്ടതു്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും, സൃഷ്ടിയല്ലാത്തതും സ്വയംഭൂവായതും, ✠ ആദ്യന്തമില്ലാത്തതും വന്ദ്യമായിരിക്കുന്നതും, തത്വത്തിൽ ഏകമായിരിക്കുന്നതും ആയ ത്രിത്വത്തി

ൻെറ ✠ കൃപയും അനുഗ്രഹങ്ങളും എനിക്കു പ്രിയമുള്ളവരേ, നിങ്ങളെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ. ✠

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ...... ..

ശുശ്രൂഷകൻ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം:

ജനം. കർത്താവേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

☙ ഇവിടം മുതൽ സ്തോത്രപ്രാർത്ഥന വരെയുള്ളതു്

(മാർ യാക്കോബിൻെറ കർബാനക്രമം പുറം 44—51)

സ്തോത്രപ്രാർത്ഥന.

പട്ടക്കാരൻ. കർത്താവേ, സർവ്വ ആരാധനയും കൃതജ്ഞതയും ബഹുലമായ സ്തോത്രവും ഞങ്ങളിൽനിന്നു സത്യമായി നിനക്കു കടപ്പെട്ടിരിക്കുന്നു. ഞങ്ങളുടെ രാജാവും നാഥനും ദൈവവും രക്ഷകനുമായ, വന്ദ്യനായ യേശുമ്ശിഹായുടെ പിതാവായ ദൈവമേ, ഞങ്ങൾ അയോഗ്യരായിരുന്നിട്ടും, നിൻെറ ഭവനത്തിൻെറ പുഷ്ടിയാൽ, ആത്മാവിൽ തൃപ്തരാകുവാൻ ഞങ്ങളെ നീ അർഹരാക്കിയല്ലൊ. ഇപ്പൊഴും കർത്താവേ, നീ ഞങ്ങളെ എല്ലാവരെയും ശക്തിപ്പെടുത്തി സഹായിച്ചു് താങ്ങി എഴുന്നേല്പിക്കയും, പാപ പരിഹാരം നൽകി ആശ്വസിപ്പിക്കയും ചെയ്യേണമേ. കഴിഞ്ഞുപോയവയും, വരുവാനുള്ളവയുമായ സകലത്തിലും, ഞങ്ങൾ നിന്നെ സ്തുതിക്കുന്നവരും തിരുവിഷ്ടം പ്രവർത്തിക്കുന്നവരുമായി കാണപ്പെടുമാറാകേണമേ. ഞങ്ങളോടുള്ള നിൻെറ കരുണയ്ക്കായി ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും വന്ദനവും കരേറവും. ഹോശേ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും......

പട്ടക്കാരൻ. അരിഷ്ടരായ ഞങ്ങളുടെ വർഗ്ഗത്തിൻെറ രക്ഷയ്ക്കായി, ആകാശം ചായിച്ച് ഇറങ്ങി വന്നവനായ കർത്താവേ, നിൻെറ ആർദ്രകരുണയെ ഞങ്ങളുടെ മേൽ വർഷിക്കേണമേ. ഞങ്ങൾക്കും തിരുസഭയിലെ സർവ്വസംഘങ്ങൾക്കും, നിൻെറ സ്വർഗ്ഗീയ ഐശ്വര്യവും വാഴ്‌വും നൽകേണമേ. ഞങ്ങൾ മതിവരാതെ, സർവ്വാധിനാഥനായ ദൈവമെ, നിന്നെയും നിൻെറ പിതാവിനെയും നിൻെറ വിശുദ്ധ റൂഹായേയും മഹത്വപ്പെടുത്തുമാറാകണമേ. ഹോശോ......

ജനം. ആമ്മീൻ ബൊറക്മ്മാർ.

ക്ഷുത്താമാ മുതൽ ശേഷം ഭാഗങ്ങൾ

(മാർ യാക്കോബിൻെറ കുർബാനക്രമം പുറം 53—57)



# മാർ ഈവാനിയോസ്
# മെത്രാപ്പോലീത്തായുടെ കുർബാനക്രമം.



## സമാധാനത്തിൻെറ പ്രാൎത്ഥന.

പട്ടക്കാരൻ. നിറപ്പും സമാധാനവും സ്നേഹവും അനുഗ്രഹങ്ങളുടെ ഉറവുമായി, വലിയവനും നിത്യനുമായിരിക്കുന്ന ദൈവമേ, നിൻെറ സഭയെ സമാധാനപ്പെടുത്തുകയും, നിൻെറ കൃപയാൽ ഭൂലോകത്തെ പരിപാലിക്കയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറവും. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നമ്മുടെ ദൈവമായ കൎത്താവിൻെറ സ്നേഹത്താൽ...... ...

൳ ഇവിടെ തമ്മിൽ തമ്മിൽ കൈകസൂരി കൊടുക്കണം.

അന്യോന്യം കൈകസൂരി കൊണ്ടു തീരുവോളം ജനം താണ സ്വരത്തിൽ ആവൎത്തിച്ചു ചൊല്ലേണ്ടതു്

ജനം. മ്ശിഹാ തമ്പുരാൻെറ സ്നേഹവും സമാധാനവും സൎവ്വദാ.........

൳ എല്ലാവരും കൈകസൂരി കൊണ്ടു തീൎന്നശേഷം

ശുശ്രൂഷകൻ. സഹോദരന്മാരേ, ലഭിച്ചിരിക്കുന്ന ഈ വിശുദ്ധ.........

ജനം. കൃപയുള്ള ഞങ്ങളുടെ കൎത്താവും ദൈവവുമേ..........

✠ കൈകസൂരിക്കു ശേഷമുള്ള പ്രാൎത്ഥന.

പട്ടക്കാരൻ. കൎത്താവേ, അനുഗ്രഹം നിറഞ്ഞിരിക്കുന്ന നിന്റെ വലത്തുകൈ ആവസിപ്പിച്ച്, നിന്റെ സന്നിധിയിൽ തങ്ങളുടെ തലകളെ വണക്കിയിരിക്കുന്ന നിന്റെ അടിയാരും ആരാധകരുമായവരെ അനുഗ്രഹിക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. കൎത്താവേ, നിന്റെ ഇടവകയുടെ പാപങ്ങൾക്കും കുററങ്ങൾക്കും വേണ്ടി, ആത്മികമായതും രക്തം കൂടാത്തതുമായ ഈ യാഗം നിനക്കു കഴിപ്പാൻ ഞങ്ങളെ ശക്തിപ്പെടുത്തേണമേ. ഞങ്ങളുടെ അമാൎഗ്ഗങ്ങളെ നീ മായിച്ച് ഇല്ലാതാക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ...

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാമെല്ലാവരും ഭംഗിയോടും ഭയത്തോടും.........

✠ പട്ടക്കാരൻ ശോശപ്പാ എടുത്തു മാററിക്കൊണ്ട്—ധ്യാനം.

ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്ക് ജലനദികളെ ഒഴുക്കിയ ആ തീക്കൽ പാറ നീയാകുന്നു. പണിക്കാർ നിരസിച്ച ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് റുശ്മാ ചെയ്തുകൊണ്ട് ജനത്തെ അനുഗ്രഹിച്ച് പറയേണ്ടതു്.

## ഒന്നാമത്തെ റുശ്മാ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ✠ ഏകപുത്രന്റെ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസൎഗ്ഗവും സഹവാസവും ✠ എനിക്ക് പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

ഉ പട്ടക്കാരൻ തൻെറ കൈകളെ ഉയത്തിക്കൊണ്ടു് ചൊല്ലേണ്ടതു്.

പിതാവായ ദൈവത്തിൻെറ വല ഭാഗത്തു്, മ്ശിഹാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു് നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. രാജാധിരാജാവായ പിതാവായ ദൈവത്തെ പുത്രനോടും വിശുദ്ധ റൂഹായോടും കൂടെ വന്ദിപ്പാനും സ്തുതിപ്പാനും

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. മാലാകമാരും റീശ്മാലാകമാരും ക്രോബേന്മാരും, സ്രാപ്പേന്മാരും മൌതേന്മാരും മോറാവാസന്മാരും, അദൃശ്യവും അസംഖ്യവുമായ സകലക്രമങ്ങളുംവർഗ്ഗങ്ങളും സ്വർഗ്ഗീയ സൈന്യങ്ങളും അടങ്ങാത്ത വാഴ്ത്തൽകൊണ്ടും അവണ്ണനീയ ശബ്ദങ്ങൾ കൊണ്ടും, ജയഘോഷത്തോടെ സ്തുതിച്ച് കീത്തിക്കുന്നവനെ നാമും സ്തുതിക്കണം. കോയേനാൻ വെമറീനാൻ.

ജനം. ആകാശവും ഭൂമിയും തൻെറ മഹത്വംകൊണ്ടു്.......

അല്ലെങ്കിൽ ഗീതം.

വാനംഭൂമി ആസകലം സ്തുതി തിങ്ങും.........

ധ്യാനം.

പട്ടക്കാരൻ. പിതാവായ ദൈവമേ, നീ സത്യമായി പരിശുദ്ധനാകുന്നു. നിൻെറ പരിശുദ്ധ പുത്രനായ മോറാനീശോമ്ശിഹായോടുകൂടെ എപ്പോഴും ശുദ്ധീകരിക്കപ്പെടുന്ന നിൻെറ പരിശുദ്ധ റൂഹായും പരിശുദ്ധനാകുന്നു.

പട്ടക്കാരൻ. തൻെറ സ്നേഹത്താൽ നമുക്കുവേണ്ടി ജഡം ധരിക്കയും, നമ്മുടെ രക്ഷയ്ക്കായി മനസ്സോടെ വെറുമയാക്കപ്പെടുകയും ജഡത്തിൽ കഷ്ടപ്പെടുകയും ചെയ്ത കഷ്ടതകളുടെ ആ രാത്രിയിൽ, തൻെറ വിശുദ്ധ കൈകളിൽ അപ്പം എടു

ത്തു. സ്തോത്രം ചെയ്തുകൊണ്ടു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠✠മുറിച്ചു് തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു് "വാങ്ങി ഭക്ഷിപ്പിൻ ഇതു് നിങ്ങൾക്കുവേണ്ടി നൽകുന്ന എന്റെ ശരീരം; ഇതു് എന്റെ ഓൎമ്മയ്ക്കായി ചെയ്വിൻ" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ വീഞ്ഞിൽനിന്നും വെള്ളത്തിൽനിന്നും കലൎത്തിയതായ കാസായേയും അവൻ എടുത്തു. സ്തോത്രംചെയ്തു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠✠തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിലുള്ള എന്റെ രക്തം" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കൎത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓൎക്കുന്നു.........

പട്ടക്കാരൻ. കൎത്താവേ, പാപികളും കുററക്കാരുമായ നിന്റെ അടിയാരാകുന്ന ഞങ്ങൾ, രക്ഷാകരമായ നിന്റെ സകല വ്യാപാരത്തെയും, ഭയങ്കരവും മഹത്വവും ഉള്ളതുമായ നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനെയും ഓൎക്കുന്നു. ഇതു ഹേതുവായി ഞങ്ങൾ നടുങ്ങി വിറച്ചു്, നിന്നോടും നീ മുഖാന്തരം നിന്റെ പിതാവിനോടും പ്രാൎത്ഥിച്ചുചൊല്ലുന്നു.
ലാബൂക്കിൽകാദ് ഒമറൊ.

ജനം. സൎവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു്.........

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, ബലഹീനരും പാപികളുമായ നിന്റെ അടിയാരായ ഞങ്ങൾ നിന്നോടു കൃതജ്ഞതയുള്ളവരായി, സകലത്തിനുവേണ്ടിയും സകലത്തിന്റെ നിമിത്തവും നിന്റെ ദയക്കു സ്തോത്രം ചെയ്യുന്നു.

ശ്ലീ പരിശുദ്ധ റൂഹായ്ക്കു വേണ്ടിയുള്ള പട്ടക്കാരൻെറ രഹസ്യ അപേക്ഷ.

പട്ടക്കാരൻ. ,കത്താവേ, നിൻെറ വിശുദ്ധ നിവാസനത്തിൽനിന്നു നിൻെറ പരിശുദ്ധറൂഹായെ അയച്ച്, വസ്തുപ്പെട്ടിരിക്കുന്ന ഈ അപ്പത്തെയും വീഞ്ഞിനെയും ശുദ്ധീകരിക്കയും, എന്നെ വെടിപ്പുള്ളവനും നിർമ്മലനും ആക്കുകയും ചെയ്യേണമേ.

പട്ടക്കാരൻ. **കത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കത്താവേ, ഞങ്ങളോട് ഉത്തരമരുളിചെയ്തു്, ദയ തോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.**

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായസ്സോൻ.

ശ്ലീ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു

**ഈ അപ്പം നമ്മുടെ കത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.**

ജനം. ആമ്മീൻ.

ശ്ലീ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ടു് ചൊല്ലുന്നു.

**ഈ കാസായിലുള്ള വീഞ്ഞു് നമ്മുടെ കത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.**

ജനം. ആമ്മീൻ.

പട്ടക്കാരൻ. **കത്താവേ ഇവയിൽ സംബന്ധിക്കുന്ന എല്ലാവരും സ്വർഗ്ഗരാജ്യത്തിൻെറ അവകാശികളും, പുതിയ ജീവനിൽ ശുദ്ധിമാന്മാരോടുകൂടെ സന്തോഷിക്കുന്നവരുമായി തീരുമാറാകണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ......**

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, തിരുസഭയുടെ ഇടയന്മാരെയും ഭരണക്കാരെയും പട്ടത്വ സമൂഹത്തെ ഒക്കെയും നീ ഓർത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, നാലു ഭാഗങ്ങളിലുമുള്ള വിശുദ്ധസഭയെ......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ദൈവികമായ നിന്റെ ഉപദേശങ്ങളുടെ പ്രകാശം കൊണ്ടു്, നിന്നെ സ്നേഹിക്കുന്നവരെ പ്രകാശിപ്പിക്കേണമേ. നല്ല കാലങ്ങളേയും ആശ്വാസകരവും സമാധാന സമൃദ്ധവുമായ ജീവിതത്തേയും ഞങ്ങൾക്കു നൽകേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, ഇവിടെയും എല്ലാ സ്ഥലങ്ങളിലുമുള്ള സത്യവിശ്വാസികളായ നിന്റെ ജനത്തെ ഓർത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, വിശ്വാസികളും സത്യ ക്രിസ്ത്യാനികളുമായ...

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, ആവലാധിയോടു ഇരിക്കുന്നവരെയും പീഡിതരെയും ഞെരുങ്ങിയിരിക്കുന്നവരെയും, ദുഃഖിതരെയും ദരിദ്രരെയും മുട്ടുള്ളവരെയും, പരദേശികളെയും അഗതികളെയും ബന്ധിക്കപ്പെട്ടവരെയും കൈവിടപ്പെട്ടവരെയും, അനാഥരെയും വിധവമാരെയും നിന്റെ കരുണയാൽ പോററി പുലർത്തേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഫോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, നിന്റെ ഇഷ്ടം ചെയ്യുന്ന വിശ്വാസികളായ എല്ലാ ഭരണകർത്താക്കളെയും, അധികാരികളെയും ഓർത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, എല്ലാ ഭരണാധികാരികൾക്കും, രാജ്യതന്ത്രജ്ഞന്മാർക്കും.....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, തിരുമുൻപാകെ ആശ്വാസവും ആനന്ദവുമുള്ള ജീവിതം ചെയ്‌വാൻ ഞങ്ങൾക്ക് കൃപ നല്കേണമേ. ഞങ്ങളെ ഭരിക്കുന്നവരുടെ കണ്ണുകളിൽ ഞങ്ങൾക്കു ദയ ലഭിക്കുമാറാകേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, വിശുദ്ധ കന്യകമറിയാമ്മിനെയും, യോഹന്നാൻ മാംദാനായെയും, ശുശ്രൂഷക്കാരനായ സ്തേപ്പാനോസിനെയും, നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള എല്ലാവരെയും ഞങ്ങൾ ഓക്കുന്നു.

ശുശ്രൂഷകൻ. കർത്താവേ, ഭൂമിയിലുള്ള സകല വംശങ്ങളിൽനിന്നും.......

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, തങ്ങളുടെ നീതിയുള്ള നടപ്പുകൾകൊണ്ടു് നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള എല്ലാവരെയും ഞങ്ങൾ ഓക്കുന്നു. അവരോടുകൂടെയുള്ള അവകാശത്തിനും ഓഹരിക്കും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ......

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കർത്താവേ, വിശുദ്ധ പിതാക്കന്മാരും പരിശോധിക്കപ്പെട്ടവരായ മല്പാന്മാരും സത്യത്തിൻെറ ശുശ്രൂഷകന്മാരുമായ എല്ലാവരെയും നീ ഓർത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കർത്താവേ, നിഖ്യായിലും കുസ്തന്തീനോസ്‌പോലിസിലും ....

ജനം. കുറിയേലായിസ്സോൻ.

പട്ടക്കാരൻ. കർത്താവേ, വിശുദ്ധമായ മൂന്നു സുനഹദോസുകളുടെ സത്യവിശ്വാസമാകുന്ന പാറമേൽ നിൻെറ കൃപ

യാൽ ഞങ്ങളെ എല്ലാവരെയും ഉറപ്പിക്കേണമെ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറവാനായിട്ട തന്നെ. ഹോശോ...

ജനം. ആമ്മീൻ.

ധ്യാനം.

പട്ടക്കാരൻ. കൎത്താവേ, ഞങ്ങളുടെ പിതാക്കന്മാരെയും സഹോദര സഹോദരിമാരെയും ഗുരുക്കന്മാരെയും എല്ലാ വിശ്വാസികളെയും നീ ഓൎത്തുകൊള്ളേണമേ.

ശുശ്രൂഷകൻ. കൎത്താവേ, സത്യവിശ്വാസത്തിൽ മരിച്ച്.... ...

ജനം. കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേ—ലായിസ്സോൻ.

പട്ടക്കാരൻ. കൎത്താവേ, അന്ധകാര സൈന്യങ്ങളാൽ പിടിക്കപ്പെടാത്തവരും, ദുഷ്ടാത്മാക്കളുടെ ആക്രമണത്തിൽ അകപ്പെടാത്തവരും ആയി ഞങ്ങളെ നിൎത്തിക്കൊള്ളേണമേ. അരിഷ്ടതയിൽ നിന്നും അതിവേദനയിൽനിന്നും ഞങ്ങളെ രക്ഷിക്കേണമേ. നിൻെറ ഏകപുത്രൻെറ പ്രകാശം ഞങ്ങളുടെമേൽ ഉദിപ്പിക്കേണമേ. അവൻ മുഖാന്തരവും അവൻെറ നിമിത്തവും അനുഗ്രഹങ്ങളും പാപമോചനവും കണ്ടെത്തുവാൻ, അവനിൽ മാത്രം ഞങ്ങളും ശരണം പ്രാപിച്ചിരിക്കുന്നു. മെത്തുലോസേ ഒപ്പിലാൻ.

നം. ദൈവമേ, മനസ്സോട്ടം മനസ്സു കൂടാതെയും......

ധ്യാനം.

പട്ടക്കാരൻ. ദൈവമേ, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും നിനക്കു പ്രത്യക്ഷമായിരിക്കുന്ന, പരസ്യങ്ങളും രഹസ്യങ്ങളുമായ ഞങ്ങളുടെ പിഴകളെ നീ പരിഹരിച്ച് ഞങ്ങളെ ആശ്വസിപ്പിക്കേണമേ.

പട്ടക്കാരൻ. കൎത്താവേ, നിൻെറ കരുണയുടെ ബഹുത്വം നിമിത്തം ഞങ്ങളെ ചെവിക്കൊള്ളേണമേ. വരുവാനിരിക്കുന്ന ന്യായവിധിയിൽനിന്നും. ദുഷ്ടന്മാൎക്കായി കരുതിയിക്കുന്ന അതിവേദനയിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമേ. സകലത്തിലും എന്നപോലെ ഈ ശുശ്രൂഷയിലും, ഞങ്ങളുടെ

കത്താവേശുമ്ശിഹായോടു കൂടെയും, നിൻെറ വിശുദ്ധ റൂഹായോടു കൂടെയും, നിൻെറ വാഴ്ത്തപ്പെട്ട തിരുനാമം സ്തുതിക്കപ്പെടുകയും വാഴ്ത്തപ്പെടുകയും ചെയ്യുമാറാകേണമേ. ഫോശോ......

ജനം. ആമ്മീൻ

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. ദൈവം ഇരുന്നപ്രകാരം ഇരിക്കുന്നു......

## രണ്ടാമത്തെ റുശ്മാ.

※ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു്

ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ, ✠ എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനം. നിൻെറ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

※ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു.

ശുശ്രൂഷകനും ജനവും കൂടി ലുത്തിനിയായോ ഗീതമോ ചൊല്ലുന്നു

(മാർ യാക്കോബിൻെറ കുർബാനക്രമം പുറം 37—41)

ശുശ്രൂഷകൻ. സകലത്തിൻെറയും ഉടയവനായ.......

ജനം. അനുഗ്രഹിക്കുന്നവനായ കത്താവേ, നിൻെറ തൃക്കൈയിൽ.......

(മൌനപ്രാത്ഥനയ്ക്കു സമയം. പിറന്നാൾസ്തോത്രം, പ്രത്യേക അപേക്ഷകൾ)

കത്താവിൻെറ പ്രാത്ഥനയ്ക്കു മുൻപുള്ള അപേക്ഷ.

പട്ടക്കാരൻ. വലിയവനും ബലവാനുമായ ദൈവമേ, നിൻെറ മനുഷ്യസ്നേഹത്താൽ ദൈവികമായ ഈ ദാനത്തിനു ഞങ്ങളെ നീ വിളിച്ചുടുപ്പിച്ചിരിക്കുന്നുവല്ലോ. ഇതു ഹേതു

വായിട്ട് പിതാവേ, നിന്നെ ഞങ്ങൾ മഹത്വപ്പെടുത്തുന്നു, വിശുദ്ധറൂഹായെ ഞങ്ങൾ വന്ദിക്കുന്നു. തെളിഞ്ഞ ബോധത്തോടും നിർമ്മല നിരൂപണയോടും നിഷ്കളങ്ക ഹൃദയത്തോടും ശരീരവെടിപ്പോടും ആത്മധൈര്യത്തോടും കൂടെ, നിന്റെ ഏകപുത്രൻ ഞങ്ങളെ പഠിപ്പിച്ച കർത്തൃപ്രാർത്ഥനയെ ഞങ്ങൾ പാടി, സർവ്വ വല്ലഭനും സ്വർഗ്ഗസ്ഥനുമായ പിതാവെ എന്നു ഞങ്ങൾ നമസ്കരിച്ചു ചൊല്ലുന്നു. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ......

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ.......

പട്ടക്കാരൻ. തന്റെ മക്കളെന്നു വിളിക്കപ്പെടുവാനായിട്ടു ഞങ്ങളെ യോഗ്യരാക്കിതീർത്ത, ഉത്തമനും കാരുണ്യവാനുമായ പിതാവേ, കഠിന പരീക്ഷകളിൽനിന്നു ഞങ്ങളെ രക്ഷിച്ചു കൊള്ളേണമേ. ദുഷ്ടനിൽനിന്നും അവന്റെ സകല ശക്തിയിൽനിന്നും ദുർജ്ജനങ്ങളുടെ ദ്രോഹങ്ങളിൽ നിന്നും ഞങ്ങളെ വീണ്ടുകൊള്ളേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും ദൈവവുമേ .. ...

പട്ടക്കാരൻ. സർവ്വസൃഷ്ടികളും തന്റെ മേൽക്കോയ്മയുടെ ചെങ്കോലിൻകീഴിൽ വണങ്ങി നില്ക്കുന്ന, വലിയവനും സർവ്വ വല്ലഭനുമായ രാജാവേ, ഇപ്പോൾ നിന്റെ മുൻപാകെ തല കുനിച്ചിരിക്കുന്ന നിന്റെ വിശുദ്ധ സഭയ്ക്കു്, നിന്റെ വാഴ്വുകളെ നീ അയച്ചുതരേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ,

ജനം. നിന്റെ ആത്മാവോട്ടകൂടെയും ഉണ്ടായിരിക്കട്ടെ,

## മൂന്നാമത്തെ റൂശ്മാ.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു

ജനത്തെ അനുഗ്രഹിച്ചു പറയേണ്ടതു്.

വിശുദ്ധിയുള്ളതും മഹത്വമുള്ളതും, സൃഷ്ടിയല്ലാത്തതും സ്വയംഭൂവായതും, ✠ ആദ്യന്തമില്ലാത്തതും വന്ദ്യമായിരിക്കുന്നതും, തത്വത്തിൽ ഏകമായിരിക്കുന്നതും ആയ ത്രിത്വത്തിന്റെ ✠ കൃപയും അനുഗ്രഹങ്ങളും, എനിക്കു പ്രിയമുള്ളവരേ, നിങ്ങളോടെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ. ✠

ജനം. നിന്റെ ആത്മാവോട്ടകൂടെയും ഉണ്ടായിരിക്കട്ടെ. വിശുദ്ധിയും മഹത്വവും ഉള്ള ത്രിത്വമേ......

ശുശ്രൂഷകൻ. നാം ഭയത്തോടും വിറയലോടും സൂക്ഷിക്കണം.

ജനം. കർത്താവേ, കരുണതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമേ.

✠ ഇവിടം മുതൽ സ്തോത്രപ്രാർത്ഥന വരെയുള്ളതു്

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം 44—51)

## സ്തോത്രപ്രാർത്ഥന.

പട്ടക്കാരൻ. ദൈവമേ, നിന്റെ ഏകപുത്രന്റെ ശരീരരക്തങ്ങളാകുന്ന ദൈവികമായ ഈ ദാനത്തിനു, അയോഗ്യരായ ഞങ്ങളെ അർഹരാക്കിയതിനാൽ, ഞങ്ങൾ നന്ദിയുള്ളവരായി നിന്റെ വിശുദ്ധ തിരുനാമത്തിനു സ്തോത്രം ചെയ്യുന്നു. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഷോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോട്ടകൂടെയും ഉണ്ടായിരിക്കട്ടെ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കത്താവും......

പട്ടക്കാരൻ. ഞങ്ങളുടെ ദൈവമായ മ്ശിഹാതമ്പുരാനെ, നിന്റെയും, നിന്റെ പിതാവിന്റെയും നിന്റെ വിശുദ്ധ റൂഹായുടെയും തിരുവിഷ്ടത്താൽ, ഞങ്ങൾക്കുവേണ്ടി യാഗമായി അർപ്പിക്കപ്പെട്ടകയും, നിന്റെ വിശുദ്ധ ശരീരം ഭക്ഷണമായും, പാപ പരിഹാരം ചെയ്യുന്ന രക്തം ഞങ്ങൾക്കു പാനീയമായും നൽകിയ, ആ നിന്റെ സ്നേഹത്തിൽ ഞങ്ങളെ സ്ഥിരപ്പെടുത്തുകയും, നിന്നെക്കുറിച്ചുള്ള ഭയഭക്തി കൊണ്ട് ഞങ്ങളെ നിറയ്ക്കയും ചെയ്യേണമേ. നിന്നിലുള്ള വിശ്വാസത്തിൽ ഞങ്ങളെ യഥാസ്ഥാനപ്പെടുത്തേണമേ. കുററമില്ലാത്ത നടപടികളാൽ ഞങ്ങളെ അലങ്കരിക്കയും, ഞങ്ങളുടെ പാപങ്ങൾ ഞങ്ങളോട് ക്ഷമിക്കയും ചെയ്യേണമേ. ഞങ്ങൾ നിന്നേയും നിന്റെ ജനകനായ പിതാവാം ദൈവത്തെയും നിന്റെ വിശുദ്ധ റൂഹായെയും ഇടവിടാതെ സ്തുതിക്കുവാനായിട്ടുതന്നെ. ഹോശോ ....

ജനം. ആമ്മീൻ ബാറെക്മാർ

---

⁂ ഹുത്താമാ മുതൽ ശേഷം ഭാഗങ്ങൾ

(മാർ യാക്കോബിന്റെ കുർബാനക്രമം പുറം. 53—57)

---

# രോഗികൾക്കുവേണ്ടി
# വീട്ടിൽവച്ചു നടത്തുന്ന
# വിശുദ്ധ കുർബാനയുടെ
# ശുശ്രൂഷക്രമം.

## സൂചനകൾ.

1. നമ്മുടെ സഭയിൽ വിശുദ്ധ കുർബാനയെ സംബന്ധിച്ചു് തിരിച്ചറിവാൻ തക്ക പ്രായമായിട്ടുള്ള എല്ലാ സ്ത്രീപുരുഷന്മാരും അതിൽ പതിവായി ഓഹരിക്കാരാകണമെന്നു് പട്ടക്കാർ കൂടക്കൂടെ പ്രബോധിപ്പിക്കയും വസന്തപ്പനിയൊ പകർച്ചവ്യാധിയൊ ഉള്ള കാലത്തു് കൂടുതൽ ജാഗ്രതയായി ഓർമ്മപ്പെടുത്തുകയും ചെയ്യേണ്ടതാണു്.

2. ഇടവകാംഗങ്ങളിൽ ഒരാൾ പള്ളിയിൽ വരുവാൻ പാടില്ലാതവണ്ണം രോഗക്കിടക്കയിൽ ആയിരിക്കയും, വിശുദ്ധ കുർബാന കൈക്കൊള്ളാൻ ആഗ്രഹിക്കയും ചെയ്യുന്നതായാൽ ആ വിവരം ഇടവക പട്ടക്കാരനെ അറിയിക്കയും പട്ടക്കാരൻ രോഗിയുടെ വീട്ടിൽ ചെന്നു് വിശുദ്ധ കുർബാന അനുഷ്ഠിച്ചു് രോഗിക്കു കൊടുക്കയും ചെയ്യേണ്ടതാണു്. ആ അവസരത്തിൽ ആ കുടുംബത്തിലെ പ്രായപൂർത്തിയുള്ള എല്ലാ സ്ത്രീപുരുഷന്മാരും വിശുദ്ധ കുർബാന അനുഭവിക്കുന്നതു ആശാസ്യമായിരിക്കുന്നതാണു്. രോഗിയോടുകൂടി വിശുദ്ധ കുർബാന അനുഭവിക്കുന്നതിനു കുറഞ്ഞപക്ഷം രണ്ടു പേരെങ്കിലും ഉണ്ടായിരിക്കാൻ കരുതേണ്ടതാണു്.

3. രോഗിയുടെ ഭവനത്തിൽ പ്രത്യേകം ഒരുക്കപ്പെട്ട ഒരു സ്ഥലത്തു വെച്ചു് പട്ടക്കാരൻ ശുശ്രൂഷ നടത്തേണ്ടതാണു്. എന്നാൽ ആ ഭവനത്തിൽ സൗകര്യമില്ലാത്തപക്ഷം രോഗിക്കും ശേഷമുള്ളവർക്കും കൂടി വന്നു് സംബന്ധിക്കുന്നതിനു സൗകര്യമുള്ള അടുത്ത ഏതെങ്കിലും വീട്ടിലോ സമീപെയുള്ള പ്രാർത്ഥനാലയത്തിലൊ വച്ചു് ശുശ്രൂഷ നടത്താവുന്നതാണു്. എന്നാൽ അവിടെയും, രോഗിക്കു സന്നിഹിതനാകുന്നതിനു കഴിവില്ലാതിരുന്നാൽ സാധാരണയായി പള്ളിയിൽ വച്ചുതന്നെ നടത്തേണ്ടതാണു്.

4. വി: കുർബാന ആദ്യം പട്ടക്കാരനും മററു വൈദികന്മാർ ഉണ്ടായിരുന്നാൽ അവരും അനുഭവിച്ച ശേഷം രോഗിക്കും ഒരുങ്ങിവന്നിട്ടുള്ള മററുള്ളവക്കും കൊടുക്കേണ്ടതാണു്.

5. രോഗിക്കുവേണ്ടിയുള്ള പ്രാത്ഥനശുശ്രൂഷയും അപ്പോൾ തന്നെ നടത്തുന്നതായിരുന്നാൽ ശുശ്രൂഷ ദീർഘമാകാതിരിക്കുന്നതിനു വേണ്ടി പ്രാത്ഥനക്രമത്തിലെ പ്രധാന ഭാഗങ്ങൾ ചൊല്ലി തൈലാഭിഷേകം നടത്തിയശേഷം വിശുദ്ധ കുർബാന ആരംഭിക്കണം.

6. വസന്തപ്പനി, മസൂരി മുതലായ പകർച്ചവ്യാധികൾ നിമിത്തം ഭയന്നു് വീടുകളിൽ രോഗിയോടുകൂടി വിശുദ്ധ കുർബാന കൈക്കൊള്ളുന്നതിനു ആരും ഒരുങ്ങിവരാതിരുന്നാലും വിശുദ്ധ കുർബാന അനുഭവിക്കണമെന്നു രോഗിക്കു പ്രത്യേകം ആഗ്രഹമുണ്ടായിരുന്നാൽ പട്ടക്കാരൻ കുർബാന അനുഷ്ഠിച്ചു, രോഗിക്കു കൊടുക്കേണ്ടതാണു്.

7. തുയാബാ ശുശ്രൂഷക്കു മുൻപോ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നതിനു മുൻപോ കുമ്പസാര ശുശ്രൂഷ നടത്തേണ്ടതാണു്.

---

## ✠ പട്ടക്കാരൻ കുർബാനയ്ക്കുള്ള അംശവസ്ത്രങ്ങൾ ധരിച്ചശേഷം ശുശ്രൂഷ ആരംഭിക്കുന്നു.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി—ബല ഹീനനും പാപിയുമായ എന്റെ മേൽ അനുഗ്രഹങ്ങളും കരുണയും എന്നന്നേക്കും രണ്ടു ലോകങ്ങളിലും ചിന്തപ്പെട്ടമാറാകേണമേ—ആമ്മീൻ.

(പ്രാരംഭപ്രാൎത്ഥന)

പട്ടക്കാരൻ. കാരുണ്യവാനും മനുഷ്യരെ സ്നേഹിക്കുന്നവനുമായ ദൈവമായ കൎത്താവേ, അറിവോടും ഭയത്തോടും ഭംഗിയുള്ള ആത്മിക ക്രമത്തോടും കൂടെ, തിരുസന്നിധിയിൽ വെടിപ്പും വിശുദ്ധിയും ഉള്ളവരായി നിന്നു, സകലത്തിൽ നിന്നും വന്ദനയ്ക്കു് അർഹതയുള്ള കൎത്താവും സ്രഷ്ടാവുമായി, പിതാവും പുത്രനും പരിശുദ്ധ റൂഹായുമായുള്ളോവെ, എല്ലായ്പോഴും നിനക്കു ശുശ്രൂഷ ചെയ്വാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ഹോശോവബ്ക്കൂൽസ് ബാൻല് അൽമീൻ. ആമ്മീൻ.

✠ അതിന്റെ ശേഷം പട്ടക്കാരൻ അപ്പമെടുത്തു് പീലാസായിൽ വയ്ക്കയും വീഞ്ഞും വെള്ളവും കാസായിൽ കലത്തുകയും ചെയ്തശേഷം വലത്തുകൈ പീലാസാമേലും ഇടത്തു കൈ കാസാമേലും വച്ചുകൊണ്ടു് ചൊല്ലേണ്ടതു്.

എന്നോടുള്ള തന്റെ സകല ഉപകാരങ്ങൾക്കുമായി ഞാൻ കൎത്താവിന്നു എന്തു പകരം കൊടുക്കും. ഞാൻ രക്ഷയുടെ കാസാ എടുത്തു കൎത്താവിന്റെ നാമം വിളിച്ചപേക്ഷിക്കും. ഞാൻ കൎത്താവിന്നു എന്റെ നേർച്ചകളെ സകല ജനവും കാൺകെ കഴിക്കും.

സ്വർഗ്ഗസ്ഥ പിതാവിന്റെ ആദ്യജാതനായുള്ളോവെ, ബലഹീനനും പാപിയുമായ നിന്റെ ദാസന്റെ കൈയിൽ നിന്നു ഈ ആദ്യഫലങ്ങളെ കൈക്കൊള്ളേണമേ.

✠ കബലാനാ കൊണ്ടു് കാസായും പീലാസായും മൂടിയ ശേഷം മുട്ടുകുത്തി പട്ടക്കാരൻ തനിക്കുവേണ്ടിയുള്ള പ്രാൎത്ഥന ചൊല്ലുന്നു.

**മനുഷ്യരുടെ അന്യായങ്ങളെ ക്ഷമിക്കുന്നവനും, പാപികളുടെ മരണത്തിൽ ഇഷ്ടമില്ലാത്തവനുമായ സർവ്വശക്തിയുള്ള ദൈവമായ കൎത്താവേ, എന്റെ ഹൃദയ കൈകളെ നിങ്കലേക്കു നീട്ടി എന്റെ സകല ലംഘനങ്ങളുടെയും മോചനം നിന്നോടു ഞാൻ യാചിച്ചു കൊള്ളുന്നു. ഞാൻ മുഴുവനും നിങ്കൽ ആയിരിപ്പാനും നിന്റെ ദിവ്യ രഹസ്യങ്ങളുടെ ദാനം നിന്നിൽ നിന്നു എനിക്കു ലഭിപ്പാ**

നം ആയിട്ട ഞാൻ അയോഗ്യനെങ്കിലും, എതിരാളിയുടെ സകല വ്യാപാരങ്ങ ളിൽ നിന്നും എന്റെ ബോധത്തെയും, ദുർമ്മോഹത്തോടെ നോക്കാതിരിപ്പാൻ എന്റെ കണ്ണുകളെയും, വ്യർത്ഥകാര്യങ്ങൾ കേൾക്കാതിരിപ്പാൻ എന്റെ ചെവികളെയും, വെറുക്കത്തക്ക പ്രവൃത്തികളിൽ നിന്ന എന്റെ കൈകളെയും, നിന്നാൽ പ്രയോഗിക്കപ്പെടത്തക്കവണ്ണം എന്റെ അന്തരംഗങ്ങളെയും കാത്തു കൊള്ളണമെന്നു നിന്നോട്ട ഞാൻ അപേക്ഷിക്കുന്നു. ആമ്മീൻ.

☙ അതിന്റെ ശേഷം പട്ടക്കാരൻ എഴുന്നേററു് പീലാസായുടെ മൂടിക എടുത്തു് വലത്തു ഭാഗത്തും കാസായുടേതു് ഇടത്തു ഭാഗത്തും വച്ചു് ചൊല്ലേണ്ടതു്.

സർവ്വലോകത്തിന്റെയും പാപപരിഹാരത്തിനും വീണ്ടെടുപ്പിന്നുമായി, തന്റെ പിതാവിന്നു സ്വീകാര്യമായ കാഴ്ചയായി തന്നെത്തന്നെ അർപ്പിച്ച വെടിപ്പുള്ളതും ഊനമററതുമായ കുഞ്ഞാടായിരിക്കുന്ന ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, നിനക്കു പ്രസാദമായിരിക്കുന്നതും ഞങ്ങൾക്കു വേണ്ടിയുള്ള യാഗത്തിന്നു സദൃശമായിരിക്കുന്നതും ആയ ജീവനുള്ള യാഗമായി ഞങ്ങളെത്തന്നെ നിനക്കു അർപ്പിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ആമ്മീൻ.

☙ പട്ടക്കാരൻ തന്റെ കൈകളെ കുരിശിന്റെ ഭാഷയിൽ ഇടത്തു കൈക്കു മേലായി വലത്തുകൈ നീട്ടി വലത്തുകൈയിൽ പീലാസായും ഇടത്തുകൈയിൽ കാസായും പിടിച്ചു കൊണ്ടു് ചൊല്ലുണ്ടതു്.

ഞങ്ങളുടെ കർത്താവും ദൈവവും രക്ഷിതാവുമായ യേശുമ്ശിഹായുടെയും ഞങ്ങൾക്കു വേണ്ടി ഉണ്ടായ രക്ഷാകരമായ തന്റെ സകല വ്യാപാരത്തിന്റെയും ഓർമ്മയെ ഞങ്ങളോടുള്ള തന്റെ കർത്തൃസംബന്ധമായ കല്പനപോലെ ഞങ്ങൾ ധ്യാനിക്കുന്നു. ആയതു മാലാക മുഖാന്തരമുള്ള ദൂതും, മഹത്വമുള്ള ഉല്പാദനവും, ജഡപ്രകാരമുള്ള ജനനവും യൂർദനാനിൽ വച്ചുള്ള മാമോദീസായും, നാല്പതു ദിവസത്തെ നോൻപും, രക്ഷാകരമായ കഷ്ടപ്പാടും, സ്ലീബായിലേക്കുള്ള കരേററവും, ജീവപ്രദമായ മരണവും മാന്യമായ കബറടക്കവും, സ്വർഗ്ഗത്തിലേക്കുള്ള ആരോഹണവും, പിതാവായ ദൈവത്തിന്റെ വലത്തു ഭാഗത്തുള്ള ഉപവേശവും ആകുന്നു.

☙ ശോശപ്പാ കൊണ്ടു് മൂടിന ശേഷം ചൊല്ലുണ്ടതു്.

മഹത്വമുള്ളവന്റെ തേജസ്സിനാൽ ആകാശങ്ങൾ മൂടിയിരിക്കുന്നു. അവന്റെ മഹത്വം സർവ്വ സൃഷ്ടിയിലും നിറഞ്ഞിരിക്കുന്നു.

ഠ പട്ടക്കാരൻ ധൂപക്കുററിയിൽ കുന്തിരുക്കം ഇട്ടു് വീശിക്കൊണ്ടു് വണങ്ങി ചൊല്ലേണ്ടതു്.

കരുണയുള്ള പിതാവിനു വന്ദനം—കരുണയുള്ള പുത്രന്നു വന്ദനം—ജീവനും വിശുദ്ധിയുമുള്ള റൂഹാക്കു വന്ദനം.

നീതിമാന്മാരേ, കർത്താവിനെ സ്തുതിപ്പിൻ—സകല ജാതികളുമേ, തന്നെ സ്തുതിപ്പിൻ—പിതാവിനും പുത്രന്നും പരിശുദ്ധ റൂഹാക്കും സ്തുതി. ആദിമുതൽ എന്നന്നേക്കും തന്നെ. ആമ്മീൻ.

എത്രാ.

പട്ടക്കാരൻ. കർത്താവേ, നിന്റെ കരുണയാൽ നിന്റെ അടിയാരുടെ ആരാധനയെ കൈക്കൊള്ളേണമേ. നിന്റെ പട്ടക്കാരുടെ പ്രാർത്ഥനയെ ശ്രദ്ധിക്കേണമേ. തന്റെ പിതാവിനോടും ജീവനും വിശുദ്ധിയുമുള്ള തന്റെ റൂഹായോടും കൂടെ വന്ദിക്കപ്പെടുകയും സ്തുതിക്കപ്പെടുകയും ചെയ്യുന്ന പുത്രനായ മ്ശിഹായേ, നിന്നെ വന്ദിക്കുന്നവരുടെ ശുശ്രൂഷയിൽ എല്ലായ്പോഴും നീ ആനുകൂല്യം ഉള്ളവനായിരിക്കയും ചെയ്യേണമേ. ആമ്മീൻ.

അപേക്ഷ.

പട്ടക്കാരൻ. ഞങ്ങളുടെ കർത്താവും ദൈവവുമേ, നിന്റെ ജനത്തിൽ നിന്നു കോപത്തെ മായിക്കേണമേ. നിന്റെ മേച്ചിൽ സ്ഥലത്തെ ആടുകളോടു കരുണ ചെയ്യേണമേ. നിന്റെ നിരപ്പും സമാധാനവും ലോകത്തിന്റെ നാനാ ഭാഗങ്ങളിലും എന്നേക്കും വസിക്കയും ചെയ്യേണമേ. ആമ്മീൻ.

ഠ താഴെയുള്ള ഗീതങ്ങളിൽ ഒന്നോ അധികമോ ചൊല്ലണം.

വെളിവു നിറഞ്ഞ രക്ഷകനേ നിൻവെ—ളിച്ചം കൊണ്ടു്—
ഇരുൾവാസികളാം ഞങ്ങളിന്നു വെളിച്ചം—കാണുന്നു—
സ്വർഗ്ഗസ്ഥപിതാ—വിൻ ക—തിരേ
ശോഭിപ്പിക്ക ഞങ്ങളെ—ഇ—ന്നു.

അഹറോൻ അണെച്ച ധൂപംപോൽ പ്രാത്ഥ—ന സ്വീകരിക്ക—
നിനവർ യാചനയതുപോലെ ശുശ്രൂ—ഷ കൈക്കൊൾക—
കടലിൽ യോനായു—തുളി—യപോൽ—
അടിയാക്കുത്തരമ—രുളി—ടുക.

പരമാത്ഥിയാം ഹാബേലിന്നാടും—നോഹിൻ കാഴ്ചയും—
അബ്രഹാം തൻബലിയും കൈക്കൊണ്ട—ദൈവമേ—
മൽപ്രാത്ഥന നീ കൈ—ക്കൊണ്ടു്—
മമയാചന നൽകീ—ടേ—ണമേ—

## പരസ്യശുശ്രൂഷ.

ൾ പട്ടക്കാരൻ ധൂപക്കുററിയിൽ കുന്തുരിക്കം ഇട്ടു വീശിക്കൊണ്ടു്.

പട്ടക്കാരൻ. മറിയാമ്മിൽനിന്നു ജഡം ധരിക്കയും, യോഹന്നാനോടു മാമോദീസാ കൈക്കൊൾകയും ചെയ്ത ഞങ്ങളുടെ കർത്താവേശുമ്ശിഹായേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. സ്വൎഗ്ഗസ്ഥനായ പിതാവിന്റെ ഏകപുത്രനും വചനവും ആയി—ഞങ്ങളുടെ രാജാവായ കർത്താവേ, നിന്നെ ഞങ്ങൾ പുകഴ്ത്തും—സ്വഭാവ പ്രകാരം മരണമില്ലാത്തവനും—തന്റെ കൃപയാൽ സകല മനുഷ്യരുടെയും ജീവനും രക്ഷയ്ക്കും വേണ്ടി—വിശുദ്ധ കന്യകമറിയാമ്മിൽ നിന്നു് ജഡം ധരിച്ചു്—ഭേദം കൂടാതെ മനുഷ്യപുത്രനായി—ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടു്—തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടിക്കൊന്നവനും—വിശുദ്ധത്രിത്വത്തിൽ ഒരുവനും—തന്റെ പിതാവിനോടും ജീവനുള്ള തന്റെ വിശുദ്ധ റൂഹായോടും കൂടെ—തുല്യമായി വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ—ഞങ്ങളുടെ എല്ലാവരുടെ മേലും കരുണ ചെയ്യേണമേ—ആമ്മീൻ.

പട്ടക്കാരൻ. * ദൈവമേ, നീ പരിശുദ്ധനാകുന്നു.

ജനം. ബലവാനേ, നീ പരിശുദ്ധനാകുന്നു.

പട്ടക്കാരൻ. മരണമില്ലാത്തവനേ, നീ പരിശുദ്ധനാകുന്നു.

ജനം. ഞങ്ങൾക്കു വേണ്ടി + ക്രൂശിക്കപ്പെട്ടവനേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ൾ ഇപ്രകാരം മൂന്നു പ്രാവശ്യം ചൊല്ലിയ ശേഷം

കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ.

ൾ ലേഖനം വായിക്കുന്നതിനു മുൻപുള്ള പ്രാൎത്ഥന.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ഈ സമയത്തു് തിരുസന്നിധിയിൽ കഴിക്കുന്ന ഞങ്ങളുടെ പ്രാൎത്ഥനകളും അപേക്ഷകളും കൈക്കൊള്ളേണമേ. ഞങ്ങളുടെ കർത്താവും ദൈവവുമേ, നിന്റെയും ദിവ്യന്മാരായ നിന്റെ ശ്ലീഹന്മാരുടെയും, നിന്റെ വിശുദ്ധ സഭയുടെ ശില്പിയും പണിക്കാരനുമായ

**പൌലൂസ് ശ്ലീഹായുടെയും കല്പനകളെ വെടിപ്പോടും വിശുദ്ധിയോടുംകൂടെ ആചരിപ്പാൻ എന്നേക്കും ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.**

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. പൌലോസ്സ്ശ്ലീഹാ കൊരിന്ത്യൎക്ക് എഴുതിയ ഒന്നാംലേഖനത്തിൽ നിന്നു

ജനം. ശ്ലീഹന്മാരുടെ ഉടയവനു സ്തുതി. കൎത്താവേ, നിന്റെ വചനങ്ങൾ തിരിച്ചറിയുന്നതിനു ഞങ്ങൾക്കു കൃപ നൽകേണമേ.

✠ ഇവിടെ ശുശ്രൂഷകൻ ശ്ലീഹാ വായിക്കുന്നു.

(I കോരിന്തി. 11: 23—30)

ഞാൻ കൎത്താവിങ്കൽ നിന്നു പ്രാപിക്കയും നിങ്ങൾക്കു് ഏല്പിക്കയും ചെയ്തു എന്തെന്നാൽ: കൎത്താവായ യേശുവിനെ കാണിച്ചുകൊടുത്ത രാത്രിയിൽ അവൻ അപ്പം എടുത്തു സ്തോത്രം ചൊല്ലി നുറുക്കി.

ഇതു നിങ്ങൾക്കുവേണ്ടിയുള്ള എന്റെ ശരീരം; എന്റെ ഓൎമ്മയ്ക്കായി ഇതു ചെയ്‌വിൻ എന്നു പറഞ്ഞു.

അവ്വണ്ണംതന്നേ അത്താഴം കഴിഞ്ഞശേഷം അവൻ പാനപാത്രവും എടുത്തു: ഈ പാനപാത്രം എന്റെ രക്തത്തിൽ പുതിയ നിയമം ആകുന്നു; ഇതു കുടിക്കുമ്പോഴൊക്കെയും എന്റെ ഓൎമ്മയ്ക്കായി ചെയ്‌വിൻ എന്നു പറഞ്ഞു.

അങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കൎത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

അതുകൊണ്ടു് അയോഗ്യമായി അപ്പം തിന്നുകയൊ കൎത്താവിന്റെ പാനപാത്രം കുടിക്കയോ ചെയ്യുന്നവൻ എല്ലാം കൎത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുററക്കാരൻ ആകും.

മനുഷ്യൻ തന്നത്താൻ ശോധന ചെയ്തിട്ടു വേണം ഈ അപ്പം തിന്നുകയും പാനപാത്രത്തിൽ നിന്നു കുടിക്കയും ചെയ്‌വാൻ.

തിന്നുകയും കുടിക്കയും ചെയ്യുന്നവൻ ശരീരത്തെ വിവേചിക്കാഞ്ഞാൽ തനിക്കു ശിക്ഷാവിധി തിന്നുകയും കുടിക്കയും ചെയ്യുന്നു.

ഇതു ഹേതുവായി നിങ്ങളിൽ പലരും ബലഹീനരും രോഗികളും ആകുന്നു; അനേകരും നിദ്രകൊള്ളുന്നു. ഹാലേലുയ്യാ—ഉ—ഹാലേലുയ്യാ.

✠ ഏവൻഗേലിയോൻ വായിക്കുന്നതിനു മുൻപുള്ള പ്രാർത്ഥന.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ദൈവികമായ നിന്റെ വചനങ്ങളുടെ അറിവു ഞങ്ങൾക്കു സൌജന്യം ചെയ്യേണമേ. നിന്റെ വിശുദ്ധ ഏവൻഗേലിയോന്റെ സാരാംശവും നിന്റെ ദിവ്യജ്ഞാനങ്ങളുടെ ഐശ്വര്യവും നിന്റെ വിശുദ്ധ റൂഹായുടെ നൽവരവും കൊണ്ടു് ഞങ്ങളെ നിറയ്ക്കേണമേ. ഞങ്ങൾ സന്തോഷപൂർവ്വം നിന്റെ കല്പനകൾ ആചരിക്കയും, തിരുഹിതം പരിപൂർണ്ണമായി നിവർത്തിക്കയും ചെയ്‌വാൻ ഞങ്ങൾക്കു കൃപ നൽകേണമേ. നിന്നിൽനിന്നുള്ള അനുഗ്രഹങ്ങൾക്കും കരുണകൾക്കും ഞങ്ങൾ എല്ലായ്പ്പോഴും യോഗ്യതയുള്ളവരായി തീരുകയും ചെയ്യേണമേ. ഹോശോ ....

ജനം. ആമ്മീൻ.

ശുശ്രൂഷകൻ. സഹോദരന്മാരേ, നാം അടക്കത്തോടും ഭയത്തോടും വണക്കത്തോടും ശ്രദ്ധിച്ചു്, നമ്മുടെ കർത്താവേശുമ്ശിഹായുടെ വിശുദ്ധ ഏവൻഗേലിയോനിലെ ദൈവത്തിൻ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കണം.

✠ പട്ടക്കാരൻ പടിഞ്ഞാറോട്ടു് തിരിഞ്ഞുനിന്നു്

നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. ദൈവമായ കർത്താവു് നിന്റെ ആത്മാവോടു കൂടെ ഞങ്ങളെയും യോഗ്യതയുള്ളവരാക്കട്ടെ.

പട്ടക്കാരൻ. ലോകത്തിനു ജീവനും രക്ഷയും പ്രസംഗിക്കുന്ന യോഹന്നാൻ സ്ലീഹാ എഴുതിയ ജീവൻ നൽകുന്ന പ്രസംഗമായ നമ്മുടെ കർത്താവേശുമ്ശിഹായുടെ വിശുദ്ധ ഏവൻഗേലിയോനിൽ നിന്നു.

ജനം. വന്നവനും വരുവാനിരിക്കുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു—നമ്മുടെ രക്ഷയ്ക്കായി തന്നെ അയച്ച പിതാവിനു സ്തുതി—തന്റെ അനുഗ്രഹങ്ങൾ നാമെല്ലാവരുടെയും മേൽ എന്നേക്കും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ. വിശുദ്ധ കന്യകമറിയാമിൽ നിന്നു ജഡം എടുത്ത ദൈവമായി, ജീവന്റെ വചനമായ നമ്മുടെ കർത്താവും

ദൈവവും രക്ഷിതാവും ആയിരിക്കുന്ന യേശുമ്ശിഹായുടെ നടപടിയുടെ കാലത്തു ഇപ്രകാരം സംഭവിച്ചു.

ജനം. അപ്രകാരം ഞങ്ങൾ വിശ്വസിച്ചുകൊണ്ടാടുന്നു.

✠ പട്ടക്കാരൻ എവൻഗേലിയോൻ വായിക്കുന്നു.

യോഹന്നാൻ 6: 47—58.

ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു് പറയുന്നു. വിശ്വസിക്കുന്നവന്നു നിത്യജീവൻ ഉണ്ടു്. ഞാൻ ജീവന്റെ അപ്പമാകുന്നു.

നിങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്നാ തിന്നിട്ടും മരിച്ചുവല്ലോ. ഇതോ തിന്നുന്നവൻ മരിക്കാതിരിക്കേണ്ടതിന്നു സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങുന്ന അപ്പം ആകുന്നു.

സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിയ ജീവനുള്ള അപ്പം ഞാൻ ആകുന്നു. ഈ അപ്പം തിന്നുന്നവൻ എല്ലാം എന്നേക്കും ജീവിക്കും. ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവന്നു വേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസം ആകുന്നു.

ആകയാൽ യഹൂദന്മാർ, നമുക്കു് തന്റെ മാംസം തിന്നേണ്ടതിന്നു തരുവാൻ ഇവന്നു എങ്ങനെ കഴിയും എന്നു പറഞ്ഞു തമ്മിൽ വാദിച്ചു.

യേശു അവരോടു് പറഞ്ഞതു ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു. നിങ്ങൾ മനുഷ്യ പുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കു് ഉള്ളിൽ ജീവൻ ഇല്ല.

എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവന്നു നിത്യജീവൻ ഉണ്ടു്; ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേല്പിക്കും.

എന്റെ മാംസം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവും ആകുന്നു. എന്റെ മാംസം തിന്നുക

യും എന്റെ രക്തം കുടിക്കയുംചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു.

ജീവനുള്ള പിതാവു എന്നെ അയച്ചിട്ടു ഞാൻ പിതാവിൻമൂലം ജീവിക്കുന്നതുപോലെ എന്നെ തിന്നുന്നവൻ എൻമൂലം ജീവിക്കും.

സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങി വന്ന അപ്പം ഇതു ആകുന്നു. പിതാക്കന്മാർ തിന്നുകയും മരിക്കയുംചെയ്തതു പോലെ അല്ല; ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും.

നിങ്ങൾക്കു് എല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷകൻ. നിങ്കലേക്കു അടുത്തു വരുവാനായിട്ടു ലോകത്തിന്റെ പ്രകാശമായ ഏവൻഗേലിയോൻ ഞങ്ങൾക്കു തന്നവനായ കർത്താവേ, നിനക്കു സ്തുതി. ഇപ്പോൾ നിന്റെ സുവിശേഷത്തിൽ നിന്നു ഞങ്ങൾ കേട്ടിരിക്കുന്ന ജീവനുള്ള വചനങ്ങൾ നിമിത്തം നിന്നെ മഹത്വീകരിപ്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കി തീർക്കേണമേ. ബാറെക്മാർ സ്സൌമൻകാലോസ്സ്.

(അല്ലെങ്കിൽ ഗീതം)

ദൈവത്തിൻ സുവിശേഷം—വിലമതിയാതുള്ളതു്—
ദാനം ഇ— തതിശയം
ഗുണമേറീട്ടുള്ളതു—തേനേക്കാൾ നല്ലരസം—
അതിനുണ്ടു്—നിശ്ചയം
ഹാലേല്ലുയ്യാ ഉ—ഹാലേല്ലുയ്യാ
പുഷ്പമണം—ഒപ്പമല്ല, ബാറെക്മാർ സ്സൌമെൻകാലോസ്സ്

ജനം. കുറിയേലായിസ്സോൻ.

പ്രോമ്യോൻ.

പട്ടക്കാരൻ. നാമെല്ലാവരും പ്രാർത്ഥിച്ചു് കർത്താവിനോടു അനുഗ്രഹങ്ങളും കരുണയും അപേക്ഷിക്കണം.

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, ഞങ്ങളെ അനുഗ്രഹിച്ചു, ഞങ്ങളെ സഹായിക്കേണമേ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും, തേജസ്സും പുകഴ്ചയും മാഞ്ഞുപോകാത്ത നല്ല മഹിമയും എല്ലായ്പോഴും നിരന്തരം കരേററുവാൻ ഞങ്ങൾ യോഗ്യതയുള്ളവരായി തീരേണമേ.

തന്റെ ശരീരം ഞങ്ങൾക്ക് ആഹാരമായും തന്റെ രക്തം ഞങ്ങൾക്ക് പാനീയമായും നൽകുകയും തന്റെ സ്വർഗ്ഗരാജ്യത്തിന് ഞങ്ങളെ അവകാശപ്പെടുത്തുകയും ചെയ്ത നല്ല ഉടയവനായ മ്ശിഹാതമ്പുരാന്, ദൈവികമായ ഈ സ്തോത്രശുശ്രൂഷ പൂർണ്ണമാക്കപ്പെടുന്ന ഈ സമയത്തും നമ്മുടെ ആയുസ്സിന്റെ എല്ലാ ദിവസങ്ങളിലും സ്തുതിയും ബഹുമാനവും വന്ദനവും യോഗ്യമായിരിക്കുന്നു. ഹോശോ .....

ജനം. ആമ്മീൻ.

☙ പട്ടക്കാരൻ ധൂപക്കുററിയിൽ കുന്തിരുക്കം ഇട്ട ശേഷം

പട്ടക്കാരൻ. നീതീകരിക്കുന്നവനും ശുദ്ധീകരിക്കുന്നവനും ക്ഷമിക്കുന്നവനും, ഞങ്ങളുടെ ദോഷങ്ങൾ ഓക്കാതവണ്ണം മായിച്ച് ഇല്ലാതാക്കുന്നവനും ആയ ദൈവമായ കത്താവേ, സംഖ്യയില്ലാതവണ്ണം പെരുപ്പവും വലിപ്പവുമുള്ള എന്റെ പാപങ്ങളും, വിശ്വാസമുള്ള നിന്റെ സർവ്വ ജനത്തിന്റെയും പാപങ്ങളും, നിന്റെ സ്നേഹകാരുണ്യത്താൽ മായിച്ച് നല്ലവനേ, ദയ തോന്നി ഞങ്ങളെ അനുഗ്രഹിക്കേണമേ. ദൈവമായ കത്താവേ, നിന്റെ കരുണയാൽ ഞങ്ങളെയും ഞങ്ങളുടെ മാതാപിതാക്കളെയും, സഹോദരസഹോദരികളെയും, അദ്ധ്യക്ഷന്മാരെയും മല്പാന്മാരെയും, വിശുദ്ധിയും മഹത്വവുമുള്ള തിരുസഭയുടെ സന്താനങ്ങളായ സകല വിശ്വാസികളെയും ഓത്തുകൊള്ളണമേ. ദൈവമായ കത്താവേ, ഞങ്ങളുടെ ദേഹങ്ങളെയും ദേഹികളെയും ആത്മാക്കളെയും ആശ്വസിപ്പിക്കേണമേ. കരുണകളും ദയയുമാകുന്ന മഞ്ഞു് ഞങ്ങളുടെ മേൽ പൊഴിക്കേണമേ. മഹത്വത്തിന്റെ നാഥനായി, ഞങ്ങളുടെ കത്താവായ കത്താവായി, ഞങ്ങളുടെ രാജാവായ മ്ശിഹായേ, ഞങ്ങൾക്കു പാപ പരിഹാരവും, പാപ

പരിഹാരകനും നീ ആയിരിക്കേണമേ. കൎത്താവേ, ഞങ്ങളോട്ടു ഉത്തരമരുളിച്ചെയ്യേണമേ. ഞങ്ങളുടെ സഹായത്തിനും തുണയ്ക്കും നീ വന്നു് ഞങ്ങളെ രക്ഷിച്ചുകൊള്ളേണമേ. ദൈവമേ, ഞങ്ങളുടെ പ്രാൎത്ഥനകളും അപേക്ഷകളും കൈക്കൊണ്ടു്, കഠിനതരങ്ങളായ സകല ശിക്ഷകളും, കോപത്തിന്റെ വടികളും നിന്റെ കാരുണ്യത്താൽ ഞങ്ങളിൽ നിന്നു നീക്കി മായിച്ചു കളയേണമേ. സമാധാനത്തിന്റെ പുരുഷന്മാൎക്കുണ്ടാകുന്ന നല്ല അവസാനത്തിന്നു്, ഞങ്ങളെ എല്ലാവരെയും യോഗ്യതയുള്ളവരാക്കേണമേ. നീ സ്നേഹിക്കുന്നതും നിന്റെ ദൈവത്വത്തിന്നു ചേൎച്ചയുള്ളതും പ്രസാദമുള്ളതും ആയ ക്രിസ്തീയ പൂൎണ്ണത ഞങ്ങൾക്കു സൌജന്യം ചെയ്യേണമേ. നിനക്കു സ്തുതിയും സ്തോത്രവും എല്ലായ്പോഴും ഞങ്ങൾ കരേററിക്കൊള്ളുന്നു. ഫോശോ......

ജനം. ആമ്മീൻ.

സെദറാ.

പട്ടക്കാരൻ. ഈറേന്മാരിൽ നിന്നും മാലാകമാരിൽ നിന്നും മറഞ്ഞിരിക്കുന്നവനായ പിതാവായ ദൈവമേ, നിന്റെ മുമ്പാകെയും തന്റെ സ്നേഹം മൂലം ലോകത്തിനു വെളിപ്പെട്ട നിന്റെ വാത്സല്യ പുത്രന്റെ മുൻപാകെയും തന്റെ ആവസിപ്പാൽ ലോകത്തെ പുണ്യപ്പെടുത്തിയ നിന്റെ വിശുദ്ധ റൂഹായുടെമുൻപാകെയും ഈ സ്തോത്രയാഗം ഞങ്ങൾ അണെച്ചു് അപേക്ഷിച്ചുകൊള്ളുന്നു. മനസ്സലിവുള്ള കൎത്താവേ, ബലഹീനതയിൽ ആയിരിക്കയും രോഗത്തിൽ കിടക്കയും നിന്റെ കരുണകളിൽ സങ്കേതം പ്രാപിക്കയും, കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും രോഗത്തിന്റെ സൗഖ്യവും നിന്നോടു യാചിക്കയും ചെയ്യുന്ന ഈ നിന്റെ (ദാസനെ) കൃപയോടെ കടാക്ഷിക്കേണമേ. (ഇവന്റെ) വേദനകളെ വിലക്കി രോഗം ശമിപ്പിക്കേണമേ. (മകനെ) ധൈൎയ്യമായിരിക്ക ഞാൻ നിന്നോടു കൂടെയുണ്ടു് ഭയപ്പെടേണ്ടാ

എന്നു പറയുന്ന ഇമ്പമുള്ളതും ആശ്വസിപ്പിക്കുന്നതുമായ ശബ്ദം (ഇവൻ) കേൾക്കുമാറാകേണമേ. നിന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു് നീ കൊടുത്ത സത്യ സമാധാനം ഞങ്ങളിലും വിശുദ്ധ സഭ മുഴുവനിലും സ്ഥാപിക്കുമാറാകേണമേ. നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറ്റുന്നു. ഹോശോ......

ജനം. ആമ്മീൻ—കൎത്താവു നിന്റെ ശുശ്രൂഷ കൈക്കൊണ്ടു നിന്റെ പ്രാൎത്ഥനയാൽ ഞങ്ങൾക്കു താൻ സഹായിക്കുമാറാകട്ടെ.

പട്ടക്കാരൻ. കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു വിമോചനവും എന്നന്നേക്കും ദൈവത്തിൽ നിന്നു നാം പ്രാപിക്കുമാറാക.

ജനം. ആമ്മീൻ.

ധൂപക്കുററിയിൽ കുന്തിരുക്കം ഇട്ടശേഷം

പട്ടക്കാരൻ. പരിശുദ്ധനായ പിതാവു പരിശുദ്ധനാകുന്നു

ജനം. ആമ്മീൻ.

പട്ടക്കാരൻ. പരിശുദ്ധനായ പുത്രൻ പരിശുദ്ധനാകുന്നു.

ജനം. ആമ്മീൻ

പട്ടക്കാരൻ. പരിശുദ്ധനായ റൂഹായും പരിശുദ്ധനാകുന്നു.

ജനം. ആമ്മീൻ.

☩ വിശ്വാസപ്രമാണം.

പട്ടക്കാരൻ. പിതാവായി സൎവ്വശക്തനായി

ജനം. ആകാശത്തിന്റെയും ഭൂമിയുടെയും—കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും—സ്രഷ്ടാവായ സത്യേക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

ദൈവത്തിന്റെ ഏക പുത്രനും,

സൎവ്വലോകങ്ങൾക്കും മുൻപെ പിതാവിൽ നിന്നു ജനിച്ചവനും—പ്രകാശത്തിൽനിന്നുള്ള പ്രകാശവും സത്യദൈവത്തിൽനിന്നുള്ള സത്യദൈവവും—ജനിച്ചവനും സൃഷ്ടിയല്ലാത്തവനും—തത്വത്തിൽ പിതാവിനോടു് ഏകത്വമുള്ളവനും—സകല സൃഷ്ടിക്കും മുഖാന്തരമായവനും—മനുഷ്യരായ ഞങ്ങൾക്കും ഞങ്ങ

ളുടെ രക്ഷക്കും വേണ്ടി—സ്വൎഗ്ഗത്തിൽനിന്നു് ഇറങ്ങി—വിശുദ്ധ റൂഹായാൽ—കന്യകമറിയാമിൽ നിന്നു് ശരീരം ധരിച്ചു, മനുഷ്യനായി—പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ—ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടു്—കഷ്ടത യനുഭവിച്ചു് മരിച്ചു് അടക്കപ്പെട്ടു്—തിരുഹിതപ്രകാരം മൂന്നാം ദിവസം ഉയിൎത്തെഴുന്നേററു്, സ്വൎഗ്ഗത്തിലേക്കു കരേറി—തന്റെ പിതാവിന്റെ വലത്തുഭാഗത്തിരുന്നവനും—അവസാനമില്ലാത്ത രാജത്വമുള്ളവനും—ജീവിച്ചിരിക്കുന്നവരെയും മരിച്ചവരെയും വിധിപ്പാൻ—തന്റെ മഹാ പ്രഭാവത്തോടു ഇനിയും വരുവാനിരിക്കുന്നവനുമായ—യേശുമ്ശിഹാ ആയ ഏക കൎത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.

സകലത്തെയും ജീവിപ്പിക്കുന്ന കൎത്താവും,

പിതാവിൽനിന്നു പുറപ്പെട്ടു്—പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു്—സ്തുതിക്കപ്പെടുന്നവനും—നിബ്യന്മാരും ശ്ലീഹന്മാരും മുഖാന്തരം സംസാരിച്ചവനുമായ—ജീവനും വിശുദ്ധിയും ഉള്ള ഏക റൂഹായിലും—കാതോലികവും ആപ്പൊസ്തോലികവുമായ ഏക വിശുദ്ധ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു.

പാപമോചനത്തിനുള്ള മാമോദീസാ,

ഒന്നുമാത്രം എന്നു ഞങ്ങൾ ഏററുപറഞ്ഞു—മരിച്ചവരുടെ ഉയിൎത്തെഴുന്നേല്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനും—ഞങ്ങൾ നോക്കിപ്പാൎക്കയും ചെയ്യുന്നു—ആമ്മീൻ.

ശുശ്രൂഷകൻ. ബ്വാറക്മാർ സ്തൗമൻകാലോസ്—

ജനം. കുറിയേലായിസോൻ.

സമാധാനത്തിന്റെ പ്രാൎത്ഥന.

പട്ടക്കാരൻ. **കൎത്താവേ, ഈ സമയത്തു് പരിപൂൎണ്ണമായ സ്നേഹവും ഐകമത്യവും സമാധാനവും ഞങ്ങൾക്കു നൽകേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഫോശോ......**

ജനം. ആമ്മീൻ.

പട്ടക്കാരൻ. **നിങ്ങൾക്കെല്ലാവൎക്കും സമാധാനം ഉണ്ടായിരിക്കട്ടെ.**

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

☩ തമ്മിൽ തമ്മിൽ കൈകസ്സൂരി കൊടുക്കുന്ന സമയം ചൊല്ലേണ്ടതു്.

ജനം. മശിഹാതമ്പുരാന്റെ സ്നേഹവും സമാധാനവും സർവ്വദാ ഞങ്ങളുടെ ഇടയിൽ വസിക്കുമാറാകേണമേ— കൃപയുള്ള ഞങ്ങളുടെ കർത്താവും ദൈവവുമേ, തിരുസന്നിധിയിൽ ഞങ്ങളുടെ തലകളെ ഞങ്ങൾ വണങ്ങുന്നു.

പട്ടക്കാരൻ. കർത്താവേ, നിനക്കു ഞങ്ങൾ അണയ്ക്കുന്ന ഈ സ്തോത്രയാഗത്താൽ ഞങ്ങളിൽനിന്നു് സകല അശുദ്ധവിചാരത്തേയും നീ ദൂരീകരിക്കേണമേ. അതിനാൽ ഞങ്ങളുടെ ആത്മാക്കളെ പ്രകാശിപ്പിക്കയും ശരീരങ്ങളെ ശുദ്ധീകരിക്കയും ചെയ്യേണമേ. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

☩ ശോശപ്പാ എടുത്തു മാററിയശേഷം

## ഒന്നാമത്തെ റൂശ്മാ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ✠ ഏകപുത്രന്റെ കൃപയും ✠ പരിശുദ്ധ റൂഹായുടെ സംസർഗ്ഗവും സഹവാസവും ✠ എനിക്കു പ്രിയമുള്ളവരേ! നിങ്ങളോടെല്ലാവരോടും കൂടെ എന്നോടും ഉണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ. പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തു്, മ്ശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഇടമായ ഉയരത്തിൽ, ഈ സമയത്തു് നമ്മുടെ എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ആയിരിക്കണം.

ജനം. ദൈവമായ കർത്താവിങ്കൽ അവയാകുന്നു.

പട്ടക്കാരൻ. സർവ്വ സൃഷ്ടിയുടെയും നിർമ്മാതാവിനെ സ്തോത്രം ചെയ്‌വാനും വന്ദിപ്പാനും സ്തുതിപ്പാനും,

ജനം. സത്യമായിട്ടു യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻ. കർത്താവേ, തിരുസന്നിധിയിൽ നിന്നുകൊണ്ടു് ഇടവിടാതെ നിന്നെ മഹത്വപ്പെടുത്തുന്ന അഗ്നിമയന്മാരുടെ ആയിരമായിരങ്ങളോടും പതിനായിരം പതിനായിരങ്ങളോടും കൂടെ സൈന്യങ്ങളുടെ ദൈവമായ കർത്താവു പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്നു ഞങ്ങളും ആർത്തു പാടിചൊല്ലുന്നു.

ജന. ആകാശവും ഭൂമിയും തന്റെ മഹത്വം കൊണ്ടു നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ ഉന്നതങ്ങളിൽ സ്തുതി—കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു. ഉന്നതങ്ങളിൽ സ്തുതി.

അല്ലെങ്കിൽ ഗീതം.

വാനം ഭൂമി ആസകലം—സ്തുതിതിങ്ങും ബലവാൻ നീ—
പരിശുദ്ധൻ—പരിശുദ്ധൻ.
പരിശുദ്ധൻ സ്തുതി ഉയരെ—കർത്തനുടെ നാമത്തിൽ—
വന്നവനും—ഇനിമേലാൽ
വരുവതിനുള്ളവനും—വാഴ്വുള്ളോൻ താനാമീൻ—
ഉയരത്തിൽ—ഊശാന.

പട്ടക്കാരൻ. രക്ഷാകരമായ കഷ്ടാനുഭവത്തിനു താൻ ഒരുങ്ങിയപ്പോൾ തന്റെ വിശുദ്ധകൈകളിൽ അപ്പം താൻ എടുത്തു. സ്തോത്രം ചെയ്തുകൊണ്ടു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠✠ മുറിച്ചു്-തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു കൊടുത്തു് "വാങ്ങി ഭക്ഷിപ്പിൻ ഇതു നിങ്ങൾക്കുവേണ്ടി നല്കുന്ന എന്റെ ശരീരം, ഇതു് എന്റെ ഓൎമ്മയ്ക്കായി ചെയ്വിൻ" എന്നരുളിച്ചെയ്തു.

ജനം. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ വീഞ്ഞിൽനിന്നും വെള്ളത്തിൽനിന്നും കലൎത്തിയതായ കാസായെയും അവൻ എടുത്തു. സ്തോത്രംചെയ്തു് വാഴ്ത്തി✠ശുദ്ധീകരിച്ചു് ✠✠തന്റെ വിശുദ്ധ ശ്ലീഹന്മാൎക്കു കൊടുത്തു് "എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ; ഇതു് അനേകൎക്കുവേണ്ടി പാപമോചനത്തിനാ-

യി ചൊരിയുന്ന പുതിയനിയമത്തിലുള്ള എന്റെ രക്തം" എന്നരുളിച്ചെയ്തു.

പട്ടക്കാരൻ. ഇങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും, ഈ പാനപാത്രം കുടിക്കയും ചെയ്യുമ്പോഴൊക്കെയും കത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു.

ജനം. കത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓക്കുന്നു—നിന്റെ ഉയിത്തെഴുനേല്പിനെ ഞങ്ങൾ കൊണ്ടാടുന്നു—രണ്ടാമത്തെ നിന്റെ വരവിന്നായി ഞങ്ങൾ നോക്കിപ്പാക്കയും ചെയ്യുന്നു—നിന്റെ അനുഗ്രഹങ്ങൾ ഞങ്ങളുടെ എല്ലാവരുടെ മേലും ഉണ്ടായിരിക്കേണമേ.

പട്ടക്കാരൻ. കത്താവേ, നിന്റെ സഭ രക്ഷാകരമായ നിന്റെ സകല വ്യാപാരങ്ങളെയും, ഓരോരുത്തനും അവനവന്റെ പ്രവൃത്തികളിൻപ്രകാരം പ്രതിപകരം നൽകുന്ന പരിഭ്രമജനകമായ നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനെയും ഓക്കുന്നു. ഇതു നിമിത്തമായി നിന്റെ സഭയും, നിന്റെ ഇടവകയും നിന്നോടും നീ മുഖാന്തരം നിന്റെ പിതാവിനോടും സർവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യേണമേ എന്നു മനോതാപത്തോടു കൂടെ പ്രാത്ഥിച്ചു ചൊല്ലുന്നു.

ജനം. സർവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോട് കരുണ ചെയ്യേണമേ. ദൈവമായ കത്താവേ, ഞങ്ങൾ നിന്നെ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കയും ചെയ്യുന്നു. നല്ലവനേ, ദയതോന്നി ഞങ്ങളോടു കരുണ ചെയ്യേണമെന്നു നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

പട്ടക്കാരൻ. കത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കത്താവേ, ഞങ്ങളോട് ഉത്തരമരുളി ചെയ്യേണമേ. കത്താവേ, ഞങ്ങളോട് ഉത്തരമരുളിചെയ്തു്, ദയ തോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ.

ഴ പട്ടക്കാരൻ അപ്പം വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു

ഈ അപ്പം നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

ഴ പട്ടക്കാരൻ കാസാ വാഴ്ത്തിക്കൊണ്ട് ചൊല്ലുന്നു.

ഈ കാസായിലുള്ള വീഞ്ഞു് നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുരക്തമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. ഇവയിൽ സംബന്ധിക്കുന്ന ഏവക്കും കടങ്ങളുടെ പരിഹാരവും നിത്യജീവൻെറ അവകാശവും നൽകേണമേ. നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ആലസ്യപ്പെട്ടിരിക്കുന്നവരെയും പീഡിതരെയും ഞെരുങ്ങിയിരിക്കുന്നവരെയും, വ്യസനിച്ചിരിക്കുന്നവരെയും ആവശ്യം കൊണ്ടും ദരിദ്ര്യം കൊണ്ടും വലഞ്ഞിരിക്കുന്നവരെയും പരദേശികളെയും അഗതികളെയും ബന്ധനസ്ഥരെയും ഏകാന്തവാസികളെയും അനാഥരെയും വിധവകളെയും നീ സംരക്ഷിച്ചുകൊള്ളേണമേ. ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടു തന്നെ. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. കർത്താവേ, ഈ രോഗിയേയും (ഇവനെ)ക്കുറിച്ച് ആകുലചിന്തയോടിരിക്കുന്ന (ഇവൻെറ) കുടുംബക്കാരെയും ഞങ്ങൾ ഓർക്കുന്നു. (ഇവന്) രോഗത്തിൽനിന്നുള്ള

വിടുതലും മനസ്സിന് സമാധാനവും ആത്മാവിന്ന പ്രകാശ വും മേലിൽ നിന്ന നൽകി ഈ കുടുംബത്തിലുള്ളവരെ ആ ശ്വാസിപ്പിച്ച് ശക്തിപ്പെടുത്തി കൊള്ളേണമേ. ഇതു നിന ക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററികൊള്ളേണ്ടതിന്ന തന്നെ. ഹോ ശോ......

ജനം. കുറിയേലായിസ്സോൻ — കുറിയേലായിസ്സോൻ — കുറിയേലായി സ്സോൻ.

പട്ടക്കാരൻ. കത്താവേ, മരണത്തിൽനിന്ന ഞങ്ങൾ രക്ഷി ക്കപ്പെടുകയും പാതാളത്തിൽനിന്ന ഞങ്ങൾ വിടുവിക്കപ്പെടു കയും പൊടിയിൽനിന്ന ഞങ്ങൾ കുടഞ്ഞെടുക്കപ്പെടുകയും ചെയ്യുമ്പോൾ നിന്റെ ഏകപുത്രന്റെ കൃപ ഞങ്ങളുടെമേൽ ശക്തിപ്പെട്ടുമാറാകേണമേ. അവൻ മുഖാന്തരം അനുഗ്രഹ ങ്ങളും പാപമോചനവും കണ്ടെത്തുവാൻ അവനിൽ മാത്രം ഞങ്ങളും ശരണപ്പെടുന്നു.

ജനം. ദൈവമേ, മനസ്സോടും മനസ്സുകൂടാതെയും—അറിവോടും അറിവു കൂടാതെയും—തിരുമുമ്പാകെ ഞങ്ങൾ ചെയ്തുപോയിട്ടുള്ള സകല കുററങ്ങളും ക്ഷമിച്ച്—ഞങ്ങളെ ശുദ്ധീകരിച്ചു ആശ്വസിപ്പിക്കേണമേ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനം ഉണ്ടായി രിക്കട്ടെ.

ജനം. നിന്റെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

☙ ഇവിടെ പട്ടക്കാരൻ അപ്പം മുറിച്ചുകൊണ്ടുള്ള ധ്യാനം നടത്തുന്നു.

ദൈവമായ മ്ശിഹായേ, ഊർശ്ലേമിൽ ഗാഗുൽത്തായുടെ മുകളിൽ ഞെങ്ങൾക്കുവേണ്ടി വിലാവിൽ കുത്തുകൊള്ളപ്പെട്ടവൻ നീയാകുന്നു. ലോകത്തിന്റെ പാപത്തെ ചുമന്നൊഴിക്കുന്ന ദൈവകുഞ്ഞാടും നീയാകുന്നു ഞങ്ങളുടെ കട ങ്ങൾ പരിഹരിച്ച്, ഞങ്ങളുടെ പാപങ്ങൾ ക്ഷമിക്കയും, നിന്റെ വലത്തുഭാഗ ത്ത് ഞങ്ങളെ നിത്തിക്കൊള്ളുകയും ചെയ്യേണമേ. ആമ്മീൻ.

☙ പട്ടക്കാരന്റെ ധ്യാനസമയത്ത് ജനം താഴെയുള്ള പ്രാത്ഥന ചൊല്ലുന്നു.

കരുണയുള്ളവനേ, നിന്റെ വാതിലിൽ ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം മുട്ടുന്നു. നിന്നെ വന്ദിക്കുന്നവരിൽനിന്ന അവരുടെ ആവശ്യങ്ങളുടെ യാചന കളെ നീ മുടക്കരുതേ—കുറിയേലായിസ്സോൻ.

അല്ലെങ്കിൽ ഗീതം.

ശുശ്രൂഷകൻ. ആർദ്രമതേ—വാതിലിൽ മുട്ടുന്ന—
ഹാലേലുയ്യാ—ഉ ഹാലേലുയ്യാ.

ജനം. പ്രാർത്ഥനയിൻ—നാ—ദമെങ്ങളുടെ—
കു—റിയേലായിസ്സോൻ.

ശുശ്രൂഷകൻ. ആവശ്യ—ത്താൽ യാചിക്കും—ഹ. ഉ. ഹ.

ജനം. അടിയാരെ—നീ—വിലക്കരുതേ—കുറി.

ശുശ്രൂഷകൻ. നിന്നെ വിളി—ക്കുന്ന നായകനേ—ഹ. ഉ. ഹ.

ജനം. നിൻ തുണയ്ക്കായ്—ബലഹീനർ—കുറി.

ശുശ്രൂഷകൻ. നല്ലവനേ—കേട്ടു യാചനകൾ—ഹ. ഉ. ഹ.

ജനം. നൽകരുണവേ—നിൻ കാരുണ്യത്താൽ—കുറി.

ശുശ്രൂഷകൻ. സകലത്തിന്റെയും ഉടയവനായ പിതാവായ ദൈവത്തെ നാം സ്തോത്രം ചെയ്കയും—തന്റെ ഏകപുത്രനെ നാം വന്ദിക്കയും—ജീവനും വിശുദ്ധിയുമുള്ള തന്റെ റൂഹായെ നാം സ്തുതിക്കയും ചെയ്യണം.

ജനം. അനുഗ്രഹിക്കുന്നവനായ കർത്താവേ, നിന്റെ തൃക്കൈയിൽ ഞങ്ങളുടെ ജീവനെ ഞങ്ങൾ ഭരമേല്പിച്ചു്, അനുഗ്രഹങ്ങൾ ഇരക്കുന്നു. നല്ലവനേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

## കർത്താവിന്റെ പ്രാർത്ഥനയ്ക്കു് മുൻപുള്ള അപേക്ഷ.

പട്ടക്കാരൻ പ്രാർത്ഥനകളെ കൈക്കൊള്ളുന്നവനും യാചനകളെ നൽകുന്നവനുമായ ദൈവമേ, ഞങ്ങൾ നിന്നോടു യാചിച്ചു് പരിശുദ്ധനായ നിന്റെ ഏകപുത്രൻ ഞങ്ങളെ പഠിപ്പിച്ച ഈ കർതൃ പ്രാർത്ഥനയെ തകർന്ന ഹൃദയത്തോടെ തിരുമുൻപാകെ ഞങ്ങൾ പ്രാർത്ഥിച്ചു ചൊല്ലുന്നു—സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ,

ജനം. തിരുനാമം പരിശുദ്ധമാക്കപ്പെടേണമേ.........

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോട്ട കൂടെയും ഉണ്ടായിരിക്കട്ടെ — അനുഗ്രഹിക്കു ന്നവനായ ഞങ്ങളുടെ കത്താവും ദൈവവുമേ, തിരുശരീര രക്തങ്ങളെ കൈ ക്കൊള്ളുന്നതിനു മുമ്പു, തിരുസന്നിധിയിൽ ഞങ്ങളുടെ തലകളെ ഞങ്ങൾ വ ണക്കുന്നു.

✠ പട്ടക്കാരൻ കാസായും പീലാസായും ഉയൎത്തിക്കൊണ്ടു് ചൊല്ലുന്നു.

ഈ ശുദ്ധതകൾ വിശുദ്ധിയും വെടിപ്പും ഉള്ളവൎക്കു മാ ത്രം നൽകപ്പെടുന്നു.

ജനം. ഏകപിതാവു പരിശുദ്ധനാകുന്നു. ഏകപുത്രൻ പരിശുദ്ധനാ കുന്നു ഏക റൂഹായും പരിശുദ്ധനാകുന്നു. ആമ്മീൻ, ബാറെക്മാർ.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ജനം. ആദിമുതൽ എന്നന്നേക്കും അവർ ഒന്നുതന്നെ ആകുന്നു. ആമ്മീൻ.

പട്ടക്കാരൻ. തന്റെ കരുണയാൽ ലോകത്തെ നിൎമ്മിച്ച പരിശുദ്ധനായ ഏക പിതാവു നമ്മോടുകൂടെ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. തന്റെ തിരുമേനിയുടെ വിലയേറിയ കഷ്ടാ നുഭവങ്ങളാൽ അതിനെ വീണ്ടെടുത്ത പരിശുദ്ധനായ ഏക പുത്രൻ നമ്മോടുകൂടെ.

ജനം: ആമ്മീൻ.

പട്ടക്കാരൻ. ഉണ്ടായതും ഉണ്ടാകുന്നതും ആയ സകലത്തെ യും പൂൎണ്ണമാക്കുന്നവനും, നിവൃത്തി വരുത്തുന്നവനും ആയ ജീ വനും വിശുദ്ധിയും ഉള്ള ഏക റൂഹായും നമ്മോടുകൂടെ. ക ൎത്താവിന്റെ തിരുനാമം ആദിമുതൽ എന്നന്നേക്കും വാഴ്ത്ത പ്പെട്ടതായിരിക്കട്ടെ.

ജനം. ആമ്മീൻ.

✠ എല്ലാവരും.

ദൈവസുതർ നാമായിട്ടവാൻ-ജീവികളായി നടന്നപ്പോൾ
ഉപദേശിച്ചിട്ടുള്ളവരാം പുണ്യപിതാക്കളെ
പ്രാൎത്ഥനകാഴ്ചകളൊക്കയിലും-ഓൎത്തവരൊ പിന്തുടരേണം
ദൈവ-സുതൻ അവരെ മോക്ഷേ അനുകൂലമാക്കും
നാഥാ-അനുഗ്രഹിച്ചെങ്ങളെ തുണസ്സുണമേ.

✠ പട്ടക്കാരൻ കാസായും പീലാസായും മൂടിയശേഷം കപ്പടയിൽ നിന്നിറങ്ങി താഴെയുള്ള ഗീതമൊ ലുത്തിനിയായൊ, രണ്ടും കൂടെയൊ സമയോചിതംപോലെ ചൊല്ലണം

പട്ടക്കാരൻ. **ദൈവമേ, സർവ്വേശാ ആശിസ്സേകണമേ**

ജനം. തൃക്കൈ നീട്ടണമേ, അനുഗ്രഹിച്ചീടണമേ.

പട്ടക്കാരൻ. **ദൈവകുഞ്ഞാടെ ദാവീദുസൂനുവേ**

ജനം. മരിയാൾ തന്മകനേ പ്രാത്ഥന കേൾക്കണമേ.

പട്ടക്കാരൻ. **പരിശുദ്ധാത്മാത്മാവേ, ജീവ-ദായകനെ.**

ജനം. വാഴേണമെങ്ങളിൽ നീ എന്നുമെന്നേയ്ക്കും.

കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ—കുറിയേലായിസ്സോൻ.

✠ വി: കുർബാന കൈക്കൊള്ളുന്നവർ എല്ലാവരും മുട്ടുകുത്തിയശേഷം പട്ടക്കാരൻ മുട്ടുകുത്തി താഴെയുള്ള പ്രാത്ഥന ചൊല്ലണം

ദൈവമായ കത്താവേ, തിരുശരീരരക്തങ്ങളെ ഞങ്ങൾ ഭക്ഷിച്ചു കുടിപ്പാനും, തിരുവുള്ളത്തെ പ്രസാദിപ്പിച്ചിട്ടുള്ളവരായ സകലരോടുംകൂടെ നിന്റെ സ്വർഗ്ഗരാജ്യത്തെ അവകാശമായി അനുഭവിപ്പാനും, ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ.

ജനം. ആമ്മീൻ.

✠ പട്ടക്കാരൻ എഴുന്നേററു് വി: കുർബാന കൈക്കൊള്ളുന്നു പീലാസായിൽനിന്നു ഭക്ഷിക്കുമ്പോൾ ചൊല്ലേണ്ടതു്.

**നമ്മുടെ ദൈവമായ മ്ശിഹായുടെ തിരുശരീരവും തിരുരക്തവും പാപിയായ എനിക്കു നൽകപ്പെടുന്നു. ആമ്മീൻ.**

✠ പട്ടക്കാരൻ കാസായിൽ നിന്നു കുടിക്കുമ്പോൾ

**ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി വന്ന ദൈവമായിരിക്കുന്ന വചനമാം യേശുവേ, സ്ലീവായിൽ ചിന്തപ്പെട്ട ജീവനുള്ളതും, ജീവൻ നൽകുന്നതുമായ തിരുരക്തത്താൽ എന്റെ കുററങ്ങൾ പരിഹരിക്കപ്പെടുകയും, എന്റെ പാപങ്ങൾ മോചിക്കപ്പെടുകയും ചെയ്യുമാറാകേണമേ. ആമ്മീൻ.**

ഋ പട്ടക്കാർ മുതലായ സ്ഥാനികൾക്കു വി: കുർബാന കൊടുക്കുമ്പോൾ ചൊല്ലേണ്ടതു്.

പട്ടക്കാരൻ. നമ്മുടെ ദൈവമായ മ്ശിഹായുടെ തിരുശരീരവും തിരുരക്തവും നിനക്കു നൽകപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

ഋ പട്ടക്കാരൻ കാസായും പീലാസായും മൂടി, വലത്തു കൈയിൽ പീലാസായും ഇടത്തുകൈയിൽ കാസായും പിടിച്ചുകൊണ്ടു് ചൊല്ലേണ്ടതു്.

ഞങ്ങളുടെ രക്ഷയ്ക്കായിട്ടു വന്നവനും, ഞങ്ങളുടെ ഉയിർത്തെഴുന്നേല്പിന്നും, ഞങ്ങളുടെ വർഗ്ഗത്തിന്റെ എന്നേക്കുമുള്ള പുതുക്കത്തിന്നും ആയി, വരുവാനിരിക്കുന്നവനുമായ ദൈവപുത്രാ! പാപപരിഹാരം ചെയ്തിരിക്കുന്നതായ നിന്റെ യാഗത്താൽ നിന്റെ അടിയാർക്കു് പാപമോചനം ഉണ്ടാകുമാറാകേണമേ.

ജനം. ആമ്മീൻ.

ഋ പട്ടക്കാരൻ കാസായും പീലാസായും കൊണ്ടു് പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു്.

ദൈവമായ കർത്താവേ, കാണപ്പെടാവതല്ലാത്ത നിന്റെ വലത്തുകൈ നീട്ടി കടങ്ങളുടെ പരിഹാരത്തിന്നും പാപങ്ങളുടെ മോചനത്തിന്നും ഞങ്ങളുടെ കർത്താവും ദൈവവുമേ, എന്നേക്കും തിരുസന്നിധിയിലുള്ള മുഖപ്രസാദത്തിന്നുമായി, വിലമതിക്കാവതല്ലാത്ത തിരുശരീര രക്തങ്ങളെ കൈക്കൊള്ളുന്ന നിന്റെ ആരാധനക്കാരുടെ ഈ കൂട്ടത്തെ നീ വാഴ്ത്തേണമേ.

ജനം. ആമ്മീൻ.

പട്ടക്കാരൻ. മഹാദൈവവും, നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ അനുഗ്രഹങ്ങൾ ഈ വിശുദ്ധ ദ്രവ്യങ്ങൾ വഹിച്ചിരിക്കുന്നവരുടെമേലും, അവയെ കൊടുക്കുന്നവരുടെമേലും, അവയെ കൈക്കൊള്ളുന്നവരുടെമേലും, അ

വയിൽ പ്രയത്നിച്ചവരും, അനുഭവിച്ചവരും അനുഭവിക്കുന്നവരുമായ എല്ലാവരുടെമേലും ഉണ്ടായിരിക്കും. ദൈവത്തിന്റെ ആർദ്ര കരുണകൾ, ഞങ്ങളുടെ മേലും അവരുടെമേലും എന്നന്നേക്കും രണ്ടു ലോകങ്ങളിലും ഉണ്ടായിരിക്കും.

ജനം. ആമ്മീൻ.

ഴ രോഗിക്കും മററുള്ളവർ ഉണ്ടെങ്കിൽ അവക്കും വിശുദ്ധ കുർബാന കൊടുക്കുന്നു. പീലാസായിൽ നിന്നു കൊടുക്കുമ്പോൾ.

പട്ടക്കാരൻ ഗാഗുൽത്തായിൽ വച്ചു മുറിക്കപ്പെട്ടതായ നമ്മുടെ കത്താവേശുമ്ശിഹായുടെ വിശുദ്ധ ശരീരം ആത്മാവിന്റെയും ശരീരത്തിന്റെയും സൌഖ്യത്തിന്നായി നിനക്കു നൽകപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

ഴ കാസായിൽനിന്നു കൊടുക്കുമ്പോൾ.

പട്ടക്കാരൻ. ഗാഗുൽത്തായിൽ വച്ച് ചിന്തപ്പെട്ടതായ നമ്മുടെ കത്താവേശുമ്ശിഹായുടെ തിരുരക്തംആത്മാവിന്റെയും ശരീരത്തിന്റെയും സൌഖ്യത്തിന്നായി നിനക്കു നൽകപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

ഴ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നുകൊണ്ട് ചൊല്ലേണ്ടതു്.

ഞങ്ങളുടെ കത്താവും ഞങ്ങളുടെ ദൈവവുമേ, എന്നേക്കും നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. ഞങ്ങളുടെ കത്താവേശുമ്ശിഹായേ. ഞങ്ങൾ ഭക്ഷിച്ച തിരുശരീരവും ഞങ്ങൾ പാനം ചെയ്ത തിരുരക്തവും ഞങ്ങൾക്കു ന്യായവിധിക്കും പ്രതികാരത്തിന്നും ആയി തീരാതെ ഞങ്ങളുടെ എല്ലാവരുടേയും ജീവന്നും രക്ഷയ്ക്കും ആയിട്ട് ഭവിക്കുമാറാകേണമേ. ദൈവമേ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമേ.

ജനം. ഭൂലോകം മുഴുവനും നിന്നെ മുട്ടു കുത്തി വന്ദിക്കും. സകല നാവും നിന്റെ നാമത്തിന്നു സ്തോത്രം ചെയ്യും. മരിച്ചവരെ ഉയിർത്തെഴുന്നേല്പിക്കുന്നവനും, അവരുടെ പ്രത്യാശയും നീ ആകകൊണ്ടു്, ഞങ്ങളോടുള്ള നിന്റെ കൃപയ്ക്കായിട്ടു്, ഞങ്ങൾ നിന്നെ സ്തുതിക്കുന്നു.

ഴ പട്ടക്കാരൻ കിഴക്കോട്ടു തിരിഞ്ഞുനിന്നു് ചൊല്ലേണ്ടതു്.

ദൈവമായ കർത്താവേ, നിന്റെ ഏകപുത്രന്റെ തിരുശരീരവും തിരുരക്തവും ആകുന്ന ഈ ദിവ്യ ദാനത്തിന്നു അയോഗ്യരായ ഞങ്ങളെ അർഹരാക്കിയ നിന്റെ കൃപയ്ക്കു ഞങ്ങൾ സ്തോത്രം ചെയ്തു വന്ദിക്കുന്നു. ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററി കൊള്ളുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾക്കെല്ലാവക്കും സമാധാനമുണ്ടായിരിക്കട്ടെ.

ജനം. നിന്റെ ആത്മാവോടു കൂടെയും ഉണ്ടായിരിക്കട്ടെ.—അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കർത്താവും ദൈവവുമേ, തിരുശരീര രക്തങ്ങളെ കൈക്കൊണ്ടതിന്റെ ശേഷം തിരുസന്നിധിയിൽ ഞങ്ങളുടെ തലകളെ ഞങ്ങൾ വണക്കുന്നു.

പട്ടക്കാരൻ. ഞങ്ങൾക്കു നാശമില്ലാത്ത ഭക്ഷണമായി തീരുവാൻ ഇറങ്ങിവന്ന സ്വർഗ്ഗീയ അപ്പമായ മ്ശിഹാതമ്പുരാനേ, നിന്റെ വരവിൽ നിന്റെ സകല വിശുദ്ധന്മാരോടും കൂടെ ഞങ്ങളെയും നീ സന്തോഷിപ്പിക്കുമാറാകണമെ—നിനക്കും നിന്റെ പിതാവിന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററികൊള്ളുന്നു. ഹോശോ......

ജനം. ആമ്മീൻ ബാറെക്മാർ

ഞങ്ങൾക്കുള്ള കർത്താവേ—ഞങ്ങളെയെല്ലാം വാഴ്ത്തണമേ.
ഞങ്ങൾക്കുള്ള സ്രഷ്ടാവേ—ഞങ്ങളെയെല്ലാം കാക്കണമേ—
സകലത്തിന്നും ഉടയവനും —സർവ്വസഹായ സ്ഥാനവുമേ—
രക്ഷയ്ക്കുള്ള വഴിയേനീ— ഞങ്ങൾക്കെന്നും കാണിക്ക.
പാപികളെ തൻബലിയാൽ വീണ്ടൊരു ദൈവസ്സുതനേ—
അതിനാൽ എന്നുടെ കഷ്ടം വേദന നീക്കീടണമേ—

ഗ ഗുൽതായിൽ ചങ്കു തുറന്ന നല്ലാ നേ നീ—
ഒഴുക്കിയ രക്തം— ജലവും കൊണ്ടെൻ ദാഹം തീക്ക.

ജനം. കത്താവേ, തിരുസന്നിധിയിൽ ശുശ്രൂഷ ചെയ്ത നിൻെറ ദാസനെ അനുഗ്രഹിക്കേണമേ. പ്രാർത്ഥനകളും അപേക്ഷകളും കൈക്കൊണ്ടു് നിൻെറ ഇടവകയുടെ കുററങ്ങൾ ക്ഷമിക്കേണമേ. കത്താവേ നിൻെറ വാഴ്വുകൾക്കും അനുഗ്രഹങ്ങൾക്കും ഞങ്ങളെ യോഗ്യരാക്കി നിൻെറ സമാധാനത്തോടു കൂടെ ഞങ്ങളെ അയക്കേണമേ.

## അവസാന ഗൂശ്മാ.

സഹോദരന്മാരും പ്രിയപ്പെട്ടവരുമേ, പാപപരിഹാരം ചെയ്തിരിക്കുന്നതായ കത്താവിൻെറ യാഗത്തിൽനിന്നു് നിങ്ങൾ പ്രാപിച്ചിരിക്കുന്ന വാഴ്വുകളോടും അനുഗ്രഹങ്ങളോടും കൂടെ, വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വത്തിൻെറ കൃപയ്ക്കും അനുഗ്രഹങ്ങൾക്കും നിങ്ങളെ ഞാൻ ഭരമേല്പിക്കുന്ന ഈ സമയത്തു് സമാധാനത്തോടെ പോകുവിൻ. ✠

ജനം. ആമ്മീൻ.

പട്ടക്കാരൻ. ദൂരസ്ഥരും സമീപസ്ഥരും, കത്താവിൻെറ ജയം നൽകുന്ന സ്ലീബായാൽ രക്ഷിക്കപ്പെട്ടിരിക്കുന്നവരും വിശുദ്ധ മാമോദീസായാൽ മുദ്ര ഇടപ്പെട്ടിരിക്കുന്നവരും ആയുള്ളോരേ, ✠ ഈ ത്രിത്വം നിങ്ങളുടെ കടങ്ങളെ പരിഹരിച്ചു, കുറവുകളെ ക്ഷമിച്ചു്, നിങ്ങളുടെ ആത്മാക്കളെ ആശ്വസിപ്പിക്കും.

ജനം. ആമ്മീൻ.

ബലഹീനനും പാപിയുമായ എനിക്കു്, നിങ്ങളുടെ പ്രാത്ഥനയാൽ കരുണയും സഹായവും ലഭിപ്പാൻ നിങ്ങൾ സന്തോഷിച്ചു ആനന്ദിച്ചുകൊണ്ടു്, സമാധാനത്തോടെ പോയി എനിക്കു വേണ്ടിയും പ്രാത്ഥിപ്പിൻ. ✠

ജനം. കത്താവു നിൻെറ ശുശ്രൂഷ കൈക്കൊണ്ടു്, നിൻെറ പ്രാർത്ഥനയാൽ ഞങ്ങളെ സഹായിക്കുമാറാകട്ടെ. ആമ്മീൻ.

☙ പട്ടക്കാരൻ കാസായും പീലാസായും തുടച്ചു വെടിപ്പാക്കിയശേഷം 23-ാം മസ്മൂർ മൌനമായി ചൊല്ലി അവസാനിപ്പിക്കണം.

# വിശുദ്ധകുർബാനയ്ക്കുള്ള പ്രോമ്യോനകൾ

(1)

പട്ടക്കാരൻ. നാമെല്ലാവരും പ്രാർത്ഥിച്ചു കർത്താവിനോടു അനുഗ്രഹങ്ങളും കരുണയും അപേക്ഷിക്കണം.

ജനം. അനുഗ്രഹിക്കുന്ന ധനവാൻ കർത്താവേ, ഞങ്ങളെ അനുഗ്രഹിച്ചു്, ഞങ്ങളെ സഹായിക്കേണമേ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും, തേജസ്സും പുകഴ്ചയും മാഞ്ഞുപോകാത്ത മഹിമയും എല്ലായ്പോഴും നിരന്തരം കരേറുവാൻ ഞങ്ങൾ യോഗ്യതയുള്ളവരായിത്തീരേണമേ.

നമുക്കുവേണ്ടി യാഗമായി അർപ്പിക്കപ്പെട്ടുകയും നമുക്കു പാപപരിഹാരമുണ്ടാക്കുകയും ശുദ്ധീകരിക്കുന്നതായ തൻെറ യാഗത്താൽ നമ്മെ വിശുദ്ധീകരിക്കയും ചെയ്തു ആഗ്രഹിക്കത്തക്ക കാഴ്ച വാഴ്ത്തപ്പെട്ടതും മാധുര്യമുള്ള ഫലം മഹത്വീകരിക്കപ്പെട്ടതും ആകുന്നു. സ്ലീബായിൽ കരേറി നമ്മെ വീണ്ടെടുക്കയും ഊമയായ മൃഗങ്ങളുടെ യാഗങ്ങളിൽ നിന്നു നമ്മെ രക്ഷിക്കയും ചെയ്തവനായി കന്യകയായ പെണ്ണാട്ടിൻെറ പുത്രനായിരിക്കുന്ന കുഞ്ഞാടായ മ്ശിഹാതമ്പുരാന്നു് ദൈവീകമായ ഈ സ്തോത്രയാഗം പൂർണ്ണമാക്കപ്പെടുന്ന ഈ നേരത്തും നമ്മുടെ ആയുസ്സിൻെറ എല്ലാ ദിവസങ്ങളിലും സ്തുതിയും ബഹുമാനവും വന്ദനവും എന്നേക്കും യോഗ്യമായിരിക്കുന്നു. ഹോശോ......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ

പട്ടക്കാരൻ. പൂർണ്ണ ഹൃദയത്തോടു തന്നെ നോക്കിവിളിക്കുന്നവരിൽ നിന്നു സ്തുതിയാകുന്ന യാഗം കൈക്കൊള്ളുന്ന സർവ്വശക്തിയുള്ള ദൈവമായ കർത്താവേ. പാപികളായ നിൻെറ ദാസന്മാരാകുന്ന ഞങ്ങൾ കഴിക്കുന്ന പ്രാർത്ഥന കൈക്കൊള്ളേണമേ. നിൻെറ വിശുദ്ധ യാഗപീഠത്തിങ്കലേക്കു ഞങ്ങളെ അടുപ്പിക്കേണമേ. ഞങ്ങളുടെ പാപങ്ങൾക്കുവേണ്ടിയും നിൻെറ ജനത്തിൻെറ അതിക്രമങ്ങൾക്കു വേണ്ടിയും ആത്മീയ

കാഴ്ച്ചകളും, യാഗങ്ങളും നിനക്കു് അർപ്പിപ്പാൻ ഞങ്ങളെ ശക്തിപ്പെടുത്തേണമേ. (കർത്താവേ) ഞങ്ങളുടെ യാഗം നിനക്കു അംഗീകാരയോഗ്യമായി തീരുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കിതീർക്കേണമേ. നല്ലവനായ നിൻെറ റൂഹാ ഞങ്ങളുടെ കർത്താവേശുമ്ശിഹാമൂലം ഞങ്ങളുടെ മേലും, വയ്ക്കപ്പെട്ടിരിക്കുന്ന ഈ കാഴ്ച്ചകൾമേലും, വിശ്വാസമുള്ള നിൻെറ സർവ്വ ജനത്തിന്മേലും വസിക്കുമാറാകണമേ. അവനോടുകൂടെയും നിൻെറ പരിശുദ്ധ റൂഹായോടുകൂടെയും സ്തുതിയും ബഹുമാനവും ആധിപത്യവും എല്ലാപ്പോഴും നിനക്കു യോഗ്യമായിരിക്കുന്നു. ഹോശോ...

ജനം. ആമ്മീൻ.

(2) പ്രോമിയോൻ

പട്ടക്കാരൻ. നമ്മുടെ രക്ഷയ്ക്കായി തന്നെത്തന്നെ യാഗമായി അർപ്പിക്കയും, തൻെറ ശരീരം മുറിച്ചു നമ്മെ തീററുകയും തൻെറ വിലാവിനെ തുറന്നു നമ്മെ കുടിപ്പിക്കയും, തന്നോടുകൂടെ സ്വർഗ്ഗത്തിലേക്കു നമ്മെ ഉയർത്തുകയും, ചെയ്ത മ്ശിഹാതമ്പുരാന്നു് ദൈവികമായ ഈ സ്തോത്രയാഗം .....

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ

പട്ടക്കാരൻ. ദൈവങ്ങളുടെ ദൈവവും കർത്താക്കന്മാരുടെ കർത്താവും. ന്യായാധിപതികളുടെ ന്യായാധിപതിയും അധികാരികൾക്കു ഭയങ്കരനും ആയുള്ളോവേ, തിരുമുൻപാകെയും തൻെറ പ്രസന്നതയിങ്കൽ അഗ്നിമയന്മാർ ഭ്രമിക്കയും തൻെറ ദർശനത്തിങ്കൽ ആത്മമയന്മാർ ഇളകുകയും ചെയ്യത്തക്കവനായുള്ളോവേ, തിരുമുൻപാകെയും ഞങ്ങൾ വന്ദിച്ചു നിൻെറ ദൈവത്വത്തോടു ഞങ്ങൾ പ്രാർത്ഥിച്ചുകൊള്ളുന്നു. വിശുദ്ധ സ്രാഫേന്മാർ ശുശ്രൂഷിക്കുന്നതുപോലെ നിന്നെ ശുശ്രൂഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കയും നിൻെറ ദൈവത്വത്തിൻെറ വന്ദ്യങ്ങളായ രഹസ്യങ്ങളിൽ ഞങ്ങളെ നീ സംബന്ധിപ്പിക്കയും ചെയ്തിരിക്കുന്നുവല്ലൊ.

(കത്താവേ) തിരുസന്നിധിയിലും നിന്റെ വിശുദ്ധ മദ്ബഹായുടെ മുൻപാകെയും വിശുദ്ധിയോടു നിന്ന് നിന്റെ വിശുദ്ധ മേശയിങ്കൽ വെടിപ്പോടു നിനക്കു ശുശ്രൂഷ ചെയ്‌വാനായിട്ടു ധാരാളമായുള്ള നിന്റെ കരുണകളാൽ ഞങ്ങളെ നീ പുണ്യപ്പെടുത്തേണമേ. ഞങ്ങളുടെ മുൻപാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഈ അപ്പത്തെയും വീഞ്ഞിനെയും ശുദ്ധീകരിക്കേണമേ. ഞങ്ങളുടെ ദേഹികളെയും ദേഹങ്ങളെയും വെടിപ്പാക്കേണമേ. ഞങ്ങളുടെ വിചാരങ്ങളെയും ചിന്തകളെയും ശുദ്ധീകരിക്കേണമെ. പാപത്തിന്റെ സകല ചെളിയും ഞങ്ങളിൽ നിന്നു തുടച്ചുകളയേണമേ. ഇമ്പമുള്ളവയും മലിനതയററവയും ആയ യാഗങ്ങൾ നിനക്കു ഞങ്ങൾ അർപ്പിക്കയും, നിന്റെ വിശുദ്ധന്മാക്കു നീ വാഗ്ദാനം ചെയ്തിരിക്കുന്ന ഭാഗ്യങ്ങൾക്കു ഞങ്ങൾ അർഹരായി തീരുകയും ചെയ്യേണമേ. അവരോടുകൂടെയും അവരുടെ ഇടയിലും ഒരുമിച്ചു നിനക്കും നിന്റെ പിതാവിനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും എല്ലായ്‌പോഴും ഞങ്ങൾ കരേററുകയും ചെയ്യും. ഹോശോ......

ജനം. ആമ്മീൻ.

---

(3) പ്രോമിയോൻ

പട്ടക്കാരൻ. ഗാഗുൽത്തായുടെ ഉന്നതത്തിൽ കലത്തപ്പെടുകയും അതിനാൽ പാപികൾ നീതീകരിക്കപ്പെടുകയും, അന്യായത്തിൽ നിന്നു ശുദ്ധീകരിക്കപ്പെടുകയും ചെയ്ത സ്തോത്രത്തിന്റെയും രക്ഷയുടെയും കാസായും, സ്ലീബായുടെ ഉയരത്തിൽ പാപപരിഹാരം ഉണ്ടാക്കുന്ന രക്തം ചിന്തുകയും, അതിനാൽ ജാതികളെ മുദ്രയിടുകയും, മരണത്തിൽനിന്നു രക്ഷിക്കയും ചെയ്തവനുമായ മ്ശിഹാതമ്പുരാന്ന് ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നതീകരിക്കുന്നവനും......

സെദറാ

പട്ടക്കാരൻ സകലത്തിന്റെയും സ്രഷ്ടാവും സകലത്തെയും യഥാസ്ഥാനപ്പെടുത്തുന്നവനും, ലോകങ്ങളുടെ ജീവനും രക്ഷണ്യവുമായ ശ്വാസവും നാശംകൂടാത്ത വെടിപ്പുള്ള മൂറോനും ക്ഷയമില്ലാത്ത ഇമ്പമുള്ള പരിമളവും ആയിരിക്കുന്ന ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, നിന്റെ ദൈവികമായ ജ്ഞാനത്തിന്റെ സൗരഭ്യംകൊണ്ട് ഞങ്ങളുടെഹൃദയങ്ങളെ നിറയ്ക്കയും, ബലഹീനരും മണ്മയരുമായ ഞങ്ങൾ തന്റെ തിരുസന്നിധിയിൽനിന്ന്, മാലാകമാരും സൂക്ഷിച്ചുനോക്കുവാൻ ആഗ്രഹിച്ചിരിക്കുന്ന ദൈവികവും അവൎണ്ണനീയവും ആയ നിന്റെ രഹസ്യങ്ങളെ ശുശ്രൂഷിച്ചു ആരാധിപ്പാൻ ഞങ്ങളെ നീ യോഗ്യരാക്കയും ചെയ്തിരിക്കുന്നുവല്ലൊ. കൎത്താവേ, പാപത്തിന്റെ അടിമയിൽനിന്നും വ്യൎത്ഥകാര്യങ്ങളെക്കുറിച്ചുള്ള ചിന്താകുലത്തിൽനിന്നും ഞങ്ങളെ സ്വതന്ത്രരാക്കി രക്ഷിക്കേണമേ. ലഘുവായുള്ളതും ഇമ്പമുള്ളതുമായ നിന്റെ നുകത്തിൻകീഴെ നിന്നുകൊണ്ട് ഞങ്ങൾ ഉത്തമമായും പരിപൂൎണ്ണമായും ഉള്ള അടിമവേല ചെയ്‌വാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ആത്മാവിന്റെയും ശരീരത്തിന്റെയും ഉണൎവ്വോടും നല്ല നടപടികളോടുംകൂടെ ഞങ്ങളുടെ ആയുഷ്കാലം മുഴുവനും തിരുസന്നിധിയിൽ ജീവിക്കയും, നിന്റെ കൃപയാലും ഞങ്ങളുടെ രക്ഷയ്ക്കായി നിന്നെ അയച്ചു വാഴ്ത്തപ്പെട്ടവനും ഭാഗ്യവാനുമായ നിന്റെ പിതാവിന്റെ സുപ്രസാദത്താലും, നിന്റെ വിശുദ്ധ റൂഹായുടെ വ്യാപാരത്താലും അരിഷ്ടതകളും ആവലാതികളും സങ്കടങ്ങളും ഒഴിഞ്ഞിരിക്കുന്ന ഭാഗ്യകരമായ അവസാനത്തിനും മാലാകമാരുടെത്ത ജീവിതത്തിനും ഞങ്ങൾ ചേരുകയും ചെയ്യുമാറാകേണമേ. ഹോശോ......

ജനം. ആമ്മീൻ.

(4) പ്രോമ്യോൻ.

പട്ടക്കാരൻ. സ്ലീബായുടെ മരത്തിൽ തന്നെത്തന്നെ അൎപ്പിക്കയും, നമുക്കുവേണ്ടിയുള്ള തന്റെ യാഗത്താൽ നമ്മുടെ കട

ണളെ പരിഹരിക്കയും, താൻ മരിക്കയും തന്റെ മരണത്താൽ നമ്മെ ജീവിപ്പിക്കയും, താൻ ഉയിത്തെഴുനേൽക്കുകയും, തന്റെ ഉയിത്തെഴുന്നേല്പിനാൽ നമ്മെ ഉയിത്തെഴുന്നേല്പിക്കയും, താൻ സ്വൎഗ്ഗത്തിലേക്കു കരേറുകയും തന്നോടുകൂടെ നമ്മെ കരേറുകയുംചെയ്ത സ്വീകാൎയ്യമായ കാൎയ്യമായിരിക്കുന്ന മ്ശിഹാതമ്പുരാന്റെ ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ.

പട്ടക്കാരൻ. ദൈവമായ കൎത്താവേ, ദൈവികമായ ഈ ശുശ്രൂഷ പൂൎണ്ണമാക്കപ്പെടുന്ന ഈ നേരത്തു, നിന്റെ വിശുദ്ധ ആലയത്തിൽ കൂടി നിന്നിൽനിന്നുള്ള ധാരാളമായ അനുഗ്രഹങ്ങൾക്കായി നോക്കി പാൎക്കുന്ന നിന്റെ ദാസന്മാരും ദാസികളുമായ ഞങ്ങളെ അനുഗ്രഹിക്കണമെന്നു നിന്നോടു ഞങ്ങൾ പ്രാൎത്ഥിക്കുന്നു. കൎത്താവേ, നിന്റെ വിശുദ്ധ റൂഹായുടെ നൽവരം ഞങ്ങൾക്കു അയച്ചുതരേണമേ. തിരുശരീരവും വിലമതിക്കാവതല്ലാത്ത തിരുരക്തവും കൈക്കൊള്ളുന്നതിനു ഞങ്ങൾ യോഗ്യരായി തീരുവാൻ ഞങ്ങളുടെ ആത്മാക്കളെയും ശരീരങ്ങളെയും ശുദ്ധീകരിക്കേണമേ. നിന്റെ ആത്മിക ആയുധം ഞങ്ങളെ ധരിപ്പിക്കേണമേ. സ്നേഹവും ഐകമത്യവും കൊണ്ടു ഞങ്ങളെ അലങ്കരിക്കേണമേ. ശിക്ഷകളിൽനിന്നും കോപത്തിന്റെ വടിയിൽനിന്നും ഞങ്ങളെ വിടുവിക്കേണമേ. ജയമുള്ള നിന്റെ സ്ലീബായാൽ ഞങ്ങളെ കാത്തുകൊള്ളേണമേ. രണ്ടാമത്തെ നിന്റെ എഴുന്നള്ളത്തിൽ നിന്റെ വലത്തുഭാഗത്തുള്ള ശ്രേഷ്ഠമായ നിലയ്ക്കു ഞങ്ങളെ എല്ലാവരെയും യോഗ്യതയുള്ളവരാക്കേണമേ. നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയുംസ്തോത്രവും ഞങ്ങൾ കരേറ്റും. ഹോശോ...

ജനം. ആമ്മീൻ

(5) പ്രോമ്യോൻ.

(പെസഹാവ്യാഴാഴ്ചയ്ക്കുള്ളത്).

പട്ടക്കാരൻ. ശുദ്ധീകരിക്കുന്ന യാഗത്താൽ നമ്മെ ശുദ്ധീകരിക്കുന്നവനും വെടിപ്പുള്ള കാഴ്ചകളെ കൈക്കൊള്ളുന്നവനും ആത്മീയ ആരാധനകളെ ശ്രേഷ്ഠമാക്കുന്നവനും, നമ്മുടെ പാപങ്ങൾക്കുവേണ്ടി ഒരിക്കലായി തന്നെ തന്നെ യാഗമായി അൎപ്പിക്കയും, തന്റെ രക്തത്താൽ നമ്മുടെ വ്രണങ്ങളെ വെടിപ്പാക്കുകയും, തന്റെ യാഗത്താൽ ഭൂലോകത്തിനു പാപപരിഹാരം ഉണ്ടാക്കുകയും ചെയ്തവനും മഹാ പ്രധാനാചാര്യനും ഉത്തമനുമായ മ്ശിഹാതമ്പുരാന്നു ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

സെദറാ

പട്ടക്കാരൻ. തന്റെ സ്വഭാവത്തിൽ ഉത്തമനും തന്റെ കൃപയാൽ വിശുദ്ധന്മാൎക്ക് വിശുദ്ധിയെ ദാനം ചെയ്യുന്നവനും സെഹ്യോൻ മാളികയിൽവെച്ച് തന്റെ ശിഷ്യന്മാൎക്ക് പാപപരിഹാരം ചെയ്യുന്ന തന്റെ ശരീരം മുറിച്ചുകൊടുക്കയും, സകല വിശ്വാസികൾക്കും അവരുടെ കുററങ്ങളുടെ മോചനത്തിനു പരിഹാരമായി തന്റെ വിലയേറിയ രക്തം കലൎത്തുകയും, എന്റെ ഓൎമ്മയ്ക്കായി ഇപ്രകാരം നിങ്ങൾ ചെയ്വീനെന്നു അവരോട് കല്പിച്ച് അരുളിച്ചെയ്യുകയും ചെയ്തവനുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, ഞങ്ങൾ അയോഗ്യരായിരിക്കെ വിശുദ്ധാത്മാവ് മുഖാന്തരം നിനക്കു പ്രസാദകരമായ ആരാധന ചെയ്‌വാൻ നിന്റെ ആൎദ്രകരുണയാൽ ഞങ്ങളെ വിളിച്ച് അടുപ്പിച്ചിരിക്കുന്നുവല്ലൊ. ഇത് ഹേതുവായിട്ട് ഞങ്ങളുടെ രക്ഷയ്ക്കു മുഖാന്തരമായ നിന്റെ പരമയാഗത്തെ അനുസ്മരിച്ചുകൊണ്ട് ആത്മീയ ആനന്ദത്താൽ ഞങ്ങൾ സന്തോഷിച്ച് പറയുന്നതെന്തെന്നാൽ;–ഞങ്ങളുടെ രക്ഷയ്ക്കായി നൽകപ്പെട്ട ദൈവികമായ യാഗം ഇതാകുന്നു. ഞങ്ങളുടെ മാലിന്യങ്ങൾ വെണ്മയാക്കുകയും ഞങ്ങളുടെ കട

ങ്ങൾ പരിഹരിക്കയും ചെയ്യുന്ന ദൈവികമായ യാഗം ഇതാകുന്നു. പൂർണ്ണന്മാർ സ്വൎഗ്ഗീയ ഉന്നതത്തിലേക്കു കരേറുന്നതിനു വഴി തുറന്ന ദൈവികമായ യാഗം ഇതാകുന്നു. ഊനമററ യാഗമായി ഹാബേൽ അർപ്പിച്ചു അംഗീകരിക്കപ്പെട്ട വഴിപാടിനാൽ സൂചിപ്പിച്ചിരുന്ന ദൈവികമായ യാഗം ഇതാകുന്നു. വിശ്വാസികളും രക്ഷിക്കപ്പെട്ടവരുമായ ഞങ്ങൾക്കു് സ്വൎഗ്ഗീയ വാഗ്ദാനങ്ങളുടെ അച്ചാരമായി നൽകപ്പെട്ട ദൈവികമായ യാഗം ഇതാകുന്നു. ഞങ്ങളുടെ ആത്മാക്കൾക്കും ശരീരങ്ങൾക്കും രക്ഷയുടെ ആയുധമായി അർപ്പിക്കപ്പെട്ടിരിക്കുന്ന ദൈവികമായ യാഗം ഇതാകുന്നു. പാപികളുടെ കടങ്ങളും പാപങ്ങളും പരിഹരിച്ചു് മോചിപ്പിക്കുന്ന ദൈവികമായ യാഗം ഇതാകുന്നു. കൎത്താവു് നല്ലവൻ എന്നു രുചിച്ചു നോക്കുവിൻ എന്നു ദൈവികസങ്കീൎത്തനക്കാരനായ ദാവീദു പാടിയ സന്തോഷത്തിൻെറ യാഗവും ഇതാകുന്നു. വലിയ പ്രധാനാചാര്യനായ യൂസോദോക്കിൻെറ പുത്രനായ യോശുവാ മുൻകുറിയായി അണച്ച സ്തോത്രയാഗവും ഇതാകുന്നു. വെടിപ്പുള്ള മഹാ പുരോഹിതനായ മൽക്കീസദേക്കു് അണച്ച അപ്പത്താലും വീഞ്ഞാലും ദൃഷ്ടാന്തീകരിച്ച ദൈവികമായ യാഗം ഇതാകുന്നു. സന്ധ്യാസമയത്തു് അറുക്കപ്പെട്ടിരുന്ന കുഞ്ഞാടിനാൽ പ്രവാചകനായ മോശ സാദൃശപ്പെടുത്തി കാണിച്ച ദൈവികമായ യാഗം ഇതാകുന്നു. സകല നീതിമാന്മാരും പുണ്യവാന്മാരും പ്രത്യക്ഷമായി കാണുവാൻ കാത്തിരുന്നിട്ടും കണ്ടില്ല എന്ന ദൈവികമായ യാഗം ഇതാകുന്നു. വീണ്ടും ജനിച്ച ജാതികളുടെ കടങ്ങൾക്കു് പരിഹാരവും കുററങ്ങൾക്കു മോചനവും സമ്പാദിച്ച ദൈവികമായ യാഗം ഇതാകുന്നു. വിശ്വാസികൾക്കു വിശുദ്ധ ശരീരവും പുണ്യമുണ്ടാക്കുന്ന രക്തവും നൽകുന്ന ദൈവികമായ യാഗം ഇതാകുന്നു. മേശമേൽ സൂക്ഷിക്കപ്പെട്ടിരുന്ന അപ്പത്താൽ പ്രവാചകന്മാരുടെ തലവനായ മോശ ദൃഷ്ടാന്തീകരിച്ച ദൈവികമായ യാഗം ഇതാകുന്നു. അഗ്നിമയന്മാരും ആത്മമയ

ന്മാരുമായ ക്രൂബേന്മാരും സ്രാപ്പേന്മാരും ഭയത്തോടും വിസ്മയത്തോടും നോക്കിക്കൊണ്ടു് നില്ക്കുന്ന ദൈവികമായ യാഗം ഇതാകുന്നു. നിത്യനായ പിതാവു് അതിനെ പൂർണ്ണമാക്കുകയും വത്സലനായ പുത്രൻ അതിനെ പരിപൂർണ്ണമാക്കുകയും പരിശുദ്ധനായ റൂഹാ അതിനെ ശുദ്ധീകരിക്കയും ചെയ്ത ദൈവികമായ യാഗം ഇതാകുന്നു. തന്റെ ശ്രേഷ്ഠതയുടെ മഹത്വത്തിനും പരിശുദ്ധ പിതാവിന്റെയും പരിശുദ്ധ റൂഹായുടെയും നൽവരങ്ങളുടെ ഐശ്വര്യത്തിനും ഞങ്ങളെയും സകല വിശ്വാസികളെയും അർഹരാക്കുവാനായിട്ടു്, ത്രീയേക ദൈവത്തിന്റെ ക്നൂമായുടെ കഷ്ടാനുഭവത്താൽ അതിനെ പൂർണ്ണമാക്കിയ ദൈവികമായ യാഗവും ഇതാകുന്നു. ഈ പെരുനാളിന്റെ ഈ ദിവസത്തിൽ ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഇപ്പോഴും എപ്പോഴും കരേററിക്കൊള്ളുകയും ചെയ്യുന്നു. ഹോശോ......

ജനം. ആമ്മീൻ.

---

(6) പ്രൊമ്യോൻ.

പട്ടക്കാരൻ. ശ്രേഷ്ഠമായിരിക്കുന്ന മഹാ വിശുദ്ധ സ്ഥലത്തു അദൃശ്യമായിരിക്കുന്ന തന്റെ മഹിമാവസ്ഥ നിത്യവും നിരന്തരവുമായിട്ടുള്ളവനും, മുമ്മടങ്ങായ സ്തുതികളാൽ വിസ്മയത്തോടുകൂടെ പുകഴ്ത്തപ്പെടുന്നവനും, പരിശോധിക്കപ്പെടുവാൻ പാടില്ലാത്തപ്രകാരം സത്യേക ദൈവമെന്നു ഏററു പറയപ്പെടുന്നവനും, മൂന്നു ക്നൂമാകളാൽ അറിയപ്പെടുന്നവനും ഏകത്വമായി വിശ്വസിക്കപ്പെടുന്നവനുമായ മ്ശിഹാതമ്പുരാന്നു് ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ.

പട്ടക്കാരൻ. അവൎണ്ണനീയനും അറുതിയില്ലാത്തവനും, അദൃശ്യനും സങ്കല്പിക്കപ്പെട്ടുവാൻ പാടില്ലാത്തവനും, സാക്ഷാത്തായ ജീവനും സകലത്തിന്റെറയും ആരംഭവും പ്രകാശത്തിൽ നിന്നുള്ള പ്രകാശമായി സൎവ്വസൃഷ്ടികളെയും പ്രകാശിപ്പിക്കുന്നവനും, സ്വഭാവത്തിൽ നല്ലവനും യഥാൎത്ഥത്തിൽ ദൈവമായിരിക്കുന്നവനുമായ ദൈവമേ, നിന്റെറ സ്നേഹം നിന്നെ ഞങ്ങളുടെ അടുക്കലേക്ക് കൊണ്ടുവരികയും ഞങ്ങൾക്കുവേണ്ടി യാഗവും പരിഹാരവുമായി പിതാവായ ദൈവത്തിനു നിന്നെ തന്നെ അൎപ്പിക്കുകയും ചെയ്തു. നിന്റെറ വിശുദ്ധ സന്നിധിയിൽ വെടിപ്പോടെ ആചാര്യസേവ ചെയ്വാനും, വന്ദ്യങ്ങളും ജീവനുണ്ടാക്കുന്നവയുമായ നിന്റെറ കല്പനകളെ ന്യായമാംവണ്ണം നിവൎത്തിപ്പാനും, നിന്റെറ പിതാവിനു പ്രസാദകരമായ യാഗമായി ഞങ്ങളുടെ ശരീരാത്മദേഹികളെ സമൎപ്പിപ്പാൻ ഞങ്ങൾക്ക് കൃപ നൽകേണമേ.

ഇതു് ഹേതുവായിട്ട് ദൈവമായ കൎത്താവേ, നിന്റെറ മനുഷ്യസ്നേഹത്തോടെ ഞങ്ങൾ അപേക്ഷിക്കുന്നതെന്തെന്നാൽ; ജ്ഞാനവും തിരിച്ചറിവും വിവേകവും ധീരതയും ആലോചനാശക്തിയും ദൈവഭക്തിയും ഞങ്ങളിൽ ഉണൎത്തി, രക്ഷയുടെ അനുഭവവും പുത്രസ്വീകാര്യത്തിന്റെറ പദവിയും ഞങ്ങൾക്ക് ഉറപ്പു വരുത്തുന്നവനായ ജീവനും വിശുദ്ധിയുമുള്ള നിന്റെറ റൂഹാ, ഞങ്ങളെയും ഇപ്പോൾ പൂൎണ്ണമാക്കപ്പെടുന്ന ഈ കുർബാനയേയും ശുദ്ധീകരിക്കേണമേ. നിന്റെറ വിശുദ്ധ റൂഹാ ഞങ്ങളുടെ ആത്മാക്കളിൻമേലും ശരീരങ്ങളിന്മേലും പൊരുന്നി ആവസിക്കയും അവയെ ശുദ്ധീകരിക്കയും ഞങ്ങളുടെ ഹൃദയങ്ങളിൽനിന്നു സകല കന്മഷത്തേയും സകല പാപ വികാരങ്ങളെയും നിൎമ്മൂലമാക്കുകയും ചെയ്യുമാറാകേണമേ. നിന്റെറ വിശുദ്ധ ശിഷ്യന്മാൎക്ക് നീ കൊടുക്കയും, എന്റെറ സമാധാനം ഞാൻ നിങ്ങൾക്കു വച്ചിരിക്കുന്നു എന്നു് നീ അരുളിചെയ്കയും ചെയ്തിട്ടുള്ള പൂൎണ്ണവും ദൈവികവുമായ

സമാധാനത്തിന, വെടിപ്പുള്ള ഹൃദയത്തോടും വിനയമുള്ള ആത്മാവോടും കൂടെ ഞങ്ങൾ യോഗ്യതയുള്ളവരായി തീരേണമേ. ഈ നിത്യ സമാധാനം ഞങ്ങളുടെ ആത്മാക്കളിലും നിൻെറ വിശുദ്ധ സഭ മുഴുവനിലും നീ സ്ഥാപിക്കേണമേ. തൻെറ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന സർവ്വശക്തനായ കർത്താവ് പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്നു, ക്രോബേന്മാരോടും സ്രാപ്പേന്മാരോടും സകല സ്വർഗ്ഗ സേനകളോടും കൂടെ വിശുദ്ധിയോടെ ആർത്തു പറവാനായിട്ട് ഞങ്ങളെ അർഹരാക്കേണമേ. എന്തെന്നാൽ നിൻെറ പിതാവിനോടും വിശുദ്ധറൂഹായോടും കൂടെ നീ പരിശുദ്ധനും വാഴ്ത്തപ്പെട്ടവനുമാകുന്നു. ഹോശോ...

ജനം. ആമ്മീൻ.

---

(7) പ്രോമ്യോൻ.

പട്ടക്കാരൻ. കാലാവസാനത്തിൽ മറിയാമ്മിൽ നിന്നു നമുക്കായി വെളിപ്പെട്ടുകയും ബേതലഹേം ഓഫത്തായിൽ കാണപ്പെട്ടുകയും, യൂർദനാൻ നദിയിൽവെച്ച് പിതാവിനാൽ സാക്ഷീകരിക്കപ്പെട്ടുകയും യോഹന്നാനാൽ ഏററുപറയപ്പെട്ടുകയും, നമ്മുടെ രക്ഷയ്ക്കുവേണ്ടി ഗാഗുൽത്തായിൽ തൂങ്ങപ്പെട്ടുകയും പാതാളത്തിലേക്കു ഇറങ്ങി നമ്മെ കരേററുകയും മരണത്തിൻെറ അധികാരത്തെ അഴിച്ചുകളകയും, രക്ഷണ്യമായ ഈ മർമ്മം നമ്മെ ഏൽപിക്കയും സ്വജാതികളും ജാതികളും അതിനു ക്ഷണിക്കപ്പെട്ട് വിളിക്കപ്പെട്ടതായ ആത്മീയ മുത്താഴം നമുക്ക് ഒരുക്കിതരികയും ചെയ്തു ജീവൻെറ അപ്പമായിരിക്കുന്ന മ്ശിഹാതമ്പുരാന്ന്, ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ.

പട്ടക്കാരൻ. സാക്ഷാൽ പ്രധാനാചാര്യനും പാപപരിഹാരം ചെയ്യുന്ന യാഗവും ആത്മീയമായ മേശയും, ഗാഗുൽത്താ

മേൽ തന്നെ തന്നെ അർപ്പിക്കയും പാപം നിമിത്തം അകന്നുപോയിരുന്ന മനുഷ്യവർഗ്ഗത്തെ തന്റെ പിതാവിനോടു യോജിപ്പിക്കയും, തന്റെ തിരുമേനിയുടെ രക്തത്താൽ സ്വർല്ലോകരെയും ഭൂലോകരെയും തമ്മിൽ നിരപ്പാക്കുകയും ചെയ്തുവനുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, നിന്റെ മുൻപാകെ ഞങ്ങൾ നില്ക്കുന്ന ഈ നേരത്തിൽ കരുണയോടും ദയയോടും കൂടെ ഞങ്ങളിൽ സൂക്ഷിക്കേണമേ. നിന്റെ പരിശുദ്ധ സന്നിധിയിൽ മാലാകമാർ വിറയ്ക്കയും റീശൈ മാലാകമാർ ഭ്രമിക്കയും റീശ്നവോസേന്മാർ അതിശയിക്കയും മൗത്ത്ബേന്മാർ ഹാലേല്യൂയാ പാടുകയും ക്രോബേന്മാർ വാഴ്ത്തുകയും സ്രാഫേന്മാർ നിന്റെ പരിശുദ്ധതയെ വർണ്ണിക്കയും ചെയ്യുന്നു. കർത്താവേ, ഞാൻ ചെയ്തിട്ടുള്ള നിന്ദ്യമായ പ്രവൃത്തികൾ നീ സൂക്ഷിച്ചിട്ട് നിന്റെ ഇടവകയിലെ വിവേകബുദ്ധിയുള്ള ആടുകളിൽ നിന്നു പരിശുദ്ധ റൂഹായെ നീ വിരോധിക്കരുതേ. എന്റെ പ്രവൃത്തികളുടെ അശുദ്ധത നിമിത്തം നിന്റെ രക്തത്താൽ വിലയ്ക്കു വാങ്ങിയിരിക്കുന്ന നിന്റെ ഇടവകയിൽനിന്നു നിന്റെ അനുഗ്രഹങ്ങളെ നീ വിരോധിക്കരുതേ. എന്നാലോ കർത്താവേ, നിന്റെ കൃപയാലും ബഹുലമായ കരുണയാലും എന്റെയും നിന്റെ ജനത്തിന്റെയും പാപങ്ങളെ പരിഹരിക്കയും നിന്റെ ഇടവകയുടെ കുററങ്ങളെ നീ ക്ഷമിക്കയും ചെയ്യേണമേ. പാപികളായ ഞങ്ങൾ നിനക്കു് അർപ്പിക്കുന്ന ഈ ശുശ്രൂഷയെ നീ കൈക്കൊള്ളേണമേ. കർത്താവേ, പാപികളെ പുണ്യപ്പെടുത്തേണമേ. വീഴ്ചക്കാരോടു ക്ഷമിക്കേണമേ. അനുതാപികളെ കൈക്കൊള്ളേണമേ. കുററക്കാരോടു കരുണ തോന്നേണമേ. കോപിച്ചിരിക്കുന്നവരെ നിരപ്പാക്കേണമേ. ഭിന്നിച്ചിരിക്കുന്നവരെ യോജിപ്പിക്കേണമേ. വഴക്കുകാരെ രമ്യപ്പെടുത്തേണമേ. വിരുദ്ധങ്ങളെ മായിച്ചു കളയേണമേ. ശിക്ഷകളെ നീക്കികളയേണമേ. അശുദ്ധന്മാരെ ശുദ്ധീകരിക്കേണമേ. നിഗളികളെ പരിപാകതയുള്ളവരാക്കേണമേ.

പട്ടക്കാരെ പ്രശോഭിപ്പിക്കേണമേ. ശെമ്മാശന്മാരെ വെണ്മയാക്കേണമേ. ശുശ്രൂഷകന്മാരെ തിരിച്ചറിവുള്ളവരാക്കേണമേ. ദയറായക്കാരെ ശക്തിപ്പെടുത്തേണമേ. ഗുരുക്കന്മാരെയും, ഉപദേഷ്ടാക്കന്മാരെയും സ്വൎഗ്ഗീയ ജ്ഞാനം കൊണ്ടു് ഐശ്വൎയ്യപ്പെടുത്തേണമേ. സഭകളെ ഉറപ്പിക്കേണമേ. ആശ്രമങ്ങളെ നിലനിൎത്തണമേ. കന്യാവ്രതക്കാരെ കാത്തുകൊള്ളേണമേ. വിവാഹം ചെയ്തിരിക്കുന്നവരെ വാഴ്ത്തണമേ. ദൂരസ്ഥന്മാരെ തിരിച്ചു വരുത്തേണമേ. സമീപസ്ഥന്മാരെ കാത്തുകൊള്ളേണമേ. ഞങ്ങളുടെ കൎത്താവേ, നിനക്കും നിന്റെ പിതാവിനും നിന്റെ പരിശുദ്ധ റൂഹായ്ക്കും ഞങ്ങളെല്ലാവരുടെയും വായിൽ നിന്നു ഇടവിടാതെയുള്ള സ്തുതി കരേറുമാറാകേണമേ. ഹോശോ......

ജനം. ആമ്മീൻ.

---

(8) പ്രോമ്യോൻ

പട്ടക്കാരൻ. ജീവനുള്ളതും കൊല്ലപ്പെട്ടതുമായ യാഗവും, തന്റെ യാഗത്താൽ ഊമജന്തുക്കളെക്കൊണ്ടുള്ള സകല യാഗങ്ങളെയും മായിച്ചുകളഞ്ഞ അറുക്കപ്പെട്ടതും യാഗമായി അൎപ്പിക്കപ്പെട്ടതുമായ കുഞ്ഞാടും, തന്റെ ജീവനുള്ള മരണത്താൽ സകല മരിച്ചവൎക്കും ജീവന്റെ പ്രത്യാശ സമ്പാദിച്ചുകൊടുത്ത ജീവനുള്ള മരിച്ചവനും കബറടക്കപ്പെട്ടവനും ഉയൎത്തെഴുന്നേററു ജീവിച്ചിരിക്കുന്നവനുമായ മ്ശിഹാതമ്പുരാന്നു ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ.

പട്ടക്കാരൻ. സ്വൎഗ്ഗസ്ഥനായ വലിയവനും ദൈവിക യാഗങ്ങളെ അംഗീകരിക്കുന്നവനും, അദൃശ്യനായ തന്റെ പിതാവിന്നു അംഗീകാരയോഗ്യമായി ഗാഗുൽത്തായുടെ മുകളിൽ മനസ്സോടെ തന്നെ തന്നെ അൎപ്പിച്ചവനും തന്റെ വിശുദ്ധ യാഗപീഠത്തിന്മേൽ തന്നെ യാഗമായി അൎപ്പിപ്പാൻ മൺ

മയരെ ഭരമേൽപിക്കയും ചെയ്തവനുമായ ഞങ്ങളുടെ മ്ശി ഹാരുമ്പുരാനേ! നിന്റെ മുൻപാകെ ഞങ്ങൾ നില്ക്കുന്ന ഈ നേരത്തിൽ കരുണയോടും ദയയോടുംകൂടെ ഞങ്ങളിൽ സൂക്ഷി ക്കേണമേ. നിന്റെ പരിശുദ്ധ സന്നിധിയിൽ മാലാകമാർ വിറയ്ക്കയും റീശൈമാലാകമാർ ഭ്രമിക്കയും റീശനുവോസേ ന്മാർ അതിശയിക്കയും മൗത്ത്ബേന്മാർ ഹാലേലുയ്യാ പാടു കയും ക്രോബേന്മാർ വാഴ്ത്തുകയും സ്രാഫേന്മാർ നിന്റെ പരിശുദ്ധതയെ വർണ്ണിക്കയും ചെയ്യുന്നു.

ദൈവമായ കർത്താവേ, നിന്റെ തിരുശരീര രക്തങ്ങ ളെ ശുശ്രൂഷിക്കുന്നതിനു ഞാൻ പ്രാപ്തനാകേണ്ടതിനു എ ന്റെ ബലഹീനതയ്ക്കു ആന്തരിക കൈകളെ നൽകേണമേ. എന്റെ കുററങ്ങളിൽനിന്നു നിന്റെ ദൃഷ്ടിയെ നീ തിരിച്ചുക ളയേണമേ. എന്റെ പാപങ്ങളുടെ ബഹുത്വത്തിൽ നി ന്റെ നീതി സൂക്ഷിച്ചു നോക്കുമാറാകരുതേ. എന്റെ അ രിഷ്ടതയുള്ള ആത്മാവിന്റെ ബലഹീനതയ്ക്കു തക്കവണ്ണം എന്നോടു ചെയ്യാതെ നിന്റെ കരുണയുടെ ബഹുത്വപ്രകാ രം എന്നോടു ചെയ്യേണമേ. എന്റെ പ്രവൃത്തികൾക്കു യോ ഗ്യമായിരിക്കുന്നപ്രകാരം എന്നോടു പ്രവർത്തിക്കരുതേ. എ ന്നാലോ നിന്റെ കരുണയ്ക്കു് യോഗ്യമായിരിക്കുന്നപ്രകാരം എന്നോടു പ്രവർത്തിക്കുമാറാകേണമേ. എന്റെ നടപടിക ളിൻപ്രകാരമല്ലാ നിന്റെ കരുണയിൻപ്രകാരവും എന്റെ അസംഖ്യതരങ്ങളായ പിഴകളിൻപ്രകാരമല്ലാ നിന്റെ നന്മ യുടെ സമൃദ്ധിയിൻപ്രകാരവും എന്നോടു ചെയ്യേണമേ. ദൈ വമായ കർത്താവേ എന്റെ ലംഘനങ്ങൾ നിമിത്തം നിന്റെ ജനത്തിൽനിന്നു നിന്റെ മുഖം തിരിച്ചുകളയരുതേ. എ ന്റെ സ്വന്ത കുററങ്ങൾ നിമിത്തം നിന്റെ വിശുദ്ധ സഭയെ നിന്റെ ദൈവിക കൃപയിൽനിന്നു നീ വിരോധിക്കരുതേ. ഞാൻ പ്രവർത്തിച്ചിട്ടുള്ള നിന്ദ്യപ്രവൃത്തികൾ നിമിത്തം നി ന്റെ വിശുദ്ധ ആട്ടിൻകൂട്ടത്തിലെ വിവേകബുദ്ധിയുള്ള ആ ടുകളിൽനിന്നു നിന്റെ വിശുദ്ധ റൂഹായെ നീ വിരോധിക്ക

രുതേ. എന്തെന്നാൽ ഞാൻ പാപം ചെയ്തു കുററക്കാരനായി തീൎന്നു എങ്കിൽ പാരമാൎത്ഥികളായ ഈ ആട്ടുകൾ എന്തു കുററം ചെയ്തു. മടിയനായ ഇടയൻ ദുഷ്ടത ചെയ്തു എങ്കിൽ നിഷ്കളങ്കന്മാരും നിൎമ്മലന്മാരുമായ അവന്റെ ആട്ടുകൾ എന്തു കുററം ചെയ്തു. നിന്റെ ദൈവിക സ്വരൂപത്തിൽ അവരെ സൃഷ്ടിച്ചു. എന്റെ പാപങ്ങൾനിമിത്തം അവരെ നീ നശിപ്പിച്ചുകളയരുതേ. നിന്റെ സൽസ്വരൂപത്തിൽ നിൎമ്മിച്ചവരെ എന്റെ കുററങ്ങൾ നിമിത്തം നീ തള്ളിക്കളയരുതേ. നിന്റെ വിലയേറിയ രക്തത്താൽ നീ വിലയ്ക്കു വാങ്ങിട്ടുള്ളവരെ എന്റെ പിഴകൾ നിമത്തം നിന്റെ അനുഗ്രഹങ്ങളുടെ വാതുക്കൽ നിന്നു തള്ളിക്കളയരുതേ. നിന്റെ വിശുദ്ധ സ്ലീബായാൽ രക്ഷിച്ചവരെ എന്റെ അമാൎഗ്ഗങ്ങൾ നിമിത്തം നിന്റെ ദാനത്തിൽ നിന്നു അകററിക്കളയരുതേ. നിന്റെ വിലയേറിയ കഷ്ടാനുഭവങ്ങളാൽ നീ വീണ്ടെടുത്തവരെ എന്റെ അധൎമ്മങ്ങൾ നിമിത്തം ഈ നാഴികയിൽ നിന്റെ ദൈവിക ദാനങ്ങളിൽനിന്നു നിരസിച്ചുകളയരുതേ. പിന്നെയൊ നിന്റെ കരുണയുടെയും നിന്റെ കൃപകളുടെ പൂൎണ്ണ സഹായത്തിന്റെയും സമൃദ്ധിയിൻപ്രകാരം എന്റെ ആത്മാവിനെയും ഇവരുടെ ആത്മാക്കളെയും നീ ശുദ്ധീകരിക്കേണമേ. ആന്തരികമായ എന്റെ അവയവങ്ങളെയും ഇവരുടെ അവയവങ്ങളെയും നീ വെടിപ്പാക്കേണമേ. എന്റെ അരിഷ്ട വിചാരത്തെയും ഇവരുടെ വിചാരങ്ങളെയും നീ നിൎമ്മലമാക്കേണമേ. നിന്റെ വിശുദ്ധ രഹസ്യങ്ങൾക്കു അടുത്തു വരുവാനായിട്ട് എന്റെ ബലഹീനതയെയും അവയിൽ സംബന്ധിപ്പാനായിട്ട് ഇവരെയും നീ യോഗ്യരാക്കേണമേ. ദൈവികമായ നിന്റെ തിരുശരീര രക്തങ്ങളെ ശുശ്രൂഷിപ്പാൻ എന്റെ കൈകളെയും, അവയെ ഭക്ഷിപ്പാൻ യോഗ്യതയുള്ളവയായി തീരേണ്ടതിനു ഇവരുടെ വാകളെയും നീ വെടിപ്പാക്കേണമേ. കൎത്താവേ, നിനക്കും നിന്റെ പിതാവിനും നിന്റെ പരിശുദ്ധ റൂഹായ്ക്കും

ഞങ്ങളെല്ലാവരുടെയും വാകളിൽനിന്നു കൂട്ടമായിട്ടും, ഞങ്ങളെല്ലാവരുടെയും നാവുകളിൽ നിന്നു ന്യായമായിട്ടും പുതിയ സ്തുതി കരേററുവാൻ ഞങ്ങൾ യോഗ്യതയുള്ളവരായി തീരുമാറാകേണമേ. ഫോശോ......

ജനം. ആമ്മീൻ.

---

(9) പ്രോമ്യോൻ.

പട്ടക്കാരൻ. തന്റെ തിരുവിഷ്ടപ്രകാരം തന്റെ മുൻപാകെ വെടിപ്പും വിശുദ്ധിയുമുള്ള പ്രാൎത്ഥനകൾ കഴിപ്പാനായി പൂൎണ്ണതയും വിശുദ്ധിയുമുള്ള ജനമായി തനിക്കു നമ്മെ ചേൎത്തുകൊള്ളുവാനായിട്ടു തന്റെ പിതാവിനു തന്നെ തന്നെ അൎപ്പിച്ചു ജീവനും വിശുദ്ധിയുമുള്ള യാഗം വാഴ്ത്തപ്പെട്ടതാകുന്നു. തനിക്കു, ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ

പട്ടക്കാരൻ. തന്റെ രഹസ്യങ്ങളുടെ സംബന്ധത്താൽ കൈക്കൊള്ളപ്പെടുകയും തന്റെ ശരീരത്തിന്റെ സ്വീകരണത്താൽ ഭക്ഷിക്കപ്പെടുകയും ചെയ്യുന്നവനും, തന്റെ കഷ്ടാനുഭവത്തിന്റെ മണിയറയിലേക്കു ജാതികളെ വിളിക്കുകയും തന്റെ മരണമാകുന്ന മുത്താഴത്തിലേക്കു സ്വജാതികളെ ക്ഷണിക്കുകയും ചെയ്ത മണവാളനും, തന്റെ ആട്ടിൻകൂട്ടത്തിനു തന്നെ ഭക്ഷണമായി കൊടുക്കയും, തന്റെ ആടുകൾക്കു പാനീയമായി തന്റെ രക്തം കലൎത്തുകയും ചെയ്ത നല്ല ഇടയനും, തന്നെ ഭക്ഷിപ്പാനായിട്ട് വിശപ്പുള്ളവരുടെ മുൻപാകെ നിരത്തിവച്ചതായ നാശമില്ലാത്ത ഭക്ഷണ മേശയും, തന്നെ കുടിപ്പാനായി ദാഹിച്ചിരിക്കുന്നവരുടെ മുൻപാകെ മനസ്സോടെ തുറന്നുകൊടുത്ത വററിപ്പോകാത്ത ഉറവയും, പാപത്താൽ ദുൎഗ്ഗന്ധപ്പെട്ടിരിക്കുന്നവർ തന്നെ മണക്കുവാനായിട്ട് ധൂപിച്ച പുണ്യമുണ്ടാക്കുന്ന ധൂപവും, പട്ടക്കാർ സഭകളിൽ

വിളങ്ങിക്കുന്ന ദൈവികമായ മാണിക്യവും, ജാതികളും സ്വജാതികളും അതിൽ നിന്നു കുടിച്ചിട്ടും എത്തിപ്പോകാത്ത സ്തോത്രത്തിന്റെ കാസായും, എല്ലാവരെയും തൃപ്തിപ്പെടുത്തുവാനായിട്ട് മുറിക്കപ്പെടുന്നതിനു തന്നെത്താൻ നൽകിയ ജീവന്റെ അപ്പവും, ദാഹിച്ചിരിക്കുന്നവരെ തണുപ്പിപ്പാനായിട്ട് ഒഴുക്കികൊടുത്ത സന്തോഷങ്ങളുടെ പാനീയവുമായി മനുഷ്യരെ സ്നേഹിക്കുന്നവനുമായ കർത്താവേ, ഇപ്പോൾ നിന്റെ സ്നേഹത്തെ നീ ചായിച്ചു നിന്റെ വാഗ്ദാനങ്ങളുടെ ദൃഷ്ടാന്തത്തെ ഞങ്ങളുടെ അധരങ്ങളിൽ നീ വരയ്ക്കേണമേ. നിന്റെ സ്നേഹത്താൽ ഞങ്ങളെ പുഷ്ടിപ്പെടുത്തേണമേ. നിന്റെ പ്രീതിയാൽ ഞങ്ങളെ ആനന്ദിപ്പിക്കേണമേ. നിന്റെ ഉണ്മയുടെ പ്രത്യക്ഷതയ്ക്കു് ഞങ്ങളെ യോഗ്യരാക്കേണമോ. നിന്നെ എതിരേല്പാൻ ഞങ്ങളെ അർഹന്മാരാക്കേണമേ. നിന്റെ ശരീരത്തിന്റെയും രക്തത്തിന്റെയും സംബന്ധത്തിനും നിന്നോടുകൂടെയുള്ള കൂട്ടായ്മയ്ക്കും ഇടവിടാതെ അടുത്തുവരുവാനും ഞങ്ങൾക്കു കൃപ നൽകേണമേ. ഞങ്ങളുടെ ശ്വാസം നിന്റെ വാസനകൊണ്ടു് നിറയപ്പെടുകയും, ഞങ്ങളുടെ വാ നിന്നെ സ്തുതിപ്പാനായി തുറക്കപ്പെടുകയും, ഞങ്ങളുടെ നാവു നിന്റെ സ്തുതികളെ പാടുകയും ചെയ്യുമാറാകേണമെ. ഞങ്ങളുടെ അധരങ്ങൾ നിന്റെ പുകഴ്ചകളെ ആർക്കുകയും ഞങ്ങളുടെ കടങ്ങൾ നിന്റെ കരുണയാൽ പരിഹരിക്കപ്പെടുകയും, ഞങ്ങളുടെ പാപങ്ങൾ നിന്റെ കൃപയാൽ മായിക്കപ്പെടുകയും, ഞങ്ങളുടെ പിഴകൾ നിന്റെ ദയയാൽ മോചിക്കപ്പെടുകയും ഞങ്ങളുടെ മലിനതകളും കൽമഷങ്ങളും നിന്റെ സോപ്പായാൽ വെണ്മയാക്കപ്പെടുകയും ചെയ്യുമാറാകേണമേ. നിന്റെ മഹത്വത്തിന്റെ സാദൃശ്യത്തിലേക്കു ഞങ്ങളെ നീ രൂപാന്തരപ്പെടുത്തേണമേ. നിന്റെ വാസത്തിനു ആലയമായും നിന്റെ ബഹുമാനത്തിന്റെ ഭവനമായും ഞങ്ങളെ ആക്കിതീർക്കേണമേ. ഭാഗ്യമുള്ള ആശ്വാസത്തിനും നിന്റെ വലത്തുഭാഗത്തുള്ള നിലയ്ക്കും ഞങ്ങളെ നീ യോഗ്യ

രാക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശോ......

ജനം. ആമ്മീൻ.

(10) പ്രൊമ്യോൻ:

പട്ടക്കാരൻ. തന്റെ ശരീരം മുറിച്ച് നമ്മെ തീററുകയും, തന്റെ രക്തം കലത്തി നമ്മെ കുടിപ്പിക്കയും, തന്റെ സ്വർഗ്ഗരാജ്യത്തിനു നമ്മെ അവകാശപ്പെടുത്തുകയും ചെയ്ത ഉത്തമനാഥനായ മ്ശിഹാതമ്പുരാന്, ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും.........

സെദറാ.

പട്ടക്കാരൻ. ഈറേന്മാരിൽനിന്നും മാലാകമാരിൽ നിന്നും മറഞ്ഞിരിക്കുന്നവനായ പിതാവായ ദൈവമേ, നിന്റെ മുൻപാകെയും, തന്റെ സ്നേഹം മൂലം ലോകത്തിനു വെളിപ്പെട്ട നിന്റെ വാത്സല്യ പുത്രന്റെ മുൻപാകെയും, തന്റെ ആവസിപ്പാൽ ലോകത്തെ പരിപാവനമാക്കിച്ചെയ്യുന്ന നിന്റെ വിശുദ്ധറൂഹായുടെ മുൻപാകെയും, നിന്റെ കരുണാസനത്തിൻ മുൻപാകെയുള്ള വിശുദ്ധ യാഗപീഠത്തിന്മേൽ, ഞങ്ങളുടെ ആത്മിക യാഗങ്ങളാകുന്ന സത്യ അനുതാപവും സ്തുതി സ്തോത്രങ്ങളും ഞങ്ങൾ സമർപ്പിച്ചുകൊള്ളുന്നു. ഇവവയെ കൈക്കൊണ്ട്, ഞങ്ങളുടെ കടങ്ങൾ പരിഹരിക്കയും ലംഘനങ്ങൾ ക്ഷമിക്കയും നിന്റെ ഇടവകയുടെ ഒക്കെയുടെയും കുററങ്ങൾ എല്ലാം മായിച്ചുകളകയും ചെയ്യേണമേ.

കത്താവേ, വിശുദ്ധിയോടെ നിന്റെ വിശുദ്ധ മേശയിൽ സംബന്ധിപ്പാൻ ഞങ്ങളെ നീ യോഗ്യതയുള്ളവരാക്കേ

ണമേ. ഞങ്ങളുടെ ആയുഷ്ക്കാലമൊക്കെയും നിരപരാധവും നിർമ്മലവും ആയ ജീവിതത്തിൽ ഞങ്ങളെ കാത്തുകൊള്ളേണമേ. കർത്താവേ, ഞങ്ങളുടെ വൃദ്ധന്മാരെ താങ്ങിക്കൊള്ളേണമേ. ഞങ്ങളുടെ യുവജനങ്ങളെ പരിപാകതയുള്ളവരാക്കേണമേ. ഞങ്ങളുടെ പൈതങ്ങളെ നിന്റെ കൃപയിൽ വളർത്തേണമേ. ഞങ്ങളുടെ സ്ത്രീകളെ സൌമ്യതയും സാവധാനതയും ആകുന്ന അക്ഷയ ഭൂഷണത്താൽ അലങ്കരിക്കേണമേ. അനാഥരേയും വിധവകളേയും നീ സംരക്ഷിക്കേണമേ. ഞങ്ങളുടെ രോഗികളെ നീ സൌഖ്യമാക്കേണമേ. നിന്റെ സമാധാനം ഞങ്ങളുടെ ഇടയിൽ വാഴുമാറാക്കേണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുന്നു. ഹോശോ......

ജനം. ആമ്മീൻ

---

(11) പ്രൊമ്യോൻ.

പട്ടക്കാരൻ. തന്റെ തിരുമേനിയാൽ ഞങ്ങളെ പാപങ്ങളിൽനിന്നു വീണ്ടെടുക്കയും, തന്റെ യാഗത്താൽ ഭൂലോകത്തെ നീതീകരിക്കയും ചെയ്തു പുണ്യമുള്ളതും വിശുദ്ധവുമായ യാഗമായി, ഞങ്ങളുടെ സ്തോത്രത്തിന്റെ മഹാപുരോഹിതനായ യേശുമ്ശിഹായ്ക്കു സ്തുതി. ഉത്തമനായ തനിക്കു് ദൈവികമായ ഈ സ്തോത്രയാഗം......

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും......

സെദറാ

പട്ടക്കാരൻ. യുഗങ്ങൾക്കു മുന്നമെ മാതാവില്ലാതെ തന്റെ മഹത്വമുള്ള പിതാവിൽ നിന്നു ജനിക്കയും, കാലാവസാനത്തിൽ പിതാവില്ലാതെ കാന്യാവ്രതമുള്ള മാതാവിൽ നിന്നു ജാതമാകയും ചെയ്ത ലോകങ്ങളുടെ നാഥനും, മനസ്സോടെ സ്ലീബാമരത്തിന്മേൽ യാഗമായി അർപ്പിക്കപ്പെട്ടുകയും, തന്റെ യാഗത്താൽ ജാതികളെയും ജനങ്ങളെയും നീതീകരി

ക്കയും ചെയ്തവനായി, കന്യകയായ പെണ്ണാടിന്റെ കട്ടിയായ കുഞ്ഞാട്ടമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, ദൈവികമായ ഈ യാഗം ഞങ്ങൾ സമർപ്പിക്കുന്ന ഈ നേരത്തു ഞങ്ങളുടെ അരിഷ്ടതയിൽ കരുണയോടെ നീ കടാക്ഷിക്കേണമേ. ഞങ്ങളോടുകൂടെയും ഞങ്ങളുടെ ഇടയിലും നീ വസിക്കേണമേ. ഞങ്ങൾ നിന്റെ ദൈവത്വത്തിനു വെടിപ്പുള്ള വാസസ്ഥലങ്ങൾ ആയിതീരുവാനും സ്വർഗ്ഗിയ സൈന്യങ്ങളുടെ ഇടയിൽ വസിക്കുന്നപ്രകാരം നീ ഞങ്ങളിൽ വസിച്ച് പ്രസാദിപ്പാനുമായി ഞങ്ങളുടെ ഹൃദയങ്ങളെയും വിചാരങ്ങളെയും നീ ശുദ്ധീകരിക്കേണമേ. കാരുണ്യവാനായ കർത്താവേ, നിന്റെ വിശുദ്ധ ശരീരത്തിന്റെയും വിലയേറിയ രക്തത്തിന്റെയും സംബന്ധംമൂലം, ഞങ്ങളുടെ അവയവങ്ങളിൽ നിന്നു പാപത്തിന്റെ സകല മുൾപടർപ്പുകളും ദഹിച്ചുപോകുമാറാകേണമേ. നിന്റെ വിശുദ്ധ ശരീരവും പുണ്യമുണ്ടാക്കുന്ന രക്തവും ഞങ്ങൾക്ക് ജീവന്റെ പുളിമാവും നിത്യജീവന്റെ അച്ചാരവും ആയിരിക്കയും ചെയ്യുമാറാകേണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും. ഹോശ്ശാ.. ...

ജനം. ആമ്മീൻ.

(12) പ്രോമേയോൻ.

പട്ടക്കാരൻ. ഇല്ലായ്മയിൽ നിന്ന് നമ്മെ സൃഷ്ടിക്കയും ഉണ്മയിലേക്കു നമ്മെ കൊണ്ടുവരികയും ചെയ്ത ഉത്തമനും മഹോന്നതനും, പാപദാസ്യത്തിൽനിന്നു നമ്മെ വീണ്ടുകൊള്ളുകയും തന്റെ വിലയേറിയ രക്തത്താൽ പുത്രസ്വീകാരത്തിനു നമ്മെ നിയമിക്കുകയും ചെയ്ത പ്രധാനാചാര്യനുമായ മ്ശിഹാതമ്പുരാന്ന്, ദൈവികമായ ഈ സ്തോത്രയാഗം...

ജനം. ആമ്മീൻ.

പട്ടക്കാരൻ. നീതീകരിക്കുന്നവനും .....

സെദറാ

പട്ടക്കാരൻ തന്റെ ആടുകൾക്കുവേണ്ടി ജീവനെ വച്ചവനായ ഉത്തമ ഇടയനായുള്ളോവേ, നിനക്കു സ്തുതി, നിനക്കു

സ്തോത്രം ÷ മണ്ണിൽനിന്നുള്ള നിന്ദ്യമായ മൺകട്ട ഞാനായിരിക്കെ, നിന്റെ ദൈവിക രഹസ്യങ്ങളുടെ ശുശ്രൂഷയ്ക്ക് എന്നെ യോഗ്യനാക്കിതീർക്കയും മേലുള്ള ഉന്നതങ്ങളിൽ നിന്റെ ശ്രേഷ്ഠത്വത്തെ സ്തുതിക്കുന്ന ക്രോബേന്മാരോടും നിനക്കു കാദീശ്ശ് പാടുന്ന സ്രാഫേന്മാരോടും കൂടെ നിനക്കു സ്തുതിപാടുവാൻ എനിക്കു നീ കൃപ നൽകുകയും ചെയ്തിരിക്കുന്നുവല്ലൊ:. കണ്ടാലും അഗ്നിമയമായ സ്ഥലത്തും അഗ്നിജ്ജ്വാലയുടെ സിംഹാസനത്തിൻമുൻപാകെയും ഞാൻ നിന്നു്, ÷ നിന്റെ ജനത്തിനു പാപ പരിഹാരവും നിന്റെ സകല സൃഷ്ടിക്കും മോചനവും യാചിക്കുന്നു—കർത്താവേ, ലിഷ്ടതിക്കാരുടെ മുൻപാകെ നിന്റെ സമൃദ്ധിയുള്ള ഭണ്ഡാരത്തെ നീ തുറന്നു കൊടുക്കേണമേ. നിന്റെ ഇടവകയിലെ ആടുകളിന്മേൽ നിന്റെ നന്മകളെ നീ ചൊരിയേണമേ. കടക്കാരുടെ കടച്ചീട്ടിനെ നീ കീറിക്കളയേണമേ. പാപികളുടെ കുററങ്ങളെ ക്ഷമിക്കേണമേ. ഞങ്ങൾ ചെയ്തുപോയിരിക്കുന്ന അകൃത്യങ്ങളെ നിന്റെ ഓർമ്മയിൽനിന്നു മായിച്ചുകളയേണമേ. കാണാതെപോയവർ നീ മുഖാന്തരം തിരിച്ചുവരികയും നിന്റെ മുൻപാകെ ഒരുമിച്ചു കൂടുകയും ചെയ്യേണമേ. കർത്താവേ, നിന്റെ കൃപയിൽ ശരണം വച്ചുകൊണ്ടു്, ഞങ്ങളുടെ മുൻപാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഈ സ്തോത്രകാഴ്ചകളോടു കൂടി നിന്റെ അടുക്കലേക്കു ഞങ്ങൾ അടുത്തുവന്നിരിക്കുന്നു. നിന്റെ പരിശുദ്ധാത്മാവു് ഇറങ്ങിവന്നു ഞങ്ങളുടെ കുർബാനകളിൽ പ്രസാദിച്ചു അവയെ ശുദ്ധീകരിക്കയും, ഞങ്ങളുടെ അന്യായത്തിൽനിന്നു ഞങ്ങളെ പുണ്യപ്പെടുത്തുകയും നാശമില്ലാത്ത അങ്കി ഞങ്ങളെ ധരിപ്പിക്കുകയും നിന്റെ മോക്ഷത്തിലുള്ള ആനന്ദത്തിനു ഞങ്ങളെ യോഗ്യരാക്കുകയും ചെയ്യുമാറാകേണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററും.

ഹോശോ......

ജനം. ആമ്മീൻ.

